[ Malayalam ]

# DELHI MUTHAL HELSINKI VARE

( TRAVOLOGUE )


**PARAKODE N. R. KURUP, M. A.**





Published by

**M. S. Book Depot, Quilon**

*First Published August 1966*

*Copies 1000*

Printed at:

**M. S. Printers, Quilon**

**Price Rs. 2**

## പാറക്കോട്ട് എൻ. ആർ. കുറുപ്പിന്റെ കൃതികൾ

| | |
|---|---|
| മുന്നണിയിലേക്ക് | (കഥകൾ) |
| നീ എന്റേതാണ് | (കവിതകൾ) |
| ധീരസമീരേ യമുനാതീരേ | (കഥാകാവ്യം) |
| ശ്രീരാമൻ എന്ന മനുഷ്യൻ | (ഉപന്യാസം) |
| ഹിരോഷിമാ ഡയറി | (വിവർത്തനം) |
| ഡൽഹിമുതൽ ഹെൽസിങ്കിവരെ | (യാത്രാവിവരണം) |
| ബാലൻസ്ഷീററ് | (കവിതകൾ) |

# ഡൽഹിമുതൽ

## ഹെൽസിങ്കിവരെ

## കാബൂളിലൂടെ

ഹെൽസിങ്കിയിൽവച്ചു ചേരുന്ന ലോകസമാധാനസമ്മേളനത്തിൽ ഇന്ത്യയിൽനിന്നുള്ള പ്രതിനിധിസംഘത്തിലൊരംഗമായി സംബന്ധിക്കാൻ പെട്ടെന്നു ക്ഷണിക്കപ്പെട്ടപ്പോാം സന്തോഷവും അതോടൊപ്പം ആശങ്കയുമാണു തോന്നിയതു്. കുറേനാളായി എന്റെ മനസ്സു് ലാളിച്ചുപോരുന്ന ഒരു ആഗ്രഹമാണു് വിദേശയാത്ര. ആ ആഗ്രഹം സാക്ഷാത്ക്കരിക്കപ്പെടുന്നതിൽ സന്തോഷമുണ്ടു്. പ്രത്യേകിച്ചു്, ഉത്തരധ്രുവത്തോളം നീണ്ടുപോകുന്ന ഒരു ദീർഘയാത്രയ്ക്കുള്ള ക്ഷണമാണു് കിട്ടിയിരിക്കുന്നതു്. എന്നാൽ യാത്രയ്ക്കുള്ള ഒരുക്കങ്ങാം ഏതാനും ദിവസങ്ങാംക്കകം പൂർത്തിയാക്കുവാൻ കഴിയുമോ എന്ന ചിന്ത ആശങ്കയുളവാക്കി. ആദ്യമായി ഒരു വിദേശപര്യടനത്തിനു പോകുന്ന എനിക്കു് അതിനാവശ്യമായ എല്ലാം ശേഖരിക്കേണ്ടിയിരിക്കുന്നു. രണ്ടുദിവസം കഴിഞ്ഞപ്പോാം ഡൽഹിയിൽനിന്നും കിട്ടിയ കമ്പിസന്ദേശം കൂടുതൽ വിഷമിപ്പിച്ചു. ജൂലൈ 1-ാംതീയതിക്കു മുമ്പായി ഡൽഹിയിൽ എത്തണമെന്നാണു് കമ്പി. (4-ാംനു- എന്നായിരുന്നു നേരത്തേ അറിയിച്ചിരുന്നതു്.) കമ്പി കിട്ടിയതു് ജൂൺ 26-നു് ആയിരുന്നു. 28-ാംതീയതിയെങ്കിലും പുറപ്പെ

ട്ടാൽ മാത്രമേ ട്രെയിനിൽ നിശ്ചിതദിവസം ഡൽഹി യിൽ എത്തുകയുള്ളു. (ഡൽഹിവരെ വിമാനത്തിൽ യാത്ര പോകാൻ വേണ്ട പണം ഉടനടി ഉണ്ടാകാനും മാർഗ്ഗമില്ല.) ഏതായാലും പുറപ്പെടാൻതന്നെ തീരുമാനിച്ചു.

ഭാഗ്യവശാൽ പാസ്പോർട്ട് കൈവശമുണ്ട്. അതിൽ ഫിൻലാൻഡും ഉൾക്കൊണ്ടിട്ടുണ്ട്. ശീതരാജ്യ ങ്ങളിൽ ധരിക്കാൻ വേണ്ട കമ്പിളിവസ്ത്രങ്ങളും മററും ഡെൽഹിയിൽ ചെന്നു വാങ്ങാമെന്നു കരുതി. ഡൽഹി യിൽ ഉദ്യോഗത്തിൽകഴിയുന്ന ജ്യേഷ്ഠനു (ശ്രീ: സുരേന്ദ്രൻ) ഞാൻ പുറപ്പെടുന്നതായി കമ്പിയടിച്ചിട്ട് പുനലൂർ നിന്നും മദ്രാസ് എക്സ്പ്രസിൽ യാത്രതിരിച്ചു.

ഡൽഹിവരെയുള്ള തീവണ്ടിയാത്ര വളരെ ക്ലേശകര മായിരുന്നു. മുൻകൂട്ടി റിസർവ്വ്ചെയ്തിട്ടില്ലായിരുന്നതി നാൽ സ്ലീപ്പിംഗ്കോച്ചിൽ പ്രവേശനമില്ലായിരുന്നു. ഡൽഹിയിൽ എത്തിച്ചേർന്നാൽ അവിടെനിന്ന് വിമാന ത്തിലാണല്ലോ സഞ്ചരിക്കുകയെന്ന ആശ്വാസചിന്ത അതു വരെയുള്ള യാതനകൾ സഹിക്കാൻ പ്രേരിപ്പിച്ചു.

ജൂലൈ 1-ാംതീയതിതന്നെ ഞാൻ ഡൽഹിയിൽ എത്തി. ഇന്ത്യയിലെ എല്ലാ സംസ്ഥാനങ്ങളിൽനിന്നും പ്രതിനിധികൾ എത്തിച്ചേർന്നിട്ടുണ്ട്.

ജൂലൈ 2-ാംതീയതി ഉച്ചയ്ക്ക് വിദേശകാര്യമന്ത്രി സർദാർ സ്വരൺസിംഗ് പ്രതിനിധിസംഘത്തിന് ഒരു സ്വീകരണം (അതോ യാത്രയയപ്പോ?) നൽകി. കേന്ദ്ര സെക്രട്ടറിയേററുമന്ദിരത്തിൽ വിദേശകാര്യവകുപ്പിൻെറ കോൺഫറൻസ്ഹാളിൽവെച്ചായിരുന്നു ഈ ചടങ്ങ്. പ്രതിനിധികൾ ആദ്യമായി ഒരുമിച്ചുകൂടിയതും ഇവിടെ വച്ചാണ്. ഹെൽസിങ്കിസമ്മേളനത്തിൽ ചർച്ചചെയ്യപ്പെ ടുന്ന ഓരോ വിഷയത്തെപ്പററിയും ഇന്ത്യാഗവർമ്മെ ൻററിൻെറ അഭിപ്രായം വിദേശകാര്യമന്ത്രി വിവരിച്ചു. വിദേശങ്ങളിൽ ഇന്ത്യയുടെ ഐക്യവും അഭിമാനവും ഉയ ർത്തിപ്പിടിക്കണമെന്ന് അദ്ദേഹം ഞങ്ങളോട് ഉൽബോധി

പ്പിക്കയുണ്ടായി. പ്രതിനിധികരം (തൊണ്ണൂറോളംപേർ) ആദ്യമായി ഒരുമിച്ചുകൂടിയതു് ഇവിടെവച്ചാണു്.

ചോദ്യോത്തരങ്ങളും വിശദീകരണങ്ങളുമായി ഒരു മണിക്കൂർ നീണ്ടുനിന്ന ആ സ്വീകരണസമ്മേളനം ഞങ്ങളെ സംബന്ധിച്ചിടത്തോളം ഒരു വഴികാട്ടിയായിരുന്നു.

വൈകിട്ടു് ഇന്ത്യൻ പീസ്കൗൺസിലിന്റെ വകയായി പ്രതിനിധിസംഘത്തിനു് ഒരു ഉദ്യാനവിരുന്നു നൽകുകയുണ്ടായി. പാർലിമെന്റുമെമ്പറന്മാൎക്കുവേണ്ടി പുതുതായി പണികഴിപ്പിച്ചിട്ടുള്ള പാട്ടേൽഹൗസിലെ പൂന്തോട്ടത്തിൽവെച്ചാണു് ഈ വിരുന്നു നടന്നതു്. ഡിന്നറിനുമുമ്പായി ഒരു യോഗവും ഉണ്ടായിരുന്നു. ഇന്ത്യൻ പീസ് കൗൺസിൽ പ്രസിഡണ്ടു് ശ്രീ: ദിവാൻ ചമൻലാൽ എം. പി. ആദ്ധ്യക്ഷ്യം വഹിച്ച ഈ യോഗത്തിൽ ശ്രീ: വി. കെ. കൃഷ്ണമേനോൻ തുടങ്ങിയവർ പ്രസംഗിച്ചു. പ്രതിനിധികളെ ശ്രീ: രമേശ്ചന്ദ്രാ പരിചയപ്പെടുത്തിയതു് എല്ലാവൎക്കും അത്ഭുതകരമായിത്തോന്നി. ഭൂരിപക്ഷം പേരേയും ശ്രീ: രമേശ് അതിനുമുമ്പു് നേരിട്ടു കണ്ടിട്ടില്ലായിരുന്നു. എന്നാൽ അവരുടെ പേരും പ്രവൎത്തനരംഗവും എടുത്തെടുത്തുപറഞ്ഞു പരിചയപ്പെടുത്തിയപ്പോരം ആ പ്രതിനിധികരംതന്നെ അത്ഭുതപ്പെട്ടുപോയി. പാസ്പോർട്ടിൽ പതിച്ചിട്ടുള്ള ഫോട്ടോകളും പീസ്കൗൺസിൽ ആഫീസിൽനിന്നു കിട്ടിയ മററു വിവരങ്ങളും തലേദിവസം പരിശോധിച്ചിരുന്നതിന്റെ ഓൎമ്മവച്ചുകൊണ്ടാണു് ആദ്യമായി കണ്ട അപരിചിതരെ (?) വർഷങ്ങളായി അടുത്തറിയാവുന്നവരെപ്പോലെ അദ്ദേഹം സദസ്സിനു പരിചയപ്പെടുത്തിയതു്!

ഡൽഹിയിൽനിന്നു പുറപ്പെട്ടു് കാബൂരംവഴി സോവിയററുയൂണിയനിലൂടെ ഹെൽസിങ്കിയിൽ എത്തിച്ചേരുകയെന്നതാണു പരിപാടി. ഒരു പ്രത്യേകവിമാനം ചാർട്ടർ ചെയ്തിട്ടുണ്ടു്.

നേരത്തേ നിശ്ചയിച്ചിരുന്നതനുസരിച്ചു് ജൂലൈ 4-ാംതീയതി രാവിലെ 8 മണിക്കു ഞങ്ങരം പാലം വിമാ

നത്താവളത്തിൽ എത്തിച്ചേർന്നു. യാത്രയയയ്ക്കാനെത്തിയ ബന്ധുക്കളും സുഹൃത്തുക്കളും തിക്കും തിരക്കും കൂട്ടി. ചിലർ പ്രതിനിധികളെ തിലകംചാർത്തിക്കുന്നു: മററു ചിലർ പൂമാലയണിയിക്കുന്നു; വേറൊരു കൂട്ടർ ഗാഢാശ്ലേഷം നടത്തുന്നു.

കസ്റ്റംസ് ഉദ്യോഗസ്ഥന്മാർ ദയാപൂർവ്വമായാണ് പെരുമാറിയത്. കർശനമായ പരിശോധനയൊന്നുമില്ലായിരുന്നു.

അഫ്ഗാൻ വിമാനക്കമ്പനി (ആര്യാന)യുടെ ഒരു വിമാനമാണ് ഞങ്ങൾക്കുവേണ്ടി ചാർട്ടർചെയ്തിരുന്നത്. ഞങ്ങൾ വിമാനത്തിന്റെ സമീപത്തേക്കു നടന്നുചെന്നു. ഡാ: മുൾക്ക്രാജ് ആനന്ദ്, കെ. ഡി. മാളവ്യ, ദിവാൻ ചമൻലാൽ, രമേശ്ചന്ദ്രാ, ചിത്തബിശ്വാസ്, അക്ബർ അലിഖാൻ, അജ്ജുൻ അറോറാ, ശ്രീരാമലു, പാർവ്വതീകൃഷ്ണൻ, രേണുചക്രബത്തി, മിതാബായി പർസാനാ, മഞ്ജുദാസ്ഗുപ്താ, ഡാ: നിരുപമാറാത്ത് തുടങ്ങി തൊണ്ണൂററിയൊന്നു പേർ.

കേരളത്തിൽനിന്ന് ഈ ലേഖകനെ കൂടാതെ ശ്രീ: സി. ആർ. ദാസ് (തിരുവനന്തപുരം) മാത്രമേ അപ്പോൾ ഉണ്ടായിരുന്നുള്ളു. മറെറാരു പ്രതിനിധിയായ ശ്രീ: ഇയ്യുണ്ണി (തൃശ്ശൂർ) എത്തിച്ചേർന്നിരുന്നില്ല.

ഞങ്ങൾ വിമാനത്തിൽ പ്രവേശിച്ചു. (എന്റെ ആദ്യത്തെ വിമാനയാത്രയാണ്.) നെട്ടകെയുള്ള ഇടനാഴിയ്ക്കിരുവശവുമായി ഒരുവരിയിൽ അഞ്ചു സീററുകൾവീതമുണ്ട്. പ്രതിനിധികൾ എല്ലാവരും കയറിക്കഴിഞ്ഞോ എന്നു തിട്ടംവരുത്താൻ ശ്രീ: ചിത്തബിശ്വാസ് ഒരു പരിശോധനനടത്തി.

എയർഹോസ്റ്റസ് ഞങ്ങൾക്കു സ്വാഗതം പറഞ്ഞു. കോക്ക്പിററിൽ ലൈററ് തെളിഞ്ഞു് അക്ഷരങ്ങളായി.

''സീററ്ബൽററുകൾ മുറുക്കുക. പുകവലിക്കരുത്.''

വിമാനം റൺവേയിലൂടെ ഇരച്ചുനീങ്ങി ആകാശത്തേക്കുയേർന്നു. (താഴെ ഡൽഹിനഗരം ചെറുതായിച്ചെറുതായിവരുന്നു!) വിമാനത്തിന്റെ ഒരു ചിറകു് എനിക്കു വ്യക്തമായി കാണാം. അതിന്റെ അഗ്രം താണനിലയിലാവുകയും വീണ്ടും ഉയർന്നുവരികയും ചെയ്തുകൊണ്ടിരിക്കുന്നു. കൂടുതൽക്കൂടുതൽ ഉയരത്തിലേയ്ക്കു പറന്നുകയറുകയാണു്. ഒരു വലിയ പരുന്തിന്റെ കൂററൻചിറകുകൾ! ആ പരുന്തിന്റെ പള്ളയ്ക്കകത്തു് ഞങ്ങൾ നൂറോളം മനുഷ്യർ കസേരയിട്ടിരിക്കുന്നു! വിമാനം മേഘങ്ങൾക്കു മീതെ ഉയർന്നു് അല്പം കഴിഞ്ഞപ്പോൾ സുഖകരമായ തണുപ്പു് അനുഭവപ്പെട്ടു. (താഴെ ഡൽഹിയിലെ ചൂടു് ആയിടയ്ക്കു് 110 ഡിഗ്രിയിലധികമായിരുന്നു.) ഉറക്കം വന്നുവെങ്കിലും കൂട്ടാക്കിയില്ല. ജാലകത്തിലൂടെ താഴേയ്ക്കു നോക്കിയിരുന്നു.

വെൺമേഘങ്ങൾ പഞ്ഞിക്കെട്ടുകൾപോലെ ഒഴുകി നടക്കുന്നു. അവയ്ക്കിടയിലൂടെ വെട്ടിത്തിളങ്ങുന്ന വെയിൽ ഭൂമിയിലേയ്ക്കു് അരിച്ചിറങ്ങുന്നു. അവിടെ സോപ്പുകട്ടകൾ നിരത്തിവച്ചതുപോലെ കാണുന്നവ വലിയ കെട്ടിടങ്ങളാണു്! ചതുരംഗക്കളം വരച്ചിട്ടതുപോലെ തോന്നുന്നതു് വയലുകളാണു്. ചിലപ്പോൾ സോപ്പുകട്ടകളും ചതുരംഗക്കളവും അപ്രത്യക്ഷമാകുന്നു. (ഒഴുകിനടന്ന പഞ്ഞിക്കെട്ടുകൾ ആരാണു് അഴിച്ചുനിരത്തി ഉണക്കാനിട്ടിരിക്കുന്നതു്?) വീണ്ടും ഭൂമി എന്ന അത്ഭുതം കാഴ്ചയിൽ പെടുന്നു. മേഘപാളികളും അവയുടെ ഭൂമിയിലെ നിഴലുകളും ഒപ്പം തെന്നിനീങ്ങുന്നതു കാണാൻ രസമായിരിക്കുന്നു,

ഇതിനിടെ എയർഹോസ്റ്റസ് ട്രേയിൽ ചോക്കലേററുമായി വന്നുനിന്നതു് ഞാൻ അറിഞ്ഞില്ല. ആ 'വാനസുന്ദരി'യുടെ നേർത്ത ശബ്ദം ക്ഷമാപണപൂർവ്വം എന്നെ മുട്ടിവിളിച്ചപ്പോഴാണു് ഞാൻ തിരിഞ്ഞുനോക്കിയതു്. മാപ്പു ചോദിച്ചുകൊണ്ടു് ഞാൻ ചോക്കലേററു സ്വീകരിച്ചു. അവർ നന്ദിപറഞ്ഞു പോയപ്പോൾ ഞാൻ താഴേയ്ക്കു ദൃഷ്ടികളുയർത്തി.

"വിമാനം ഇന്ത്യനതിർത്തി കടന്നു് പാകിസ്ഥാനിൽ പ്രവേശിക്കുകയായി."

സ്ററുവാർഡിൻെറ ശബ്ദം ഉച്ചഭാഷിണിയിലൂടെ കടന്നുവന്നു.

പാകിസ്ഥാൻ എന്നു കേട്ടപ്പോഠം ചിലരുടെ മുഖം ചുളിയുന്നതു ഞാൻ കണ്ടു.

എയർഹോസ്റ്റസ് പ്ലാസ്റ്റിക്കുകപ്പിൽ കൂഠംഡ്രിങ്ക്സ് കൊണ്ടുവന്നുതന്നു.

"അരമണിക്കൂറിനകം ലാഹോറിൽ ഇറങ്ങും."

കോക്ക്പിററിൽ വീണ്ടും ലൈററു തെളിഞ്ഞു. "സീററ്ബൽററുകഠം മുറുക്കുക. പുകവലിക്കരുതു്."

വിമാനം താണുതാണു വന്നു. ലാഹോർ വിമാനത്താവളം വ്യക്തമായി കാണാമിപ്പോഠം. കാലാവസ്ഥ അനുകൂലമായിരുന്നതിനാൽ നിർദ്ദിഷ്ടസമയത്തുതന്നെ വിമാനം നിലത്തിറങ്ങി. ഒരു കുലുക്കംപോലും അനുഭവപ്പെട്ടില്ല.

ഞങ്ങഠം വീണ്ടും ഭൂമിയിൽ എത്തിയിരിക്കുന്നു!

പാകിസ്ഥാനിലേക്കു ഞങ്ങഠം വിസ്സാ വാങ്ങിയിരുന്നില്ല. അതിനാൽ പുറത്തേയ്ക്കുപോകാൻ അനുവാദവുമില്ല. വെയിററിംഗ് ഹാളിൽ കടന്നിരിക്കാൻ എയർപോർട്ടധികാരികഠം സമ്മതംമൂളി. അതൊരു സാർവ്വദേശീയ മര്യാദയാണ്. (എന്നാൽ മടക്കയാത്രയിൽ ആ മര്യാദ പാലിക്കപ്പെട്ടില്ല. ഉഗ്രമായ ചൂടിൽ വിയർത്തൊലിച്ചുകൊണ്ടു് വിമാനത്തിനകത്തുതന്നെ കുത്തിയിരിക്കേണ്ടിവന്നു. പെട്രോഠം നിറച്ചുകഴിഞ്ഞപ്പോഠം ഞങ്ങഠം വിലക്കു വകവയ്ക്കാതെ താഴെയിറങ്ങി വിമാനത്തിൻെറ ചിറകിനടിയിൽ തണൽപററിനിന്നു.)

ഒരു മണിക്കൂർ കഴിഞ്ഞു് വീണ്ടും യാത്ര തുടന്നു.

ഉച്ചവെയിലിൽ ഹിമാലയപർവ്വതം ഒരു നല്ല കാഴ്ചയാണ്. കൊടുമുടികളിൽ വെള്ളി ഉരുക്കിയൊഴിച്ചതുപോലെയുണ്ടു്. താഴ്വരകളിലേക്കു താണിറങ്ങുന്ന

ഗ്ലേസിയറുകളും നീലനിറമുള്ള പാറക്കെട്ടുകളും ഇടയ്ക്കിടയ്ക്കു ദൃശ്യമാകുന്നു. വിദൂരതയിൽ ഉയർന്നുനില്ക്കുന്ന കൊടുമുടികൾ നീലാകാശത്തിൽ തുംഗഗോപുരങ്ങളുടെ നിഴൽച്ചിത്രങ്ങൾ വരച്ചുണ്ടാക്കുന്നു.

എയർഹോസ്റ്റസ് ടിഫിൻ കൊണ്ടുവന്നു തന്നു. മടിയിൽ ഒരു കുഷൻ വെച്ചിട്ട് അതിൻെറ മുകളിൽ ട്രേവയ്ക്കുക. ആംലററും റൊട്ടിയും ആപ്പിളും ഇറച്ചിയും രണ്ടുസ്പൂൺ ചോറും ഒരു കപ്പ് ചായയും. ഉപ്പും പഞ്ചസാരയും വളരെ ചെറിയ പൊതികളിലാക്കി കൂടെ വച്ചിട്ടുണ്ട്. നല്ല വിശപ്പുണ്ടായിരുന്നതുകൊണ്ടാവാം വിഭവങ്ങളെല്ലാം സ്വാദിഷ്ഠമായി തോന്നി.

മഞ്ഞണിഞ്ഞ കൊടുമുടികൾ തവിട്ടുനിറമുള്ള മലഞ്ചരിവുകളിലേയ്ക്കു വിലയംപ്രാപിച്ചു. കുറേക്കഴിഞ്ഞപ്പോൾ കാബൂൾ വിമാനത്താവളം ദൃഷ്ടിയിൽപെട്ടു. ഏതാനും മിനിട്ടുകൾക്കകം വിമാനം നിലത്തിറങ്ങി. ഇത്തവണ ഒരു വലിയ കുലുക്കം അനുഭവപ്പെടുകയുണ്ടായി.

പ്രകൃതിഭംഗികൾ പരിവേഷമണിയിച്ചുനില്ക്കുന്ന ഒരു വിമാനത്താവളമാണിതു്. ഹിമാലയത്തിൻെറ താഴേയ്ക്കുള്ള പടവുകൾപോലെ തോന്നിക്കുന്ന മലഞ്ചരിവുകളാണു നാലുപാടും. അവയ്ക്കിടയിൽ ഒരു സമതലം സൃഷ്ടിച്ചാണ് വിമാനത്താവളം സംവിധാനം ചെയ്തിരിക്കുന്നതു്. റഷ്യൻ എൻജിനീയറന്മാരാണ് ഇതിൻെറ നിർമ്മാതാക്കൾ. ഇവിടത്തെ അനവധി നിലകളുള്ള കെട്ടിടം ആധുനിക റഷ്യൻ വാസ്തുശില്പത്തിൻെറ നിദർശനമാണ്. അതിലൂടെ നടക്കുമ്പോൾ ചുററും വിശാലമായ പീഠഭൂമികളും വിദൂരതയിൽ ഉഗ്രതപസ്സനുഷ്ഠിക്കുന്ന മഞ്ഞുമലകളും കാണാൻ കഴിയും.

ഇന്ത്യൻ എംബസിയിലെ ഏതാനും ഉദ്യോഗസ്ഥന്മാർ വിമാനത്താവളത്തിൽവെച്ചു ഞങ്ങളെ സ്വീകരിച്ചു. തെല്ലു കഴിഞ്ഞപ്പോൾ അംബാസഡർ ജനറൽ താപ്പറും വന്നുചേർന്നു.

രണ്ടു ബസ്സുകളിലായി ഞങ്ങൾ നഗരം കാണാൻ പുറപ്പെട്ടു. വളരെ വലുതു് എന്നു പറയാവുന്ന ഒരു പട്ടണമല്ല കാബൂൾ. പക്ഷേ പ്രകൃതിസുന്ദരമാണതു്. വിശാലമായ രാജപാതകൾ നീണ്ടുനിവന്നു കിടക്കുന്നു. അവയിലൂടെ സഞ്ചരിക്കുമ്പോൾ നഗരത്തിന്റെ മുഖഭാവം മാറിവരുന്നതു് എങ്ങും കാണാൻ കഴിയും. നഗരമദ്ധ്യത്തിലൂടെ കാബൂൾനദി ശാന്തമായി ഒഴുകുന്നു—യുഗാന്തരങ്ങളിലെ ഓർമ്മകളുമായി. നദിയുടെ ഇരുകരകളിലേയും മലഞ്ചെരിവുകളിൽ കൂട്ടംകൂട്ടമായുള്ള മൺവീടുകൾ കഴിഞ്ഞ നൂററാണ്ടിലെ കാബൂളിന്റെ ചിത്രമാണു് കാഴ്ചവയ്ക്കുന്നതു്. അവിടെ കാണുന്ന ഒട്ടകങ്ങളും മനുഷ്യരും ആ വീടുകളിലെ താമസക്കാരാണെന്നു് പെട്ടെന്നുതന്നെ ബോദ്ധ്യമാകും. മണ്ണുകൊണ്ടുണ്ടാക്കിയ ചതുരക്കട്ടപോലെയാണു് ഓരോ വീടും. തട്ടുപന്തൽപോലെ പരന്ന മേൽക്കൂരയിലും മണ്ണു തേച്ചു പിടിപ്പിച്ചിരിക്കുന്നു. ജാലകങ്ങൾ എന്ന ആശയം പഴയ കാബൂളിന്റെ വാസ്തുശില്പത്തിലില്ലെന്നാണു് തോന്നുന്നതു്. ഈ വീടുകൾ ദിവസംതോറും പൊളിച്ചു മാററപ്പെടുന്നു. തൽസ്ഥാനത്തു് നിരവധി നിലകളുള്ള കോൺക്രീററുകെട്ടിടങ്ങൾ ഉയന്നുവരുന്നു. വലുപ്പത്തിലും സംവിധാനഭംഗിയിലും അവ അത്യാധുനികങ്ങളുമാണു്. പഴയ കാബൂളിന്റെ പ്രതീകങ്ങളായി, മൺവീടുകൾ കൂടാതെ, അവയിൽനിന്നു വ്യത്യസ്തമായ ചില താമസസ്ഥലങ്ങളും കാണാൻ കഴിഞ്ഞു. ഒരിടത്തും സ്ഥിരമായി താമസമുറപ്പിക്കാതെ നിരന്തരം സഞ്ചരിച്ചുകൊണ്ടിരിക്കുന്ന ഗോത്രവർഗ്ഗക്കാരുടെ താല്ക്കാലികതാവളങ്ങളാണവ. മുഷിഞ്ഞ പാപ്പാസും തടിച്ച തലേക്കെട്ടും കനത്ത ഭാണ്ഡവുമായി നടക്കുന്ന ആ മനുഷ്യനെ ഇന്ത്യയിൽവച്ചുതന്നെ എനിക്കു പരിചയമുണ്ടു്—മഹാകവി ടാഗോറിന്റെ കൊച്ചുമിനിയുടെ കൂട്ടുകാരൻ—'കാബൂളിവാലാ!'

അഫ്ഗാനിസ്ഥാനികൾ തനി ആര്യന്മാരാണെന്നാണു് അവകാശപ്പെടുന്നതു്. വൈദികസംസ്കാരത്തിന്റെ ഈററില്ലം തങ്ങളുടെ രാജ്യമാണെന്നു് അവർ ഊററംകൊള്ളുന്നു. ഉദ്ദേശം നാലായിരത്തിഅഞ്ഞൂറുവർഷംമുൻപു്

മദ്ധ്യേഷ്യയിൽനിന്ന ഭാരതത്തിലേക്ക് കടന്നുവന്ന ആര്യന്മാർ വഴിക്ക കണ്ടെത്തിയ ഒരു താവളമായിരുന്ന അഫ്ഗാനിസ്ഥാൻ. ആര്യന്മാരുടെ കുടിപാർപ്പ് ഈ ഭൂവിഭാഗത്തെ അഭിവൃദ്ധിപ്പെടുത്തി. ഋഗ്വേദത്തിൽ പരാമർശിക്കപ്പെടുന്ന കുഭാനദി ഇന്നത്തെ കാബൂൾനദി യാണത്രേ. ഈ നദീതടത്തിൽവെച്ചാണ് ഋഗ്വേദത്തിലെ ആദ്യസൂക്തങ്ങൾ രചിക്കപ്പെട്ടത്. ആര്യന്മാർ കുഭാതീര ത്തുനിന്നും യമുനാതടത്തിൽ എത്തുന്നതുവരെയുള്ള അവ രുടെ സമുദായചരിത്രമാണല്ലോ ഋഗ്വേദം. ഈ പാരമ്പ ര്യമുള്ളതുകൊണ്ടാവാം ഇന്ന മുസ്ലിംരാജ്യമാണെങ്കിലും അഫ്ഗാനിസ്ഥാനികൾ തങ്ങളുടെ ആര്യസംസ്കാരത്തിൽ അഭിമാനംകൊള്ളുന്നത്.

ഋഗ്വേദകാലത്തിനുശേഷം അഫ്ഗാനിസ്ഥാൻ ഇന്ത്യ യുമായി ബന്ധപ്പെടുന്നത് പന്ത്രണ്ടാംശതകത്തിന്റെ അവ സാനഘട്ടത്തോടുകൂടിയാണ്. അന്ന് അഫ്ഗാനിസ്ഥാൻ ഭരിച്ചിരുന്ന ഷാബുദീൻ ചക്രവർത്തി ലാഹോർവഴി ആക്ര മിച്ചുകടന്ന് ഡൽഹിയിലെത്തുകയും ഡൽഹി ഭരിച്ചി രുന്ന പൃഥ്വീരാജ്ചൗഹാനെ യുദ്ധത്തിൽ വധിച്ച് മുസ്ലിംഭരണം ഇന്ത്യയിൽ സ്ഥാപിക്കുകയും ചെയ്തു.

ഇന്ത്യയിൽ മുഗൾസാമ്രാജ്യം സ്ഥാപിച്ച ബാബ റുടെ ശവകുടീരം കാബൂളിലാണ്. ബാബർ മരിച്ചത് ഇന്ത്യയിൽവെച്ചായിരുന്നെങ്കിലും അദ്ദേഹത്തിന്റെ ആഗ്ര ഹപ്രകാരം കാബൂളിൽതന്നെയാണ് സംസ്കരിക്കപ്പെ ട്ടത്. അഫ്ഗാൻകാരനായിരുന്നില്ല ബാബർ. മദ്ധ്യേ ഷ്യയിലെ പേടിസ്വപ്നങ്ങളായിരുന്ന ചെങ്കിസ്ഖാ ന്റേയും തൈമൂറിന്റേയും പിന്തുടർച്ചക്കാരനായിരുന്ന ഈ മംഗോളിയൻ സമർക്കണ്ടിലെ രാജാവായിരുന്നു. കാബൂൾ പിടിച്ചടക്കിയശേഷം ബാബർ ഇന്ത്യയിലേയ്ക്കു കടന്ന് സിന്ധുതടത്തിലൂടെ ഡൽഹിയിലെത്തി അവിടുത്തെ അഫ്ഗാൻസുൽത്താനെ പരാജയപ്പെടുത്തുകയും ഇന്ത്യ യിൽ മുഗൾസാമ്രാജ്യം സ്ഥാപിക്കുകയും ചെയ്തു. നാലുവ ർഷക്കാലം മാത്രമേ ബാബർ ഇന്ത്യയിൽ താമസിച്ചുള്ളു. ഇക്കാലമത്രയും നിരന്തരമായ യുദ്ധമായിരുന്നു.

ആക്രമണത്തിൻേറയും കീഴടക്കലിൻേറയും ഒരു കൊടുങ്കാററായിരുന്നു, ബാബർ. എങ്കിലും മനസ്സിൻെറ മൃദുലഭാവങ്ങരം വെട്ടിവീഴ്ത്താൻ ആ യുദ്ധവീരൻ ശ്രമിച്ചിരുന്നില്ല. കലയും സംസ്കാരവും അഭിവൃദ്ധിപ്പെടുത്താൻ, ഒരു കവികൂടിയായിരുന്ന ബാബർ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. അദ്ദേഹം എഴുതിയ ഓമ്മക്കുറിപ്പുകളിൽ ബാബർ എന്ന മനുഷ്യനെ ചരിത്രവിദ്യാത്ഥികരംക്കു കാണാൻ കഴിയും. പൂക്കരം ഇഷ്ടപ്പെട്ടിരുന്ന ബാബർ കാബൂളിൽ മനോഹരമായ ഒരു ഉദ്യാനം നിമ്മിക്കുകയുണ്ടായി.

ബാബറിൻെറ മരണത്തെപ്പററിയുള്ള ഐതിഹ്യം വിഖ്യാതമാണു്. രോഗഗ്രസ്തനായ മകൻ ഹുമയൂണിൻെറ ജീവരക്ഷയ്ക്കായി സ്വന്തം ജീവൻ പകരം നൽകാമെന്നു് ആ പിതാവു് പ്രാത്ഥിച്ചു. എന്തായാലും ദിവസങ്ങരംക്കകം ഹുമയൂൺ സുഖം പ്രാപിക്കയും ബാബർ മരിക്കയുമാണത്രേ ഉണ്ടായതു്. കാബൂളിൽ ബാബർ നിമ്മിച്ചിരുന്ന പൂന്തോട്ടത്തിൽ മൃതദേഹം സംസ്കരിക്കപ്പെട്ടു. അങ്ങനെ ഇന്ത്യയിലെ യുദ്ധഭൂമിയിൽനിന്നും താൻ സ്നേഹിച്ചിരുന്ന കാബൂളിലെ ഉദ്യാനത്തിൽതന്നെ അദ്ദേഹം ചെന്നുചേന്നു.

ഇന്നു് ആ ഉദ്യാനം കാണാനില്ല. കല്ലറയ്ക്കു ചുററും അങ്ങിങ്ങായി വളന്നുനില്ക്കുന്ന കുറെ ചെടിക്കൂട്ടങ്ങരം മാത്രമേയുള്ളൂ. ഒരു കുററിക്കാടിൻെറ പ്രതീതിയാണതിനുള്ളതു്.

ഉച്ചഭക്ഷണത്തിനുവേണ്ടി ഞങ്ങരം കാബൂരംഹോട്ടലിലേയ്ക്കു പോയി. മനോഹരവും വിശാലവുമായ ഒരു ആധുനികഹോട്ടലാണിതു്. ഇത്തരം ഹോട്ടലുകരം നഗരത്തിൽ വേറെയുമുണ്ടു്. തനി അമേരിക്കൻമാതിരിയിലുള്ള ഹോട്ടലുകളും കുറവല്ല. നഗരത്തിൽ നിരവധി സിനിമാശാലകളുണ്ടു്. പലതിൻേറയും മുമ്പിൽ ഹിന്ദിചിത്രങ്ങളുടെ ബോർഡുകരം വെച്ചിരിക്കുന്നതു കണ്ടു. അഫ്ഗാനിസ്ഥാനിൽ പൊതുവേ ഹിന്ദിചിത്രങ്ങരംക്കു വലിയ പ്രചാരമാണു്.

നഗരത്തിലെ കടകളിൽ യൂറോപ്പിലെ വിവിധ രാജ്യങ്ങളിൽനിന്നുള്ള സാധനങ്ങൾ വില്പനയ്ക്കു വച്ചിരിക്കുന്നതു കണ്ടു. കാബൂളികളുടെ കരകൗശലം ചിത്രഭംഗിയിയററുന്ന കംബളങ്ങൾ എവിടേയും വാങ്ങാൻ കിട്ടും.

വിദേശസഹായമാണ് അഫ്ഗാനിസ്ഥാന്റെ അഭിവൃദ്ധിക്കു പിന്നിലുള്ള മുഖ്യഘടകം. അമേരിക്കയും സോവിയററ്യൂണിയനും അഫ്ഗാനിസ്ഥാനെ സഹായിക്കുന്നതിൽ ഒരു മത്സരം നടത്തുന്നുവെന്നുതന്നെ പറയാം. ധാരാളം അമേരിക്കക്കാരും റഷ്യക്കാരും കാബൂളിൽ താമസിക്കുന്നുണ്ട്.

കാബൂളിൽ സ്ഥിരതാമസമാക്കിയിട്ടുള്ള ഇന്ത്യാക്കാർ അനവധിയുണ്ട്. വിഭജനക്കാലത്തു് പാകിസ്ഥാനിലെ വർഗ്ഗീയലഹളകളിൽനിന്ന് അഭയാർത്ഥികളായി വന്നവരാണധികവും.

ഊരുചുററൽ കഴിഞ്ഞു് വിമാനത്താവളത്തിൽ തിരിച്ചെത്തിയപ്പോഴാണ് ഒരു പ്രധാനസംഗതി ശ്രദ്ധയിൽ പെട്ടതു്. ഇന്ത്യൻ സ്വാതന്ത്ര്യസമരത്തിലെ ധീരസേനാനികളിലൊരാളായ ഖാൻ അബ്ദുൾഗാഫർഖാൻ കാബൂളിൽ എത്തിയിട്ടുണ്ട്. അതിർത്തിദേശഗാന്ധിയായ ആ ജനനേതാവു് സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം പാകിസ്ഥാന്റെ ജയിലിൽ തടവുകാരനായി കഴിയുകയായിരുന്നു. തടവറയിൽനിന്നു പുറത്തുവന്നിട്ട് ഏതാനും മാസങ്ങളേ ആയിട്ടുള്ളു. ഇന്ത്യയിലേയ്ക്കു വരണമെന്നു് അദ്ദേഹം ആഗ്രഹിച്ചു. പക്ഷേ പാകിസ്ഥാനിലെ പട്ടാളഭരണം അതിനനുവദിച്ചില്ല. ഒടുവിൽ ചികിത്സാർത്ഥം അഫ്ഗാനിസ്ഥാനിലേക്കു പോകാൻ അനുവദിക്കപ്പെട്ടു. അങ്ങനെ ഇന്ത്യയുടെ അതിർത്തിദേശഗാന്ധി അഫ്ഗാൻ പ്രധാനമന്ത്രിയുടെ ഒരു വിരുന്നുകാരനായി വിദൂരസ്ഥമായ കാബൂളിൽ ഒരു കൊച്ചുവീട്ടിൽ താമസിക്കുന്നു. അദ്ദേഹത്തെ കാണാൻ ഞങ്ങൾക്കു തിടുക്കമായി. പക്ഷേ നിരാശയാണുണ്ടായതു്. "വിമാനം പുറപ്പെടാൻ ഇനി അധികസമയമില്ല." മടക്കയാത്രയിൽ അദ്ദേഹത്തെ സന്ദർശിക്കാൻ സൗകര്യമു

ണ്ടാക്കാമെന്നു് അംബാസഡർ ശ്രീ: താപ്പർ ഞങ്ങൾക്കുറപ്പുതന്നപ്പോഴാണു് അല്പം ആശ്വാസം തോന്നിയതു്.

(ശ്രീ: താപ്പർ വാക്കു പാലിച്ചു. ഞങ്ങൾ അതിർത്തിദേശഗാന്ധിയെ സന്ദർശിച്ചു. വികാരഭരിതമായ ഒരു കൂടിക്കാഴ്ച്ചയായിരുന്നു അതു്. ആ സന്ദർശനത്തെപ്പററി പ്രത്യേകം എഴുതാനുള്ളതുകൊണ്ടു് അതു് അവസാനഭാഗത്തേയ്ക്കു മാററിവയ്ക്കുന്നു.)

കാബൂളിൽനിന്നു് വിമാനം പുറപ്പെട്ടു് ഒന്നുരണ്ടു മണിക്കൂർ കഴിഞ്ഞപ്പോൾ, താഴെ നരച്ച കൊടുമുടികൾ ദൃഷ്ടിയിൽ പെട്ടു. നല്ല വെയിലുണ്ടായിരുന്നതിനാൽ ദൃശ്യം വ്യക്തമായിരുന്നു. മഞ്ഞണിഞ്ഞ ആ കൊടുമുടികളുടെ താഴ്‌വാരങ്ങളിൽ വെളുത്ത മേഘശകലങ്ങൾ അപ്പൂപ്പൻതാടിപോലെ പറന്നു നീങ്ങുന്നു. ഇപ്പോൾ ഞങ്ങൾ ഹിന്ദുക്കുഷ്പർവ്വതനിരകൾക്കു മുകളിലാണു്. ഈ മലനിരയ്ക്കു് ഏഷ്യയുടെ ചരിത്രത്തിൽ വലിയ പ്രാധാന്യമുണ്ടു്. റഷ്യയ്ക്കും അഫ്ഗാനിസ്ഥാനുമിടയ്ക്കുള്ള ഈ ശക്തിദുർഗ്ഗം കടന്നാണു്, പണ്ടു് ബാബറിൻേറയും തൈമൂറിൻേറയും സേനകൾ അഫ്ഗാനിസ്ഥാനിലേക്കും അവിടെനിന്നു് ഇന്ത്യയിലേക്കും വന്നുചേർന്നതു്. ചരിത്രത്തിൻെറ ഗതിക്രമത്തിൽ ആ പർവ്വതനിരകൾക്കും ഇന്നു മാററം വന്നിരിക്കുന്നു. അതിനുള്ളിലൂടെ രണ്ടുമൈലോളം നീളത്തിൽ ഒന്നാന്തരമൊരു തുരങ്കം സോവിയററ്യൂണിയൻ പണിതുകഴിഞ്ഞിരിക്കുന്നു. അതിലൂടെയാണു് കാബൂളിൽനിന്നു താഷ്കെൻറിലേക്കുള്ള രാജപാത കടന്നു പോകുന്നതു്. ഇന്ത്യയിൽനിന്നു ലാഹോർവഴി കാബൂളിലെത്തുന്ന റോഡുകൾ നേരത്തേതന്നെയുണ്ടു്. ഇപ്പോൾ ഹിന്ദുക്കുഷ്തുരങ്കം പണിതീർന്നതോടെ കന്യാകുമാരിമുതൽ ഉത്തരധ്രുവംവരെ കരമാർഗ്ഗമായ ഗതാഗതം സാദ്ധ്യമായിരിക്കുന്നു. (മനുഷ്യൻെറ സർഗ്ഗശക്തിയുടെ മുമ്പിൽ മഹാപർവ്വതങ്ങൾ വഴിമാറുന്നു!)

ഹിന്ദുക്കുഷ്മലകളും പീഠഭൂമികളും കടന്നു് വിമാനം ഒരു സമുദ്രത്തിൻെറ മീതേക്കൂടി പറന്നുതുടങ്ങി. കമഷ്ത്തീ

വച്ചിരിക്കുന്ന ആകാശം എന്ന നീലച്ചെപ്പിൽനിന്നും ചക്രവാളത്തിലൂടെ ഊറിയിറങ്ങിയ അഗാധനീലിമ യാണ് അരാരംസമുദ്രം. മദ്ധ്യേഷ്യയിലെ ഏററവും വലിയ രണ്ടു നദികൾ—അമുദരിയായും, സൈർദരി യായും—അരാരംസമുദ്രത്തിന്റെ ദാഹം തീർക്കുന്നു. അമുദ രിയാനദീമുഖത്തെ ശാദ്വലപ്രദേശം ചുററുപാടുമുള്ള തവിട്ടു നിറമിയന്ന സില്ക്കുംമരുഭൂമിയുടെ പച്ചപ്പുതപ്പായി വത്തിക്കുന്നു.

കുറേക്കഴിഞ്ഞപ്പോൾ മനോഹരമായ ഒരു ജനപഥം താഴെ തുടിച്ചുനില്ക്കുന്നതു കാണായി. അരാരംസമുദ്ര ത്തിന്റെ നീലിമയും അമുദരിയാമുഖത്തിന്റെ പച്ചപ്പും സില്ക്കുംമരുപ്പരപ്പിന്റെ തവിട്ടുനിറവും ഇണങ്ങിച്ചേർന്ന ആ സൗന്ദര്യം മദ്ധ്യേഷ്യയിലെ പുരാതനനഗരമായ സമ ക്കണ്ടാണ്.

വിശാലമായ വയലുകളും നീണ്ടുകിടക്കുന്ന മണൽക്കാ ടുകളും പച്ചപിടിച്ച ഗ്രാമങ്ങളും ഇടകലർന്ന ഭൂവിഭാഗങ്ങ ളായിരുന്നു പിന്നെ. സന്ധ്യയോടടുത്തപ്പോൾ മറെറാരു നഗരത്തിന്റെ മുകൾത്തട്ടിലെത്തിയ വിമാനം നിലത്തി റങ്ങാൻ താണു പറന്നുതുടങ്ങി. സോവിയററ് യൂണിയ നിലെ ഉസ്ബെക്കിസ്ഥാൻ റിപ്പബ്ളിക്കിന്റെ തലസ്ഥാ നനഗരമായ താഷ്ക്കെൻറായിരുന്നു അത്. അല്പസമ യത്തിനുള്ളിൽ ഞങ്ങൾ നിലത്തിറങ്ങി.

# മദ്ധ്യേഷ്യയുടെ മാർത്തട്ടിൽ

വിമാനം നിശ്ചലമായി. അല്പംകഴിഞ്ഞപ്പോഠം മദ്ധ്യ വയസ്സയായ ഒരു സ്ത്രീ അകത്തേക്ക കയറിവന്നു. ഞങ്ങളു ടെ ഹെൽത്ത സർട്ടിഫിക്കററുകഠം പരിശോധിക്കാനാണു് അവർ വന്നതു്. അല്പസമയത്തിനുള്ളിൽ അവർ പരി ശോധന പൂർത്തിയാക്കുകയും ഞങ്ങളെ താഴേയ്ക്കു സ്വാഗതം ചെയ്യുകയുംചെയ്തു. കോണിയിറങ്ങിയപ്പോഠം, തെല്ലക ലെ ഒരു വലിയ ജനക്കൂട്ടം നിൽക്കുന്നതു കണ്ടു. ഞങ്ങഠം നടന്നടുത്തപ്പോഠം അവർ കരഘോഷം മുഴക്കാൻ തുടങ്ങി. ഉസ്ബക്കു് പീസ്ഫ്രണ്ട്ഷിപ്പിൻെറ ആഭിമുഖ്യത്തിൽ ഇന്ത്യൻ പ്രതിനിധിസംഘത്തെ സ്വീകരിക്കാൻ എത്തിയിരിക്ക യാണവർ. കുട്ടികളും പ്രായംചെന്നവരുമുണ്ടു്. വർണ്ണശ ബളമായ വേഷംധരിച്ച ഉസ്ബക്കുവനിതകഠം പൂച്ചെണ്ടു നൽകിയും ഹസ്തദാനംചെയ്തും ഞങ്ങളെ വരവേററു. അഴ കും ആരോഗ്യവും നിറഞ്ഞ ആൺകുട്ടികളും പെൺകുട്ടിക ളും ഞങ്ങഠംക്കു ചുററും ഒരു വൃത്തത്തിൽ താളമേളങ്ങളോടുകൂ ടി നൃത്തംവയ്ക്കുകയും പാട്ടുപാടുകയുംചെയ്തു. അവർ പാടി യ പാട്ടിൻെറ അർത്ഥമിതായിരുന്നു:

''ആകാശം നീലനിർമ്മലമായിരിക്കട്ടെ. സൂര്യൻ തെളിഞ്ഞുപ്രകാശിക്കട്ടെ. അമ്മയോടൊത്തു ഞാനും ഉണ്ടായിരിക്കട്ടെ........''

സോവിയററുയൂണിയനിൽ ഞാൻ കേട്ട ആദ്യത്തെ പാട്ടായിരുന്നു അതു്. സോവിയററുനാട്ടിൽനിന്നു തിരിച്ചുപോന്നപ്പോഴം അവസാനം കേട്ടതും ഈ പാട്ടായിരുന്നു. അതിനിടയ്ക്കു പലതവണ ഇതു കേരംക്കുകയുണ്ടായി. നഗരത്തിലും ഗ്രാമത്തിലും, പൊതുയോഗങ്ങളിലും, വിരുന്നുശാലകളിലും ഈ ഗാനാലാപം ഞങ്ങളെ തൊട്ടുഴിഞ്ഞുനിന്നു. താഷ്കെൻറിലെ ടെക്സ്റ്റൈൽ മില്ലിലും, മോസ്കോയിലെ കൂട്ടുകൃഷിക്കളത്തിലും ആ പാട്ടിന്റെ നാദവീചികഠം ഞങ്ങളെ സ്വീകരിക്കുകയും യാത്രയയയ്ക്കുകയും ചെയ്തു. എന്നാൽ ലെനിൻഗ്രാഡിൽവച്ചാണു് ആ ഗാനശകലത്തിന്റെ അർത്ഥവ്യാപ്തി ആത്മാവിലേയ്ക്കിറങ്ങിച്ചെന്നതു്........

ഉസ്ബക്കു് സമാധാനസമിതിയുടെ പ്രതിനിധികഠം സ്വീകരണപ്രസംഗം നടത്തി. ഞങ്ങളുടെ കൂട്ടത്തിലെ ശ്രീ അർജ്ജുൻഅറോറാ എം. പി. മറുപടിപറഞ്ഞു.

വിമാനത്താവളത്തോടു ചേർന്ന റസ്റ്റാറണ്ടിൽ ഞങ്ങഠം വിശ്രമിച്ചു. അപ്പോഴാണു് പാസ്പോർട്ടുപരിശോധന നടന്നതു്. അവിടെനിന്നും 'ഹോട്ടൽ താഷ്കെൻറി'ലേക്കു് ആതിഥേയർ ഞങ്ങളെ കൂട്ടിക്കൊണ്ടുപോയി. ഇംഗ്ലീഷും ഹിന്ദിയും അറിയാവുന്ന ഏതാനും ദ്വിഭാഷികഠം ഞങ്ങളെ അനുഗമിച്ചിരുന്നു.

വിശാലവും മനോഹരവുമായ ഒരു ഹർമ്മ്യമാണു് ഹോട്ടൽ താഷ്കെൻറു്. ആധുനികമായ എല്ലാ സുഖസൗകര്യങ്ങളും ഇവിടെ ഏർപ്പെടുത്തിയിട്ടുണ്ടു്. നഗരത്തിന്റെ മദ്ധ്യഭാഗത്തു് താഷ്കെൻറു് സ്ക്വയറിൽ സ്ഥിതിചെയ്യുന്ന ഈ മാളികയുടെ നാലാംനിലയിൽ 418-ാംനമ്പർ മുറിയാണു് എനിക്കു നൽകപ്പെട്ടതു്.

കുളി കഴിഞ്ഞു് താഴത്തെ നിലയിലുള്ള ഭക്ഷണശാലയിലേക്കു പോയി. അത്താഴത്തിന്റെ കാര്യമാലോചിച്ചപ്പോഠം രസം തോന്നി. ഇന്ത്യയിൽനിന്നു പ്രഭാതഭക്ഷണം കഴിച്ചു്, പാകിസ്ഥാനിൽനിന്നൊരു ചായയും

കുടിച്ച്, അഫ്ഗാനിസ്ഥാനിൽ ഉച്ചയൂണും നടത്തി, സോവിയററുയൂണിയനിൽ അത്താഴമുണ്ണുക! ഇതൊരു മഹാകാര്യമല്ലെങ്കിലും എന്റെ ആദ്യാനുഭവമെന്ന നിലയിൽ അതിലൊരു രസം തോന്നി.

വളരെ വിശാലമാണ് ഭക്ഷണശാല. അതിന്റെ ഒരു ഭാഗത്തു് വരിയായി ഇട്ടിട്ടുള്ള തീൻമേശകളിൽ നിറച്ചുവച്ചിരിക്കുന്ന വിഭവങ്ങൾക്കു നടുവിൽ ഇന്ത്യയുടെ ദേശീയപതാകകൾ കുത്തിനിറുത്തിയിരിക്കുന്നതു കണ്ടു. ഞങ്ങൾക്കുവേണ്ടി ഒരുക്കിയിട്ടിരിക്കുന്ന മേശകളാണവ. നാട്ടിൽ കിട്ടാത്ത ഒരു ബഹുമതിയാണ് തീൻമേശകളിലെ ദേശീയപതാക. സോവിയററുനാട്ടിലും ഹെൽസിങ്കിയിലും ഞങ്ങൾ താമസിച്ചിരുന്ന ഹോട്ടലുകളിലും അവിടങ്ങളിലെ മററു വിരുന്നുശാലകളിലും ഈ ദേശീയപതാകാബഹുമതി നിർല്ലോഭം നൽകപ്പെട്ടിരുന്നു.

വെളുത്ത സ്കർട്ടും നീലക്കുപ്പായവും ധരിച്ച യുവതികൾ സൂപ്പു കൊണ്ടുവന്നുവെച്ചു. ഇവിടങ്ങളിലെ ഹോട്ടലുകളിൽ വെപ്പുകാരും വിളമ്പുകാരും (മാത്രമല്ല മാനേജരും ഫ്ളോർ അസിസ്റ്റൻറുമെല്ലാം) സ്ത്രീകളാണ്. സാധാരണ ഹോട്ടലുകളിലെ 'ബോയ്' ഇവിടെയില്ല. എല്ലാം 'ഗേൾ' ആണ്. 'പെണ്ണ്' എന്നർത്ഥംവരുന്ന ഒരു റഷ്യൻ വാക്കുകൊണ്ടാണ് ഇവരെ സംബോധനചെയ്യുന്നതു്.

ഭക്ഷണം തുടങ്ങാറായപ്പോൾ ഞങ്ങളിൽ പലരുടേയും തനിനിറം പുറത്തായി. ഇന്ത്യൻ പ്രതിനിധികൾ ആതിഥേയക്ക് ഒരു തലവേദനയായിരുന്നു. വിളമ്പിവെച്ചിട്ടുള്ള വിഭവങ്ങളിൽ സസ്യമേതു്, മാംസമേതു് എന്നതായിരുന്നു ആദ്യത്തെ പ്രശ്നം. അപ്പോൾ സസ്യഭുക്കുകളേയും മാംസഭുക്കുകളേയും വകതിരിച്ചു വെവ്വേറെ മേശകൾക്കു ചുററുമായി മാററിയിരുത്തി. അതോടെ സൊല്ല തീർന്നുവെന്നാണ കരുതിയതു്. എന്നാൽ തെല്ലുകഴിഞ്ഞപ്പോൾ വീണ്ടും പ്രശ്നങ്ങളായി. ഓരോ വിഭാഗത്തിലുമുണ്ട് പിന്നേയും ഉപവിഭാഗങ്ങൾ! ഹോട്ടലിലെ വിളമ്പുകാരികൾക്ക് അന്താരത്തുമായി തോന്നിയിരി

കണം. ഭോജ്യങ്ങളുടെ അടിസ്ഥാനത്തിൽ രണ്ടുതരക്കാരെ മാത്രമേ അവക്കറിയാവൂ. എന്നാൽ ഇന്ത്യാക്കാരായ അതിഥികരം അവരുടെ വിജ്ഞാനം വർദ്ധിപ്പിക്കുന്നു! സസ്യഭുക്കുകളിൽതന്നെ രണ്ടു വിഭാഗക്കാരുണ്ട്. ഒരു കൂട്ടർ മുട്ട കഴിക്കുന്നവരാണ്. (മുട്ട അവക്ക് സസ്യമാണ്!) മററക്കൂട്ടർക്ക് ഉള്ളി വർജ്ജ്യമാണ്. (ഉള്ളിയിൽ ഏതെങ്കിലും മാംസം കലർന്നിട്ടുണ്ടോ എന്തോ?) മാംസഭുക്കുകളുടെ കൂട്ടത്തിലുമുണ്ട് അവാന്തരവിഭാഗങ്ങൾ. ചിലർ ആട്ടിറച്ചി മാത്രമേ കഴിക്കയുള്ളു. മററു ചിലക്ക് കോഴിയിറച്ചിയോട് അയിത്തമാണ്. ഈ രണ്ടും കഴിക്കുന്നവരിൽതന്നെപലരും പശുമാംസത്തോടും പന്നിയിറച്ചിയോടും വിശുദ്ധമായ ശത്രുത പ്രഖ്യാപിക്കുന്നു! ''നോൺ ബീഫ് ഈററിംഗ് നോൺ വെജിറേററിയൻ'' എന്നാണ് ഇക്കൂട്ടർ സ്വയം വിശേഷിപ്പിക്കുന്നതു്. ഭോജ്യങ്ങളിലുള്ള രുചിഭേദത്തോടൊപ്പം ഭാഷയുടെ ബുദ്ധിമുട്ടുംകൂടിയായപ്പോരം കാര്യം വഷളായി. വിളമ്പുകാരികരംക്ക് ഇംഗ്ലീഷും ഞങ്ങരംക്കു റഷ്യനും മനസ്സിലാവുകയില്ല. ദ്വിഭാഷികരംക്കായിരുന്നു ഏററവും വലിയ പാട്. ഞങ്ങളോടൊപ്പം അവരും ഭക്ഷണം കഴിക്കാനിരുന്നതാണ്. എന്നാൽ അവക്ക് ഒരിടത്തു് ഇരിക്കാൻ കഴിയുമായിരുന്നില്ല. ഓരോ മേശക്കരികിലേക്കും അവർ നിരന്തരമായി വിളിക്കപ്പെടുകയാണ്. എല്ലായിടത്തേക്കും അവർ നീരസം ഭാവിക്കാതെ ഓടിച്ചെല്ലുകയും ചെയ്യും. ഞങ്ങളുടെ ആതിഥേയർ എത്ര ക്ഷമയോടും സഹനശക്തിയോടുംകൂടിയാണ് പെരുമാറിയതെന്നോർക്കുമ്പോരം അവരെപ്പററി മതിപ്പു വർദ്ധിക്കുകയാണ്.

കത്തിയും മുള്ളും നേരാംവണ്ണം ഉപയോഗിക്കാൻ അറിഞ്ഞുകൂടാത്തവരും ഞങ്ങളുടെ കൂട്ടത്തിൽ ഉണ്ടായിരുന്നു. ചിലർ അവ എടുത്തു് ഒന്നു പയററിനോക്കി. പരാജയപ്പെട്ടപ്പോരം ഉപേക്ഷിക്കയും ചെയ്തു. ചിലർ പയററിനോക്കാൻപോലും കൂട്ടാക്കിയില്ല.

രാവിലെ ഉണർന്നപ്പോരം എട്ടരമണി കഴിഞ്ഞിരുന്നു. പ്രഭാതകൃത്യങ്ങരം നിർവ്വഹിച്ചതു വളരെ ധൃതിയിലാണ്.

ഭക്ഷണശാലയിൽ ചെന്നപ്പോൾ ത്രിവർണ്ണപതാകയുള്ള മേശകൾ ഒഴിഞ്ഞുകിടന്നിരുന്നു. മറ്റൊരു മേശയിൽനിന്നു ബ്രേക്ക്ഫാസ്റ്റ് കഴിച്ച് ഹോട്ടലിന്റെ പൂമുഖത്തെത്തിയപ്പോൾ നിരാശയാണു തോന്നിയതു്. കൂട്ടുകാർ സന്ദർശനാർത്ഥം പുറപ്പെട്ടുകഴിഞ്ഞിരുന്നു. രാവിലെ 9 മണിക്കു പരിപാടി തുടങ്ങുമെന്നാണു് കഴിഞ്ഞരാത്രി അറിയിച്ചിരുന്നതു്. ഇപ്പോൾ സമയം ഒൻപതര കഴിഞ്ഞിരിക്കുന്നു.

എന്റെ വിഷമസ്ഥിതി ബോദ്ധ്യമായതുകൊണ്ടാവാം ഒരു യുവതി എന്നെ തൊട്ടടുത്ത വിശാലമായ ഒരു മുറിയിലേക്കു കൂട്ടിക്കൊണ്ടുപോയി. വാതില്ക്കൽ "സർവ്വീസ് ബ്യൂറോ'' എന്നു് എഴുതിവെച്ചിട്ടുള്ള ആ മുറിക്കകത്തു കടന്നപ്പോൾ പരിചയമുള്ള ഒരു മുഖം എന്നെ ചിരിച്ചുകൊണ്ടു സ്വാഗതംചെയ്തു. കഴിഞ്ഞദിവസം വിമാനത്താവളത്തിൽവെച്ചു പരിചയപെട്ട ഒരു യുവതി. ഗാലാ എന്നാണു പേരു്. ഹിന്ദി കുറേശ്ശെ സംസാരിക്കും. ഇംഗ്ലീഷിലും അല്പം പിടിയുണ്ടു്. ഇരുപതുകഴിഞ്ഞ പ്രായം. ഹൃദ്യമായ പെരുമാററം. നിഷ്കളങ്കത സ്ഫുരിച്ചുനില്ക്കുന്ന മുഖം. മിസ് ഗാലാ എന്റെ യാത്രയ്ക്കേർപ്പാടുചെയ്തു. ഏതാനും മിനിട്ടുകൾ കഴിഞ്ഞപ്പോൾ അവർ എന്നെ ഹോട്ടലിന്റെ പൂമുഖത്തേയ്ക്കു കൈപിടിച്ചുകൊണ്ടുപോയി. അവിടെ ഒരു കാർ കിടക്കുന്നുണ്ടായിരുന്നു. ഞങ്ങൾ പടിയിറങ്ങിച്ചെന്നപ്പോൾ കാറിന്റെ ഡോർ തുറന്നു് ഒരു മദ്ധ്യവയസ്കൻ ഇറങ്ങിവന്നു.

''ഇസ്ലാം അലേക്കും'' അയാൾ അഭിവാദനംചെയ്തു.

"അലേക്കും ഇസ്ലാം.'' ഞാൻ പ്രത്യഭിവാദനം നടത്തി.

അയാളുടെ പേരു സീനത്തുള്ളാ എന്നാണു്. സീനത്തുള്ളായ്ക്കു് ഇംഗ്ലീഷ് അറിയാം. അയാളും എന്റെ വഴികാട്ടിയായിവന്നിരിക്കയാണു്.

താമസിച്ചുണർന്നതു് ഒരുതരത്തിൽ ഭാഗ്യമായെന്നു തോന്നി. കാരണം നൂറോളം അംഗങ്ങളുള്ള ഒരു സംഘ

ത്തിൽനിന്നു വിട്ടുമാറി ഒററയ്ക്കു കാഴ്ചകൾ കാണുക ഒരു പ്രത്യേകതയാണ്. എന്റെ ഇഷ്ടത്തിനനുസരിച്ച് വഴിയിൽ ഇറങ്ങുകയും എനിക്കു കൗതുകകരമായിത്തോന്നുന്നതു സന്ദർശിക്കുകയും ചെയ്യാം. ദ്വിഭാഷികളുടെ സേവനം കൂടുതൽ ലഭിക്കുകയും ചെയ്യും.

ലോകത്തിലെ ഏററവും വലുപ്പമുള്ള രാജ്യമാണ് സോവിയററ്യൂണിയൻ. അമേരിക്കൻ ഐക്യനാടുകളുടെ രണ്ടരഇരട്ടിയും ഇന്ത്യയുടെ മൂന്നിരട്ടിയും വലുപ്പമുണ്ടതിന്, ആഫ്രിക്കയുടെ മൂന്നിൽ രണ്ടുഭാഗത്തോളം വിസ്തൃതിയുള്ള ഈ രാജ്യം ആസ്ട്രേലിയായുടെ മൂന്നിരട്ടി വലുതാണ്. പടിഞ്ഞാറ് പോളണ്ടുമായി വേർപിരിയുന്ന കലീനിൻഗ്രാഡു മുതൽ, കിഴക്കോട്ട് ബാരംട്ടിക്കുസമുദ്രത്തിന്റെ ദക്ഷിണതീരത്തുകൂടി ചുകോട്ട്സ്കി ഉപദ്വീപിലെ ഷേ്നേവ്മുനമ്പുവരെ നീണ്ടുകിടക്കുന്ന സോവിയററ്യൂണിയന്റെ ഈ അതിർത്തിരേഖയ്ക്കു് ആറായിരത്തിലധികം മൈൽ നീളമുണ്ട്. ഒ ററത്തു പകൽവെളിച്ചം പരന്നുകഴിഞ്ഞാലും മറേറ അററത്തു രാത്രി സുഖനിദ്രകൊള്ളുകയായിരിക്കും. അഫ്ഗാൻ അതിർത്തിയായ കുഷ്കയാണ് തെക്കേ അററത്തെ അതിർത്തിസ്ഥാനം. ഇവിടേയ്ക്കു ഭൂമദ്ധ്യരേഖയിൽനിന്നു് 2800 മൈലേ അകലമുള്ളു. വടക്കേ അതിർത്തി ആർട്ടിക്കുവൃത്തത്തിനകത്തു് സൈബീരിയയിലെ ഷെല്യുസ്കിമുനമ്പാണ്. ഇതു് ഉത്തരധ്രുവവുമായി 800 മൈൽ അടുത്താണ്. വടക്കും പടിഞ്ഞാറുമുള്ള അതിർത്തിസ്ഥാനങ്ങൾക്കു തമ്മിൽ മൂവായിരത്തിലധികം മൈൽ അകലമുണ്ട്. ഈ അതിർത്തികളിലെ സമയവ്യത്യാസം പൂർവ്വപശ്ചിമാതിർത്തികൾക്കു തമ്മിലുള്ളതുപോലെ അത്ര വലുതല്ല. എന്നാൽ കാലാവസ്ഥയുടെ കാര്യത്തിൽ വലിയ അന്തരമുണ്ട്. തെക്കൻ ടെക്ക്മേനിയായിൽ ജാനുവരിയാകുമ്പോഴേയ്ക്കും വസന്താരംഭമാകും. അവിടെ ശൈത്യകാലം പേരിനുവേണ്ടി മാത്രമേയുള്ളു. എന്നാൽ വടക്ക് ഷെല്യുസ്കിമുനമ്പിൽ വേനൽക്കാലമദ്ധ്യത്തുപോലും ഹിമപാളികൾ കാററിൽ പറന്നുകൊണ്ടിരിക്കും. ടക്ക്മേനിയായിൽ വസന്താവസാനം കൃഷിയിറക്കിക്കഴിയുമ്പോഴേയ്ക്കും

ഉസ്ബക്കിസ്ഥാനിൽ വിളവെട്ടപ്പിന്റെ കാലം എത്തിച്ചേർന്നിരിക്കും. പക്ഷേ മോസ്കോയുടെ പ്രാന്തങ്ങളിൽ ആപ്പിൾമരങ്ങൾ പൂത്തു തുടങ്ങുവാൻ മേയ് അവസാനമാകണം. സൈബീരിയായിലെ തുന്ദ്രാനദികളിൽ ജൂൺ അവസാനംവരെ മഞ്ഞു മൂടിക്കിടക്കും. തെക്കേ അററത്ത് മരങ്ങൾ അതിശീഘ്രം വളർന്നു തഴയ്ക്കുന്നു. ഇവിടെ മുളകൾ ഒരുദിവസം ശരാശരി മൂന്നടി എന്ന കണക്കിനു വളർന്നുയരുമ്പോൾ വടക്ക് സൈബീരിയൻനദീതടങ്ങളിൽ അവ വിരൽവണ്ണത്തിൽ വളർന്നെത്തുന്നതിന് വർഷങ്ങൾ വേണ്ടിവരുന്നു. തെക്ക് ധാന്യങ്ങളും പഴവർഗ്ഗങ്ങളും പരുത്തിയും ശേഖരിക്കപ്പെടുമ്പോൾ വടക്ക് പഞ്ഞിയുടെ നിറവും പഴത്തിന്റെ വലിപ്പവുമുള്ള ഹിമകണങ്ങൾ പൊഴിഞ്ഞുവീണുകൊണ്ടിരിക്കും.

കാലാവസ്ഥപോലെ സോവിയററുയൂണിയനിലെ നദികളും വൈവിധ്യം നിറഞ്ഞവയാണ്. റഷ്യക്കാരുടെ ജീവിതത്തിനു വൈചിത്ര്യം നൽകിയതു് ഈ നദികളുടെ വൈവിധ്യമാണ്. ഒരു പ്രത്യേകജനത എന്ന നിലയിൽ റഷ്യക്കാർ വളർന്നെത്തിയതിന്റെ ചരിത്രം ഈ നദികളുമായി ബന്ധപ്പെട്ടുകിടക്കുന്നു. പുരാതനവാണിജ്യമാർഗ്ഗങ്ങളായിരുന്ന ഈ നദികളാണ് മററു ജനതകളിലേക്കും അവരുടെ സംസ്കാരങ്ങളിലേക്കും ഊളിയിട്ടു ചെല്ലുവാൻ റഷ്യയെ സഹായിച്ചതു്. ഇത്രയേറെ നദികളാൽ അനുഗൃഹീതമായ മറെറാരു ഭൂവിഭാഗം ലോകത്തില്ല. ഇന്നു സോവിയററുയൂണിയനിൽ ഗതാഗതക്ഷമമായ നദികളുടെ നീളം അവിടുത്തെ റെയിൽവേകളുടെ മൊത്തം ദൈർഘ്യത്തിലും കൂടുതലാണ്. നാലു ദിക്കുകളിലേക്കും ഒഴുകിപ്പരക്കുന്ന മഹാനദികൾ സോവിയററുയൂണിയന്റെ വലിയ സമ്പത്താണ്. രാജ്യത്തിന്റെ വലിപ്പം അളന്നു തീർക്കാൻ ചില വൻനദികൾക്കുപോലും കഴിയുന്നില്ല. ഏതെങ്കിലും സമുദ്രത്തിന്റെ തീരത്തോളം ഒഴുകിയെത്തുവാൻ കഴിയാതെ പല മഹാനദികളും അവസാനിച്ചുപോകുന്നു. വോൾഗാനദിക്കുതന്നെ ഉത്ഭവസ്ഥാനത്തുനിന്നും 2300 മൈൽ സഞ്ചരിക്കേണ്ടിവന്നു. തെക്കേ അററത്തു്

കാസ്പിയൻകടലിൽ ചെന്നു വിശ്രമിക്കാൻ. മദ്ധ്യേഷ്യയി ലെ രണ്ടു മഹാനദികളായ അമുദരിയായും സൈർദരിയായും ആയിരക്കണക്കിനു മൈൽ ഒഴുകിനടന്നു തളൎന്നശേ ഷമാണ് അരാൾസമുദ്രത്തിൽ മയങ്ങിവീഴുന്നതു്. സൈ ബീരിയൻനദികളും ഒട്ടും അപ്രധാനമല്ല. യെനീസി നദിക്കു് 2700 മൈൽ നീളമുണ്ടു്. യൂറോപ്യൻ റഷ്യയി ലെ നദികൾ ഭൂതകാലത്തിൽനിന്നു് വൎത്തമാനത്തി ലേയ്ക്കു് ഒഴുകിവരുന്നവയാണു്. ആ നദീതടങ്ങളിലാണു് പണ്ടത്തെ റഷ്യ വളൎന്നു പച്ചപിടിച്ചതു്. സൈബീരിയ യിലെയും വിദൂരപൂൎവ്വദേശങ്ങളിലെയും നദികൾ വൎത്ത മാനകാലത്തുനിന്നും ഭാവിയിലേയ്ക്കു് ഒഴുകിപ്പോകുന്നവ യാണു്.

കടലിന്റെ കാൎയ്യത്തിലും സോവിയററുയൂണിയനു പഞ്ഞമില്ല. കരയുടെ അതിൎത്തിദൈൎഘ്യത്തിന്റെ ഇര ട്ടിയുണ്ടു് അതിന്റെ സമുദ്രാതിൎത്തിയുടെ നീളം. ലോക ത്തിലെ നാലു മഹാസമുദ്രങ്ങളിൽ മൂന്നെണ്ണവും പന്ത്രണ്ടു കടലുകളിലൂടെ സോവിയററുനാട്ടിനെ തലോടുന്നു. പന്ത്ര ണ്ടു കടലുകളും വൈവിദ്ധ്യമാൎന്നവതന്നെ. കരിങ്കടൽ ശൈത്യകാലത്തുപോലും ഉറഞ്ഞു കട്ടിയാവുകയില്ല. അരാൾസമുദ്രത്തിൽ വേനല്ക്കാലത്തുപോലും മഞ്ഞുകട്ടകൾ പൊങ്ങിക്കിടക്കും. കായലുകളുടെ വൈവിദ്ധ്യവും പ്രസ്താ വമർഹിക്കുന്നു. ലോകത്തിലെ ഏററവും വലിയ തടാക മായ കാസ്പിയൻമുതൽ ഏററവും ആഴംകൂടിയ ബൈക്കൽ വരെയുള്ള ഒരു നാടാണിതു്.

പാമീർപൎവ്വതത്തിലെ "കമ്മ്യൂണിസത്തിന്റെ കൊടുമുടി" (സോവിയററ്യൂണിയനിലെ ഏററവും പൊക്കംകൂടിയ—24390 അടി—ഈ ശൃംഗത്തിന്റെ പേരു് അടുത്തകാലംവരെ 'സ്റ്റാലിൻകൊടുമുടി' എന്നായിരുന്നു) പോലെയുള്ള ഉത്തുംഗശൃംഗങ്ങൾ മുതൽ യുറാൾപൎവ്വത ത്തിലെ ഏററവും ചെറിയ കുന്നുകൾവരെ വിവിധങ്ങ ളായ ഗിരിനിരകൾ കാണാൻ കഴിയും. സമുദ്രനിരപ്പിൽ നിന്നു് മൂന്നുമൈൽ ഉയരത്തിൽ സ്ഥിതിചെയ്യുന്ന

താഴ്‌വരപ്രദേശങ്ങളും കുറവല്ല. ഈ താഴ്‌വാരങ്ങളിൽ നിന്നും താണിറങ്ങിപ്പോകുന്ന സമതലങ്ങൾ ആയിരക്കണക്കിനു ചതുരശ്രമൈൽ വ്യാപിച്ചുകിടക്കുന്നു. ഉക്രെയിനിന്റെ വടക്കുഭാഗത്തു് കടലുപോലെ വിശാലമായി കിടക്കുന്ന പുല്പരപ്പുകൾ റഷ്യൻ ജനജീവിതത്തിൽ ചെലുത്തിയിട്ടുള്ള സ്വാധീനം ചില്ലറയല്ല. വിശാലമായ ലോകവീക്ഷണം റഷ്യയുടെ ആത്മസത്തയാക്കി മാററിത്തീർത്തതു് ഈ ശാദ്വലപ്പരപ്പുകളാണ്.

ഈ സമതലങ്ങൾക്കു കിഴക്കുഭാഗത്തായി സൈബീരിയൻ പീഠഭൂമികളും കുന്നുകളും സ്ഥിതിചെയ്യുന്നു. അവിടംമുതൽ കാംചട്ക്കാവരെ ഭൂമി ജ്വലിച്ചുനില്ക്കുകയാണ്. അഗ്നിപർവ്വതങ്ങളുടെ നാടാണിവിടം. ലോകത്തിലെ ഏററവും വലിയ അഗ്നിപർവ്വതം ഇവിടെയാണ്—ക്ലിയ്യു ഷെവ്സ്കയാസോപ്ക്കാ. ഇതു് സോവിയററുയൂണിയന്റെ ഏതാണ്ടു് വടക്കേ അററമാണ്. തെക്കേ അററത്തുള്ള പാമീർപർവ്വതത്തിലാണ് ലോകത്തിലെ ഏററവും വലിയ ഹിമവാഹിനി—ഫെഡ്ചെങ്കോ. ഒരുഭാഗത്തു് ആകാശത്തിന്റെ മുഖത്തേക്കു തീതുപ്പുന്ന അഗ്നിപർവ്വതങ്ങൾ! മറുഭാഗത്തു് നിഷ്ക്രിയമായി മരവിച്ചുകിടക്കുന്ന മഞ്ഞുപർവ്വതങ്ങൾ! രണ്ടു ലോകങ്ങൾ. ഒന്നിൽ നിത്യഹരിതമായ വൃക്ഷലതാദികളും വർണ്ണശബളമായ പുഷ്പങ്ങളും ഒട്ടകങ്ങളും കന്നുകാലികളുമുണ്ടു്. മറേറ ലോകത്താകട്ടെ പൊക്കംകുറഞ്ഞ ബർച്ചുമരങ്ങളും നീണ്ട രോമങ്ങളുള്ള ചെന്നായ്ക്കളും ആർട്ടിക്കുമൂങ്ങകളുമാണ്.

അങ്ങനെ അതീവ വിപുലവും വൈവിദ്ധ്യപൂർണ്ണവുമായ ഈ രാജ്യത്തെ ഇരുനൂറോളം നരവംശവിഭാഗങ്ങളിൽപെട്ട 22 കോടി ജനങ്ങൾ അധിവസിക്കുന്നു. ഈ ജനതകൾ നൂറുസംസ്ഥാനങ്ങളിലായും 15 റിപ്പബ്ളിക്കുകളിലായും സംഘടിപ്പിക്കപ്പെട്ടതാണ് ഇന്നത്തെ സോവിയററുയൂണിയൻ.

സോവിയററുനാടിന്റെ ചരിത്രത്തിനും ഒരു പ്രത്യേകതയുണ്ടു്. രാജ്യത്തിന്റെ ബൃഹദാകാരവും അതിനു

ളിലെ വൈവിദ്ധ്യങ്ങളുമാണ് ചരിത്രപരമായ പ്രത്യേകതകളുടെയും പ്രഭവസ്ഥാനം. ലോകത്തിലെ മറേറതൊരു രാജ്യത്തേക്കാളും കൂടുതൽ ആക്രമണം നടന്ന നാടാണിതു്—വിദേശീയവും ആഭ്യന്തരവുമായ ആക്രമണങ്ങൾ. എല്ലാ ആക്രമണകാരികളും അവസാനം പരാജയപ്പെട്ടിട്ടേയുള്ളു. രാജ്യത്തിന്റെ വലുപ്പമാണ് അവരെ തോല്പിച്ചതു്. ജനങ്ങൾക്ക രക്ഷപ്പെടാൻ എപ്പോഴും പഴുതുണ്ടായിരുന്നു. വടക്കൻപ്രദേശങ്ങളിലെ വനാന്തരങ്ങളും ഡോൺനദീതടങ്ങളിലെ ചതുപ്പുനിലങ്ങളും വിശാലമായ സൈബീരിയൻ സമതലങ്ങളും അഭയസങ്കേതങ്ങളായിരുന്നു. നാട്ടുകാരെ അടിമകളാക്കിയിരുന്ന ചക്രവത്തിമാർ അവരെ നാടുകടത്തിയിരുന്നതു് സൈബീരിയയിലേക്കായിരുന്നു. ഈ സമതലങ്ങളിലായിരുന്നു സ്വതന്ത്രമായ റഷ്യൻജീവിതം നാമ്പെടുത്തുവന്നതു്. രാജാക്കന്മാരുടെയും ചക്രവത്തിമാരുടേയും ഭരണക്രമത്തിന്റെ അടിസ്ഥാനത്തിൽ ചരിത്രം വിവരിക്കുന്നതിൽ സോവിയററ്ജനത പ്രായേണ വിമുഖരാണ്. എന്നാൽ അത്തരം ചരിത്രഗ്രന്ഥങ്ങളും ഇല്ലാതില്ല. അടിസ്ഥാനപരമായി മണ്ണിലും അതിന്റെ മഹത്വത്തിലും ഉദാത്തമായ വിശ്വാസമുറപ്പിച്ചിട്ടുള്ള ഒരു ജനതയുടെ ജീവിതകഥയാണ് സോവിയററ്യൂണിയന്റെ ചരിത്രം. പഴയ ചരിത്രഗ്രന്ഥങ്ങൾ രേഖപ്പെടുത്താൻ വിസമ്മതിച്ചിരുന്ന ആ ജനത, ഒരു പ്രത്യേകജനതയായിത്തന്നെ വത്തിക്കുകയും ആക്രമണകാരികളെ അതിജീവിക്കുകയുമായിരുന്നു. അവർ തങ്ങളുടെ മണ്ണിൽ താമസമുറപ്പിക്കുകയും അവിടെ അദ്ധ്വാനിക്കുകയും ചെയ്തുപോന്നവരാണ്. ഒരിടത്തു് ആ അവകാശം നിഷേധിക്കപ്പെടുമ്പോൾ അവർ മറെറാരു സ്ഥാനം കണ്ടെത്തും. അങ്ങനെ ആവത്തിക്കപ്പെട്ടുപോന്ന ആ പ്രക്രിയയിലൂടെ ഭൂമി മുഴുവൻ കീഴടക്കുന്നതിനേക്കാൾ വലിയ ഒരു കൃത്യം നിവ്വഹിച്ചവരാണ് ഇവിടുത്തെ ജനത! അവരുടെ അദ്ധ്വാനത്തിന്റെ ചരിത്രമാണ്, സോവിയററ്യൂണിയൻ എന്ന രാഷ്ട്രത്തിന്റെ ചരിത്രമാ

യി ഇന്നു് (നാളെയും) കണക്കാക്കപ്പെടുന്നതു്. മറേറതൊരു ചരിത്രവിവരണവും അവക്കത്ര കാര്യമല്ല.

വൈവിദ്ധ്യപൂർണ്ണമായ സോവിയററ്യൂണിയൻെറ ഒരു ഘടകറിപ്പബ്ളിക്കായ ഉസ്ബക്കിസ്ഥാൻെറ തലസ്ഥാനനഗരിയിലൂടെയാണു് ഞാൻ ഇപ്പോഠം സഞ്ചരിക്കുന്നതു്. (മദ്ധ്യേഷ്യയുടെ മദ്ധ്യഭാഗത്താണു് ഉസ്ബക്കിസ്ഥാൻ സ്ഥിതിചെയ്യുന്നതു്.) ഈ തലസ്ഥാനത്തെ വിശേഷിപ്പിക്കുന്ന മൂന്നു (മദ്ധ്യേഷ്യൻ) പഴഞ്ചൊല്ലുകഠം മിസ് ഗാലാ എന്നെ പറഞ്ഞുകേഠംപ്പിച്ചു.

"താഷ്ക്കെൻറു് സൗഹൃദമാണു്."

"താഷ്ക്കെൻറു് പനിനീർപ്പൂവാണു്."

"താഷ്ക്കെൻറു് സമാധാനമാണു്."

എല്ലാം ചേന്നതാണെന്നു ഞാൻ പറഞ്ഞു. (സമാധാനദൗത്യസംഘത്തിൽപെട്ട ഞങ്ങളെ താഷ്ക്കെൻറിലെ ജനങ്ങഠം പൂച്ചെണ്ടുകഠം നൽകി സൗഹൃദപൂർവ്വം സ്വീകരിച്ചതു് ഞാൻ ഓമ്മിച്ചു.)

ഞങ്ങളുടെ കാർ വിശാലമായ ഒരു പാക്കിൻെറ പ്രവേശനദ്വാരത്തിൽ എത്തിനിന്നു. കോമ്സമോൽ തടാകത്തോടുചേന്ന ഒരു വലിയ ഉദ്യാനമാണിതു്. യുവാക്കളുടെ സംഘടനയായ യംഗ്കമ്മ്യൂണിസ്റ്റ്ലീഗ് ആണു് പാക്കും തടാകവും നിമ്മിച്ചതു്. നഗരവാസികളുടെ, പ്രത്യേകിച്ചും ചെറുപ്പക്കാരുടെ ഒരു വേനൽക്കാല വിശ്രമസങ്കേതമാണിവിടം. ഇടതൂന്നുവളരുന്ന മരങ്ങളുടെ തട്ടുപന്തലിൻകീഴിൽ നിരവധി മാർബിഠംബഞ്ചുകഠം നിരത്തിയിട്ടിരിക്കുന്നു. അധികം ബഞ്ചുകളിലും യുവമിഥുനങ്ങളാണു്. വിശ്രമം തേടിയെത്തിയ അവർ വിനോദസുഖം ആസ്വദിക്കുന്നു. പ്രേമപ്രകടനങ്ങഠം! ശൃംഗാരചേഷ്ടകഠം! (ഇന്ത്യയിലെ ഒരു നാട്ടിൻപുറത്തുകാരനായ എനിക്കു നാണംതോന്നി!)

പൂന്തോട്ടത്തിലെ ശീതളച്ഛായകളിൽ ഗ്രന്ഥപാരായണം നടത്തുന്നവരേയും കളികളിൽ ഏർപ്പെട്ടിരിക്കുന്നവരേയും കാണാൻ കഴിഞ്ഞു.

ഒട്ടകലെ പാക്കിന്റെ മറെറാരു ഭാഗത്ത് ഒരു വലിയ സ്ത്രൂപത്തിന്റെ മുമ്പിൽ ആളിക്കത്തുന്ന തീനാളങ്ങൾ ദൃഷ്ടിയിൽ പെട്ടു. അടുത്തുചെന്നു നോക്കിയപ്പോൾ സ്ത്രൂപത്തിനു ചുററും പൂവണിഞ്ഞുനില്ക്കുന്ന ചെടികൾക്കിടയിൽ നിരവധി പ്രതിമകളും കാണാൻ കഴിഞ്ഞു. സ്ത്രൂപവും പ്രതിമകളും പൂക്കളും തീനാളങ്ങളും! രക്തസാക്ഷികളുടെ സ്മാരകസ്തംഭമാണത്. ചുററും കാണുന്ന പ്രതിമകൾ മൺമറഞ്ഞ വിപ്ലവകാരികളും കലാകാരന്മാരുമാണ്. വിപ്ലവത്തേയും കലയേയും ആദരപൂർവ്വം അനുസ്മരിക്കാൻ കൊളുത്തപ്പെട്ട അഗ്നിശലാകയാണ് എന്റെ മുമ്പിൽ ആളിക്കത്തുന്നത്. ഞാൻ ആ തീക്കണ്ഡത്തിലേക്ക് ഉററുനോക്കി. വൃത്താകൃതിയിൽ കല്ലുകൾ പാകിയുണ്ടാക്കിയ ഒരു കുഴി. കുഴിയുടെ നടുവിൽ ഒരു ലോഹക്കുഴൽ. കുഴലിനുള്ളിലൂടെ അനുസ്യൂതം പ്രവഹിച്ചുകൊണ്ടിരിക്കുന്ന ഗ്യാസ് മുകളററത്തു കത്തിയെരിയുന്നു—ലബോറട്ടറിയിലെ ഗ്യാസ്ബർണർപോലെയുള്ള ഒന്ന്. ഈ തീയ് ഒരിക്കലും കെടുത്തുകയില്ല. അനശ്വരാഗ്നി (Eternal fire) എന്നാണിതിനെ വിളിക്കുന്നത്. വർഷത്തിന്റെ എല്ലാദിവസവും ഋതുഭേദമെന്യേ അത് ആളിക്കത്തിക്കൊണ്ടിരിക്കും. (ഒരിക്കലും കെടാത്ത ഇത്തരം അഗ്നിശലാകകൾ സോവിയററുയൂണിയനിൽ പലേടത്തും കാണുകയുണ്ടായി.

വിശാലമായ പാക്കിന്റെ നടുവിലാണ് കോമ്സമോൽതടാകം. തടാകത്തിൽ സ്ത്രീകളും പുരുഷന്മാരും നീന്തുകയും കളിക്കുകയും ചെയ്യുന്നുണ്ടായിരുന്നു. കായലിൽ മുങ്ങിയിട്ട് ഈറനോടെ കരയ്ക്കുകയറി നിണ്ടുനിവന്നുകിടക്കുന്നവരും കുറവല്ല. ജലസ്നാനത്തിനോടൊപ്പം സൂര്യസ്നാനവും നടത്തുകയാണവർ. കായലിൽ ഉല്ലാസയാത്രയ്ക്കുള്ള തോണികൾ ധാരാളമായി ഒരുക്കിയിട്ടിട്ടുണ്ട്.

കോമ്സമോൽ തടാകതീരത്തുനിന്നും മറെറാരു വഴിയേ ഞങ്ങരം താഷ്ക്കെൻറുസ്ക്വയറിലേക്ക തിരിച്ചു പോന്നു. (താഷ്ക്കെൻറുസ്ക്വയറിലാണ് ഞങ്ങരം താമസിച്ചിരുന്ന ഹോട്ടൽ താഷ്ക്കെൻറ്.)വഴിക്കുള്ള പ്രധാന സ്ഥാപനങ്ങരം സന്ദശിച്ചു. കോറസ്സ്ക്വയറിൽ സ്ഥിതിചെയ്യുന്ന രണ്ടു മുസ്ലിംമതപാഠശാലകരം പണ്ടത്തെ മദ്ധ്യേഷ്യൻ ശില്പമാതൃകകളുടെ ഈ നൂററാണ്ടിലെ പ്രഖ്യാപനങ്ങളാണ്—കുകൽദാഷ്മദ്രസായും ബാരഖ്ഖാൻമദ്രസായും. ഈ കൂററൻ കെട്ടിടങ്ങളുടെ ചില ഭാഗങ്ങരംക്ക് കാലം വരുത്തിവച്ച കേടുപാടുകരം പുതുക്കിപ്പണിഞ്ഞിരിക്കുന്നു. മദ്ധ്യേഷ്യയിലെയും, കസാക്കിസ്ഥാനിലെയും ഇന്നത്തെ മുസ്ലിം മതാചാര്യൻെറ ആസ്ഥാനമാണ് ഖാൻമദ്രസാ. ഇതിനുള്ളിലാണ് താഷ്ക്കെൻറിൽ ആദ്യമായി ഇസ്ലാം മതം പ്രചരിപ്പിക്കാനെത്തിയ അബുബേക്കർ ഇബ്ൻ ഇസ്മൈയിൽ കഫാലിഷായുടെ ശവകുടീരം.

നവോയി തെരുവാണ് നഗരത്തിലെ മറെറാരു പ്രധാനകേന്ദ്രം. പുരാതനമായ ഒരു തെരുവാണിതു്. പ്രസിദ്ധപൗരസ്ത്യദാർശനികനായ നവോയിയുടെ പേരിൽ ഇപ്പോരം അറിയപ്പെടുന്നു. രാജപാതയുടെ ഇരുവശങ്ങളിലും ഉസ്ബക്ക് വാസ്തുശില്പശൈലിയിൽ നിമ്മിച്ചുയത്തിയിട്ടുള്ള കൂററൻകെട്ടിടങ്ങരം തൊട്ടുരുമ്മിനില്ക്കുന്നു. ഇവിടുത്തെ റൊഡീനാ സിനിമാശാലയിൽ 'ബൈജു ബാവരാ'യുടെ ബോർഡുവച്ചിരിക്കുന്നതു കണ്ടു. ഈ ചിത്രം നാലാംതവണയാണ് താഷ്ക്കെൻറിൽ പ്രദർശിപ്പിക്കുന്നതത്രേ. സിനിമാശാലയ്ക്കടുത്താണ് കമ്മ്യൂണിസ്റ്റ്പാർട്ടി റീജിയണൽകമ്മിററിയാഫീസ്. ഇവയ്ക്കു നടുവിലായി അലീഷർനവോയിയുടെ ഒരു വലിയ പൂർണ്ണകായപ്രതിമ തെരുവീഥിയെ കടാക്ഷിച്ചുനില്ക്കുന്നു. പതിനഞ്ചാംശതകത്തിലെ ഏററവും വലിയ ഉസ്ബക്കുകവിയും ദാശനികനുമായിരുന്നു നവോയി.

നവോയിതെരുവു കടന്നു് ഞങ്ങളുടെ കാർ ഒരു കനാലിൻെറ തീരത്തുകൂടി ഓടിത്തുടങ്ങി. ഒരു നദിയോളം വീതിയുള്ള കനാൽ! ഇരുകരകളിലും ഇടതൂന്നു വളരുന്ന

പോപ്ലാർമരങ്ങൾക്കിടയിലൂടെ മന്ദഗമനംചെയ്യുന്ന ഈ കൃത്രിമനദിയുടെ ഉത്ഭവം സൈർദരിയാനദിയിലെ ഒരു കൂററൻ അണക്കെട്ടിലാണ്. മദ്ധ്യേഷ്യയിലെ ഏററവും വലിയ നദിയാണ് സൈർദരിയാ. ഉസ്ബക്കിസ്ഥാൻെറ ഫലസമൃദ്ധിയിൽ ഒരു പ്രധാനപങ്കുവഹിക്കുന്ന ഈ വൻനദിയെപ്പററി ഒരു ഐതിഹ്യം ഇന്നും ഇവിടങ്ങളിൽ പ്രചാരത്തിലുണ്ട്. കല്പടപ്പുകാരനായ ഫർഹാദിൻേറയും സുന്ദരിയായ ഷിറിൻരാജകുമാരിയുടേയും കഥ.

ഗൊലോഡ്നിതാഴ്വരകൾ എന്നറിയപ്പെടുന്ന പ്രദേശങ്ങൾ പണ്ട് മരുഭൂമികളായിരുന്നു. ഈ വരണ്ട മണ്ണിൽ പച്ചപിടിപ്പിക്കുന്ന ഒരാളെ താൻ വിവാഹം കഴിക്കുന്നതാണെന്ന് രാജകുമാരി പ്രഖ്യാപിച്ചു. ഷിറിൻെറ കാമുകനായ ഫർഹാദ് ധീരനും സാഹസികനുമായിരുന്നു. അയാൾ രാജകുമാരിയുടെ വിളംബരപ്രകാരം പർവ്വതത്തിലെ പാറക്കെട്ടുകൾ വെട്ടിപ്പിളന്ന് ഒരു നദിച്ചാലു കീറിവിടാൻ തീരുമാനിച്ചു. കൂട്ടുകാരുമൊത്ത് അയാൾ ജോലി തുടങ്ങുകയും ചെയ്തു.

ഷിറിൻരാജകുമാരിയുടെ സൗന്ദര്യത്തിൽ ലഹരിപിടിച്ച പേർഷ്യയിലെ ഷാ ഖസ്രോ അവളെ തട്ടിയെടുക്കാൻ അവസരംപാൎത്തു കഴിയുകയായിരുന്നു. അയാൾ ഒരു കൗശലം പ്രയോഗിച്ചു. ഒരു രാത്രിയിൽ അയാൾ ഗൊലോഡ്നിതാഴ്വരയിൽ മുളഞ്ചില്ലികൾകൊണ്ടു നെയ്തെടുത്ത ഒരു പരമ്പ് നെടുനീളത്തിൽ വിരിച്ചിട്ടു. ചന്ദ്രികയേററു തിളങ്ങിയ പരമ്പ് ഒഴുകുന്ന നദീജലത്തിൻെറ പ്രതീതിയുളവാക്കി. തൻെറ ശ്രമഫലമായി നദി ഒഴുകിത്തുടങ്ങിയിരിക്കുന്നുവെന്ന് അയാൾ രാജകുമാരിയെ അറിയിക്കുകയും അവളിൽനിന്നു വിവാഹസമ്മതം നേടുകയുംചെയ്തു. നേരം വെളുത്തപ്പോൾ ഷായുടെ വഞ്ചന ബോദ്ധ്യമായ ഷിറിൻ തൻെറ പ്രിയപ്പെട്ട ഫർഹാദിനെ ഓൎമ്മിച്ചു. അവൾ പർവ്വതസാനുവിലേക്കു പാഞ്ഞുചെന്നു. പക്ഷേ സമയം വൈകിപ്പോയിരുന്നു. രാജകുമാരിയുടെ വിവാഹവാൎത്തയറിഞ്ഞ ഫർഹാദ് കടുത്ത ദുഃഖത്തിൽ

ഒരു ശിലയായി മാറിക്കഴിഞ്ഞിരുന്നു. താങ്ങാനാവാത്ത ദുഃഖത്തിൽ രാജകുമാരി ഉരുകിയൊലിച്ച് ഒരു നദിയായി താഴ്‌വരയിലേക്കു് ഒഴുകി! ആ നദിയുടെ പേരാണ് സൈർദരിയാ.

ഈ നദിയിൽ ഇപ്പോൾ ഒരു വലിയ അണക്കെട്ടും ജലവൈദ്യുതകേന്ദ്രവും നിർമ്മിച്ചിട്ടുണ്ട്. അണക്കെട്ടിന്റെ പേരു് ഫർഹാദ് എന്നാണ്.

ഫർഹാദിന്റെയും ഷിറിന്റെയും പ്രേമകഥ മോസ്കോയിലെ തെരുവുകളിലും കേൾക്കാൻ കഴിഞ്ഞു. പ്രസിദ്ധമായ ബോൾഷോയ്‌തിയേറ്റർ പുതുതായി അവതരിപ്പിച്ച ബാലേയുടെ ഉള്ളടക്കം ഈ നാടൻകഥയായിരുന്നു. സ്വാഭാവികതയ്ക്കുവേണ്ടി ചില്ലറ മാററങ്ങൾ വരുത്തിയിട്ടുണ്ടെന്നുമാത്രം.

താഷ്‌കെന്റുസ്ക്വയറിലെ 'നവോയി ഓപ്പറാ–ബാലേ തിയേററർ' മദ്ധ്യേഷ്യയിലെ ഒരു വലിയ കലാകേന്ദ്രമാണ്. ഏഴുനിലകളുള്ള മനോഹരമായ ഈ കലാസങ്കേതത്തിന്റെ ചുമരുകളിൽ പുരാതന പൗരസ്ത്യകലാഭംഗികൾ വർണ്ണചിത്രങ്ങളിലൂടെ ഒരു മായാലോകം സൃഷ്ടിച്ചിരിക്കുന്നു. ഇവിടുത്തെ രംഗവേദികളിൽ വിശ്വോത്തരകഥകൾ നൃത്തനൃത്യങ്ങളിലൂടെ അവതരിപ്പിക്കപ്പെടുന്നു.

ലഞ്ചിനു് ഹോട്ടലിൽ തിരിച്ചെത്തിയപ്പോൾ സുഹൃത്തുക്കളുമായി ചേർന്നു.

ഞങ്ങൾ ഒരു ടെക്സ്റ്റൈൽ മിൽ സന്ദർശിച്ചു. സോവിയററ്യൂണിയനിലെ ഏററവും വലിയ തുണിമില്ലാണിതു്. എണ്ണായിരം വൈദ്യുതത്തറികളും പതിനാറായിരം മനുഷ്യരും ഇവിടെ പണിയെടുക്കുന്നു. തൊഴിലാളികളിൽ ഭൂരിഭാഗവും സ്ത്രീകളാണ്. മില്ലിന്റെ ഒരററത്തു് പണിയന്ത്രങ്ങളിലേക്കു പ്രവേശിക്കുന്നിടംമുതൽ മറേറ അററത്തു് തുണി ബയിലുകളാക്കി കൊടുക്കുന്നതുവരെയുള്ള പ്രവർത്തനങ്ങൾ ഞങ്ങൾ നടന്നുകണ്ടു.

സോവിയററുയൂണിയനിലെ ഏററവും വലിയ പരുത്തിയുല്പാദനകേന്ദ്രമാണ് ഉസ്ബെക്കിസ്ഥാൻ. ഫർഹാദ് അണക്കെട്ടിലെ കനാലുകൾ ഫലപുഷ്ടമാക്കിയ സമതലങ്ങളിൽ, സോവിയററുയൂണിയനിലൊട്ടാകെയുള്ളതിൻെറ അഞ്ചിൽ മൂന്നുഭാഗം പരുത്തി കൃഷിചെയ്യപ്പെടുന്നു. താഷ്ക്കെൻറിലെ തുണിമില്ലുകൾ പ്രതിവർഷം മുപ്പതു കോടി വാര തുണിവീതമാണ് മററു പ്രദേശങ്ങളിലേയ്ക്കു കയററി അയയ്ക്കുന്നതു്.

നഗരപ്രാന്തത്തിലുള്ള ഒരു പയനിയർക്യാമ്പ് ഞങ്ങൾ സന്ദർശിച്ചു. സ്കൂൾകുട്ടികൾ വിശ്രമവും വിനോദവുമായി അവധിക്കാലം കഴിച്ചുകൂട്ടുന്ന പയനിയർ ക്യാമ്പുകൾ സോവിയററുയൂണിയനിൽ ഉടനീളമുണ്ട്. ഇവിടുത്തെ വിദ്യാഭ്യാസത്തിൻെറ ഒരു ഭാഗമാണ് പയനിയർ പ്രസ്ഥാനം. മററുരാജ്യങ്ങളിലെ സ്കൗട്ടുപ്രസ്ഥാനംപോലെയാണിതെന്നു പറയാം. കുട്ടികളുടെ കായികവും കലാപരവുമായ വാസനകൾക്ക് പയനിയർക്യാമ്പുകൾ ഉത്തേജനം നൽകുന്നു. മരങ്ങൾ തണലുനിവർത്തിയ ഒരു ഓപ്പൺ എയർ തിയേററിലേയ്ക്കു ഞങ്ങൾ ആനയിക്കപ്പെട്ടു. അഴകും ചുറുചുറുക്കുമുള്ള നൂറോളം കുട്ടികൾ ഞങ്ങളെ സ്വീകരിച്ചു. ആൺകുട്ടികൾ നിക്കറും ഷർട്ടും ധരിച്ചിരുന്നു. വെളുത്ത ബ്ളൗസും കടുംതവിട്ടുനിറമുള്ള പാവാടയുമായിരുന്നു പെൺകുട്ടികളുടെ വേഷം. ആൺകുട്ടികൾ തലമുടി പറെറ ക്രാപ്പുചെയ്തിട്ടുണ്ട്. ആൺകുട്ടികളും പെൺകുട്ടികളും കഴുത്തിൽ ഒരു ചെമന്ന കൈലേസ് കെട്ടിയിരുന്നു. പയനിയർ ബാഡ്ജാണിതു്. ക്യാമ്പംഗങ്ങളായ ആ കൊച്ചുകുട്ടികൾ കലാപരിപാടികൾകൊണ്ട് ഞങ്ങളെ സല്ക്കരിച്ചു. ഒററയായും സംഘംചേർന്നും അവർ നൃത്തമാടുകയും പാട്ടുപാടുകയും ചെയ്തു.

ഒരു പാട്ടോ നൃത്തമോ തുടങ്ങുന്നതിനുമുമ്പ് ഒരു ആൺകുട്ടിയും സമവയസ്കയായ പെൺകുട്ടിയും രംഗത്തുവന്നു വിനോദരസപ്രധാനമായ സംഭാഷണത്തിലൂടെ

അവർ, തുടർന്ന് നടക്കാൻപോകുന്ന പരിപാടിയെപ്പററി മുന്നറിവു നൽകുന്നു. ഓരോ ഐററം കഴിയുമ്പോഴും ഇതു് ആവർത്തിക്കപ്പെടുന്നു. കുട്ടികൾ മാത്രമല്ല മുതിർന്നവർ നടത്തുന്ന കലാപരിപാടികളിലും ഈ ചടങ്ങു് മുടങ്ങുകയില്ല. മോസ്കോവിലെ ഗോർക്കിപാർക്കിൽവെച്ചു കണ്ട ഒരു വിവിധകലാപരിപാടിയിലും ഇത്തരം 'മുഖവുര'ക്കാരുടെ രംഗപ്രവേശം കാണുവാൻ കഴിഞ്ഞു. പുരാതന ഭാരതീയനാടകങ്ങളിലെ സൂത്രധാരന്മാരെ ഇവർ മനസ്സിൽ കൊണ്ടുവരുന്നു.

പൗരസ്ത്യവും പാശ്ചാത്യവുമായ വിവിധ നൃത്തം ഗാനങ്ങൾ കുട്ടികൾ അവതരിപ്പിച്ചു. ഒരു പെൺകുട്ടി നടത്തിയ ഹിന്ദുസ്ഥാനിനൃത്തം സ്വാഭാവികമായി ഞങ്ങളെ കൂടുതൽ ആകർഷിച്ചു.

ക്യാമ്പംഗങ്ങളുടെ പരിപാടി കഴിഞ്ഞശേഷം ഞങ്ങളുടെ കൂട്ടത്തിലെ 'മീഠാഭായി' ഒരു നാടോടിനൃത്തം നടത്തി. മിതാബായിപർസാനാ എന്നാണു് സൗരാഷ്ട്രക്കാരനായ ഈ കാരണവരുടെ പേരു്. പ്രിയംകരമായ പെരുമാററംമൂലം അദ്ദേഹത്തെ മീഠാഭായി എന്നാണു് ഞങ്ങൾ വിളിച്ചിരുന്നതു്. നല്ല പൊക്കവും വണ്ണവുമുള്ള ഒരറുപതുകാരൻ. തടിച്ച തലക്കെട്ടും കഥകളിക്കാരുടെ ഞൊറിവുള്ള ആടകൾപോലെ ചുററും വിരിഞ്ഞുകിടക്കുന്ന കുപ്പായവും, കാലുകളിൽ ഇറുകിപ്പിടിച്ചുകിടക്കുന്ന യുസീദാറും ചേർന്നതാണു വേഷം. (എല്ലാററിനുംകൂടി 30 വാര തുണിവേണമെന്നാണു് മീഠാഭായി എന്നോടു പറഞ്ഞതു്.) സൗരാഷ്ട്രയിലെ ഈ നാടൻവേഷത്തിൽതന്നെയാണു് മൂപ്പർ ഹെൽസിങ്കിവരെ സഞ്ചരിച്ചതു്. ഞങ്ങൾക്കുതന്നെ ആ വിചിത്രവേഷം കൗതുകവസ്തുവായിരുന്നു. പിന്നെ വിദേശികളുടെ കാര്യം പറയാനുണ്ടോ? ഇന്ത്യൻ പ്രതിനിധികളിൽ ഏററവും കൂടുതൽ ശ്രദ്ധിക്കപ്പെട്ടിരുന്നതു് മീഠാഭായിയുടെ വേഷവിധാനമായിരുന്നു. രാജ്കോട്ടിലെ ഒരദ്ധ്യാപകനായി പെൻഷൻപററിയ ഇദ്ദേഹം ഇപ്പോൾ ഒരു നാടൻകൃഷിക്കാരനായി ജീവിക്കു

ന്നു. പ്രായംചെന്നെങ്കിലും ഒരു യുവാവിന്റെ ചുട്ടും ചുണയുമുണ്ടദ്ദേഹത്തിനു്. മീറാടായിയുടെ പാട്ടും നൃത്തവും പയനിയർക്യാമ്പിലെ കൊച്ചുകുട്ടികാക്കു മാത്രമല്ല, ഞങ്ങാക്കും ഹൃദ്യമായിത്തോന്നി.

ഒരു കൂട്ടുകൃഷിസ്ഥലവും ഞങ്ങാ സന്ദർശിച്ചു. (സോവിയററു് കൂട്ടുകൃഷികേന്ദ്രങ്ങാ പ്രസിദ്ധമാണല്ലോ.) ആയിരക്കണക്കിനു് ഏക്കർ വിസ്തൃതിയുള്ള ഇവിടത്തെ കൃഷിനിലങ്ങളിൽ നാനാതരത്തിലുള്ള ധാന്യങ്ങളും പഴവർഗ്ഗങ്ങളും പച്ചക്കറികളും ഉല്പാദിപ്പിക്കപ്പെടുന്നു. ശാസ്ത്രീയമായ രീതിയിൽ യന്ത്രങ്ങളുപയോഗിച്ചാണു് കൃഷി നടത്തുന്നതു്. ഇവിടത്തെ നിലങ്ങളത്രയും കൂട്ടുകൃഷിസ്ഥാപനത്തിന്റെ വകയാണു്. അതായതു് നിലത്തിന്റെ ഉപയോഗത്തിനു് കൂട്ടുകൃഷികേന്ദ്രത്തിനു പൂർണ്ണാവകാശമുണ്ടെന്നർത്ഥം. താത്വികമായി അവ സ്വകാര്യവ്യക്തികളുടെ സ്വത്തുക്കളാണു്. സ്റ്റേററിന്റെ മററു സ്വത്തുക്കളുമായി ഇവയ്ക്കു അല്പം വ്യത്യാസമുണ്ടു്. മുതലാളിമാരിൽനിന്നും ഭൂപ്രഭുക്കന്മാരിൽനിന്നും പിടിച്ചെടുക്കപ്പെട്ടവയാണു് സ്റ്റേററിന്റെ സ്വത്തുക്കാ. എന്നാൽ കൂട്ടുകൃഷിസ്ഥലങ്ങളുടെ സ്വത്തുക്കാ, ആ പ്രദേശങ്ങളിലെ കൃഷിക്കാർ സ്വമേധയാ വിട്ടുകൊടുത്തവയാണു്. താത്വികമായി അവ സ്വകാര്യസ്വത്തുക്കളാണെന്നിരുന്നാലും, സ്വകാര്യവ്യക്തികാക്കു് അവ വില്ക്കാനും വിലയ്ക്കുവാങ്ങാനും അവകാശമില്ല.

കൂട്ടുകൃഷിസ്ഥാപനങ്ങാക്കു് സ്റ്റേററിൽനിന്നു് പല സഹായങ്ങളും ലഭിക്കുന്നു. വിത്തും വളവും പണവും നാമമാത്രമായ പലിശയ്ക്കു കടമായിക്കിട്ടും. വേണ്ടത്ര ജലസേചനസൗകര്യങ്ങളുണ്ടു്. യന്ത്രോപകരണങ്ങാ ആവശ്യത്തിനു ലഭിക്കും. ഉല്പന്നങ്ങാ സ്റ്റേററുതന്നെ വിലയ്ക്കെടുക്കുകയും ചെയ്യും.

ഉല്പാദനോപകരണങ്ങളുടെ ഉടമാവകാശം ദേശസാല്ക്കരിക്കപ്പെട്ടിട്ടുള്ള സോവിയററുയൂണിയനിൽ ഒരു പരിമിത

മായ തോതിൽ സ്വകാര്യസ്വത്തവകാശം നിലനില്ക്കുന്നതു് ഇവിടത്തെ കൂട്ടകൃഷിസ്ഥലങ്ങളിൽ കാണാൻ കഴിയും. (സഹകരണസംഘങ്ങൾക്കുമുണ്ടു് ഇത്തരം സ്വകാര്യസ്വത്തവകാശം.) ഇവിടങ്ങളിൽ താമസിക്കുന്നവർക്കു് സ്വന്തമായി കൃഷി ചെയ്യാൻ ചുരുങ്ങിയ തോതിൽ സ്ഥലം നൽകപ്പെടുന്നു. അവർക്കും സ്റ്റേറ്റിന്റെ ആനുകൂല്യങ്ങൾ ലഭിക്കും. സ്വന്തമായി നൽകപ്പെട്ട സ്ഥലങ്ങളിലെ ഉല്പന്നങ്ങൾ കൃഷിക്കാർക്കു് ഇഷ്ടമുള്ളിടത്തു വില്ക്കാം. അതിന്റെ ആദായം അവർക്കു സ്വന്തമായി വിനിയോഗിക്കുകയും ചെയ്യാം. ഓരോ കുടുംബത്തിനും സ്വന്തമായി ആടുമാടുകളെ വളർത്തുന്നതിനും അവകാശമുണ്ടു്.

വിശ്രമിക്കുവാനും വിനോദിക്കുവാനും കൃഷിക്കാർക്കു് ധാരാളം സൗകര്യം ലഭിക്കുന്നു. നാട്ടിൻപുറത്താണു് അവർ താമസിക്കുന്നതെങ്കിലും നാഗരികതയുടെ സുഖസൗകര്യങ്ങൾ അവരുടെ ജീവിതത്തിലേയ്ക്കു് ഇറങ്ങിച്ചെല്ലുന്നുണ്ടു്. ആരാമങ്ങളും ക്രീഡാസ്ഥാനങ്ങളുമുണ്ടവിടെ. റേഡിയോവും ടെലിവിഷനുമുണ്ടു്, കുട്ടികളുടെ വിദ്യാഭ്യാസത്തിനുവേണ്ട എല്ലാ ഏർപ്പാടുകളും കൂട്ടകൃഷികേന്ദ്രത്തിന്റെ വകയായിട്ടുതന്നെയുണ്ടു്.

ദേശീയവേഷം ധരിക്കുന്നതിലാണു് ഉസ്ബക്കുകാർക്കു കൂടുതൽ താല്പര്യം. തദ്ദേശീയവേഷംധരിച്ചു നടക്കുന്നവരെ മററു റിപ്പബ്ളിക്കുകളിലും കാണാം. പക്ഷേ, അവരുടെ സംഖ്യ തുലോം ചെറുതാണു്. പരമ്പരാഗതവേഷമായ വെളുത്ത മേലങ്കിക്കു പകരം ഷർട്ടും പാൻറ്സും ധരിക്കുന്ന ചെറുപ്പക്കാർപോലും, കറുത്ത നൂലുകൊണ്ടു് ചിത്രങ്ങളും ലതകളും തുന്നിച്ചേർത്ത വെളുത്ത തൊപ്പി തീരെ ഉപേക്ഷിച്ചിട്ടില്ല. അവരുടെ ശിരസ്സുകൾ ഇപ്പോഴും തനി ഉസ്ബക്കു തന്നെ! വർണ്ണപ്പകിട്ടാർന്ന വസ്ത്രങ്ങൾ ധരിക്കുന്നതിൽ ഉസ്ബക്കുസ്ത്രീകൾ കാണിക്കുന്ന താല്പര്യം ശ്രദ്ധാർഹമാണു്. നാനാവർണ്ണം കലർന്ന വേഷവിധാനങ്ങളോടുകൂടിയ ഉസ്ബക്കുവനിതകൾ ഒരു പ്രത്യേക കാഴ്ചയാണു്. വേഷങ്ങളിൽ നിറങ്ങൾക്കു് ഇത്രമാത്രം

പ്രാധാന്യം കല്പിക്കുന്നവർ സോവ്യറ്റുയൂണിയനിൽ മറെറങ്ങുമില്ല. മദ്ധ്യേഷ്യൻ സംസ്കാരമാണിതെന്ന് അവരിൽ ചിലർ പറഞ്ഞു.

പഴയ പാരമ്പര്യങ്ങളിലേയ്ക്കു പുതിയ ജീവിതശൈലി താണിറങ്ങിച്ചെല്ലുന്നതു വ്യക്തമായി നമുക്ക് ബോധ്യമാകും. മനുഷ്യരുടെ ചിന്താഗതിയിലും മണ്ണിന്റെ സ്വഭാവത്തിലും മാററം വന്നുകൊണ്ടിരിക്കുന്നു. മനുഷ്യർ പ്രയത്നശാലികളാണ്. ജലസേചനോപായങ്ങറം തരിശുഭൂമികളിലും മരുപ്പരപ്പുകളിലും സമൃദ്ധിയുടെ വിളവെടുപ്പു നടത്തുന്നു.

# കഥകഠം നിറഞ്ഞ നഗരം

സമർക്കണ്ടിലേയ്ക്കു പോകാനുള്ള പരിപാടി പെട്ടെന്നാണു് തീരുമാനിക്കപ്പെട്ടതു്. ഡൽഹിയിൽനിന്നു തിരിക്കുമ്പോഠം, സമർക്കണ്ടുസന്ദർശനം പരിപാടിയിൽ ഉഠംപ്പെടുത്തിയിരുന്നില്ല. ഹോട്ടൽ താഷ്കെൻറിൽ ലഞ്ചുകഴിച്ചുകൊണ്ടിരുന്നപ്പോഠം ഞാനും ചില സുഹൃത്തുക്കളുംകൂടി ഈ ആവശ്യം ഉന്നയിക്കുകയും മററുള്ളവർ അതിനോടു് യോജിക്കുകയുംചെയ്തു. ആതിഥേയർ ഉടൻ തന്നെ അതിനുവേണ്ട ഏർപ്പാടുകഠം ചെയ്യുകയുമുണ്ടായി.

രാത്രിതന്നെ ഞങ്ങഠം സമർക്കണ്ടിലേയ്ക്കു പുറപ്പെട്ടു. ട്രെയിനിൽ ഞങ്ങഠംക്കുവേണ്ടി രണ്ടു പ്രത്യേകബോഗികഠം സജ്ജമാക്കിയിരുന്നു. ഓരോ കമ്പാർട്ടുമെൻറിലും നാലു ബർത്തുകഠംവീതമുണ്ടു്. ഓരോ ബർത്തിലും കുഷനുകഠംക്കുമീതേ മെത്തവിരിച്ചു തലയണകളും ഒരുക്കിവെച്ചിട്ടുണ്ടു്. കുളിക്കാൻ കുറിയമുണ്ടും പുതയ്ക്കാൻ വിരിപ്പും പ്രത്യേകം വെച്ചിരുന്നു. റേഡിയോവും നിലക്കണ്ണാടിയും മേശയും സൗകര്യപ്രദമായ സ്ഥാനങ്ങളിൽ സൂക്ഷിച്ചിരിക്കുന്നു.

ട്രെയിൻ പുറപ്പെട്ടുകഴിഞ്ഞപ്പോഠം വെയിട്രസ്സ് ചായയും ബിസ്കററും കൊണ്ടുവന്നു തന്നു. ചായയെന്നുവെച്ചാഠം നമ്മുടെ ചായയല്ല. പാലൊഴിക്കാത്ത തേയി

ലവെള്ളം. അതിൽ ചെറുനാരങ്ങയുടെ ഒരു കഷണം മുറിച്ചിട്ടിട്ടുണ്ട്. പാലു ചേർക്കാതെയാണ് സോവിയററുകാർ ചായകുടിക്കുന്നത്. സോവിയററുകാർ മാത്രമല്ല മിക്ക യൂറോപ്യൻരാജ്യക്കാരും അങ്ങനെയാണ്.

കമ്പാർട്ടുമെൻറ് എയർകണ്ടീഷൻഡ് ആയിരുന്നതിനാൽ സുഖമായി ഉറങ്ങി. രാവിലെ ഉണർന്നപ്പോൾ വണ്ടി സമർക്കണ്ട് സ്റ്റേഷനിൽ നില്ക്കുകയായിരുന്നു. വെളുപ്പിനു മൂന്നുമണിക്കുതന്നെ ട്രെയിൻ എത്തിച്ചേർന്നിരുന്നു. (താഷ്ക്കെൻറിൽനിന്നു സമർക്കണ്ടിലേയ്ക്കു് 300 കിലോമീററർ ദൂരമേയുള്ളു.) വെളുക്കുന്നതുവരെ ഞങ്ങൾ ഉറങ്ങട്ടെയെന്നു കരുതി ആതിഥേയർ വിളിച്ചുണർത്താതിരുന്നതാണ്.

ഞങ്ങളെ കൂട്ടിക്കൊണ്ടുപോകാൻ സ്റ്റേഷനിൽ കാത്തുകിടന്നിരുന്ന രണ്ടു ബസ്സുകളിലായി ഞങ്ങൾ നേരെ ഹോട്ടലിലേയ്ക്കു (Intourist) പോയി. അവിടെയെത്തി പ്രഭാതകൃത്യങ്ങൾ നിർവ്വഹിച്ച് ബ്രേക്ക്ഫാസ്ററും കഴിഞ്ഞു് സന്ദർശനത്തിനുള്ള പുറപ്പാടായി. ഞങ്ങൾ ബസ്സിൽ കയറിയിരുന്നപ്പോൾ ഒരു യുവതി അകത്തേയ്ക്കു കയറിവന്നു. അവൾ സ്വയം പരിചയപ്പെടുത്തി (ഒരു ക്ലേശവുമില്ല). പേരു് തമാരാ. സമർക്കണ്ടിൽ ഞങ്ങളുടെ വഴികാട്ടിയും ദ്വിഭാഷിയുമാണ്.

തമാരായെപ്പോലൊരു ഗൈഡിനെ സോവിയററു യൂണിയനിൽ മററൊരു സ്ഥലത്തും ഞങ്ങൾക്കു കാണാൻ കഴിഞ്ഞില്ല. സന്ദർശകരുടെ ബഹുമതിയാർജ്ജിക്കുവാൻ ഇത്ര കഴിവുള്ളവരായി അധികംപേർ കാണുകയില്ല. സാധാരണ ഗൈഡുകളെപ്പോലെ തമാരായും സുന്ദരിയാണ്; പ്രായവും കുറവാണ്. വിനയപൂർവ്വമാണു പെരുമാററം. തട്ടും തടവുമില്ലാതെ ഇംഗ്ലീഷ് സംസാരിക്കും. പക്ഷേ എന്തോ ഒരു പ്രത്യേകതയുണ്ടവൾക്ക്. അസാധാരണമായ ഒരു വശ്യത അവളുടെ ഓരോ ചലനത്തിലും ദൃശ്യമായിരുന്നു.

ബസ്സ് മുന്നോട്ടു നീങ്ങി. തമാരാ അപ്പോഴും സംസാരിച്ചുകൊണ്ടിരുന്നു. സമർക്കണ്ട് എന്ന നഗരത്തിന്റെ ഭൂതകാലചരിത്രം ഞങ്ങളുടെ മുമ്പിൽ ചുരുളഴിഞ്ഞുവന്നു വീഴുകയാണു്.

മദ്ധ്യേഷ്യയിലെ ഏറ്റവും പുരാതനമായ നഗരമാണു് സമർക്കണ്ട്. ഇതിനു് ലോകചരിത്രത്തിൽ ബാബിലോൺ, തെബ്സ്, റോം എന്നീ നഗരങ്ങളോടൊപ്പം പ്രാധാന്യമുണ്ട്. ആറായിരം വർഷങ്ങൾക്കുമുമ്പ് അഫ്രേഷ്യാബ്‌രാജാവ് സമർക്കണ്ടുനഗരം സ്ഥാപിച്ചുവെന്നാണു് ഐതിഹ്യം. എന്നാൽ ബി. സി. 329-വരെയുള്ള ചരിത്രരേഖകളും ലക്ഷ്യങ്ങളും മാത്രമേ കണ്ടുകിട്ടിയിട്ടുള്ളു. അതനുസരിച്ചുതന്നെ 1971-ൽ സമർക്കണ്ടിനു് 2,300 വയസ്സ് പൂർത്തിയാകും!

സഹസ്രാബ്ദങ്ങളിലൂടെ ലോകസംഭവങ്ങൾക്കു സാക്ഷ്യംവഹിച്ചുപോന്നിട്ടുള്ള ഒരു വൃദ്ധനഗരമാണിതു്. ചരിത്രത്തിന്റെ രാജപാതകളിലൂടെ രക്തദാഹികളായ ആക്രമണകാരികൾ ഇവിടേയ്ക്കു കടന്നുവരികയും തിരിച്ചുപോവുകയും ചെയ്തിട്ടുണ്ട്. കാലഘട്ടങ്ങളുടെ ഉയർച്ചതാഴ്ചകളും സാമ്രാജ്യങ്ങളുടെ ഉദയാസ്തമനങ്ങളും കണ്ട ഒരു നഗരമാണിതു്. സെർവാസ്ഷാൻ നദീതടത്തിലെ ഈ ശാദ്വലഭൂമിയിൽനിന്നാണു് പൗരസ്ത്യസംസ്കാരം ഉറവെടുത്തു് ഒഴുകിപ്പരന്നതു്.

ക്രിസ്തുവിനുശേഷം പതിമൂന്നാം ശതകത്തിന്റെ ആദ്യഘട്ടങ്ങളിൽ ഈ നഗരം ഒട്ടേറെ ആക്രമണങ്ങൾക്കിരയായി. ലോകം മുഴുവൻ ജയിച്ചു കീഴടക്കാൻ ഇറങ്ങിപ്പുറപ്പെട്ട ചരിത്രത്തിലെ ആദ്യത്തെ ആക്രമണകാരി, ഗ്രീസിലെ അലക്സാണ്ടർ, ആണു് തുടക്കം കുറിച്ചതു്. എന്നാൽ അതിനുശേഷം ചെങ്കിസ്ഖാന്റെ ആക്രമണകാലത്താണു് ഈ നഗരത്തിനു് ഏറ്റവും വലിയ നാശനഷ്ടങ്ങൾ സംഭവിച്ചതു്. ക്രൂരമായ മംഗോളിയൻ ഗോത്രവർഗ്ഗക്കാർ സമർക്കണ്ട് നിശ്ശേഷം തകർത്തുകളഞ്ഞു.

മംഗോളിയയിലെ കാറക്കോറം എന്ന ചെറിയൊരു പട്ടണത്തിൽനിന്നു പുറപ്പെട്ട് ഏഷ്യയിലും യൂറോപ്പിലും ചുററിയടിച്ച ഒരു വലിയ കൊട്ടകാററായിരുന്നു ചെങ്കിസ്ഖാൻ. 'ചിയുചിൻ' എന്നായിരുന്നു ഈ ലോകാക്രമണകാരിയുടെ യഥാർത്ഥനാമധേയം. ആ പേരിനാണ് ഇന്നും മദ്ധ്യേഷ്യയിലെങ്ങും പ്രചാരമുള്ളത്.

ചിയുചിൻെറ സമർക്കണ്ട് ആക്രമണത്തെപ്പററി ഒരു കഥയുണ്ട്.

ചെങ്കിസ്ഖാൻെറ പടയോട്ടക്കാലത്ത് സമർക്കണ്ട നഗരം ഖ്വാർസോ അഥവാ ഖീവ്സാമ്രാജ്യത്തിൻെറ തലസ്ഥാനമായിരുന്നു. സുശക്തമായ ഒരു മുസ്ലിംരാജ്യമായിരുന്നു, ഖ്വാസോ. ചെങ്കിസ്ഖാൻ മുസ്ലിം ആയിരുന്നില്ലെങ്കിലും ഖ്വാർസോവുമായി സൗഹൃൽബന്ധത്തിൽ കഴിയാനാണത്രേ ആഗ്രഹിച്ചിരുന്നത്.

ഇതിനകം പല യുദ്ധങ്ങളും നടത്തി ചെങ്കിസ് വിജയം വരിച്ചിരുന്നു. ഉത്തരചൈനയിലേയും മഞ്ചൂറിയായിലേയും കിൻസാമ്രാജ്യം ആക്രമിച്ചുപിടിച്ചു; പീക്കിംഗുവരേയുള്ള പ്രദേശങ്ങളും അധീനതയിലാക്കി; കൊറിയ കീഴടക്കിയശേഷം വടക്ക് റഷ്യയിലെ കീവ് വരെ തൻെറ സാമ്രാജ്യം വിപുലപ്പെടുത്തി. ഇത്രയുമായപ്പോഴും യുദ്ധത്തിൽനിന്നു വിരമിക്കുവാനും സമാധാനപൂർവ്വം ശിഷ്ടായുസ്സു കഴിക്കുവാനുമാണത്രേ ചെങ്കിസ് ആഗ്രഹിച്ചത്.

പക്ഷേ ഖ്വാർസോവിലെ ഷാ ആക്രമണം ക്ഷണിച്ചു വരുത്തുകയായിരുന്നു. രാജാവിൻെറ ഒരു ഗവർണ്ണർ മംഗോളിയൻകച്ചവടക്കാരെ സമർക്കണ്ടിൽവച്ചു കൂട്ടക്കൊല ചെയ്തു. എങ്കിലും ചെങ്കിസ്ഖാൻ പ്രകോപിതനായില്ല. ആ ഗവർണ്ണരെ ശിക്ഷിക്കണമെന്ന് പ്രതിപുരുഷന്മാരെ അയച്ച് രാജാവിനോടാവശ്യപ്പെടുകമാത്രമാണു ചെയ്തത്. മഠയനായ രാജാവ് ആ പ്രതിപുരുഷന്മാരെ അവഹേളിക്കുകയും അവസാനം വധിക്കുകയും ചെയ്തു. ഇത് ചെങ്കിസ്ഖാ

ന് സഹിക്കാവുന്നതിലും അപ്പുറമായിരുന്നു. അയാാം വേണ്ടത്ര സൈന്യസന്നാഹങ്ങളോടുകൂടി 1219-ൽ പടിഞ്ഞാറോട്ടു പടപ്പുറപ്പാടു നടത്തി.

ഏഷ്യയും യൂറോപ്പും ആ പടയോട്ടം കണ്ട് ഞെട്ടിപ്പോയി. ബാഗ്ദാദ്‌വരെയുള്ള നഗരങ്ങാം നശിപ്പിക്കപ്പെട്ടു. ദശലക്ഷക്കണക്കിന് മനുഷ്യർ കൊന്നൊടുക്കപ്പെട്ടു. ഖാർസോസാമ്രാജ്യം ഭൂപടത്തിൽനിന്നും തുടച്ചുനീക്കപ്പെട്ടു. ബൊക്കാറായിലെ വിലപ്പെട്ട കൊട്ടാരങ്ങാം തകർന്നടഞ്ഞു തലസ്ഥാനനഗരമായ സമർക്കണ്ട് താറുമാറായി. പത്തുലക്ഷം പേരിൽ അവിടെ അവശേഷിച്ചത് അരലക്ഷത്തോളം മാത്രമാണ്. അങ്ങനെ മദ്ധ്യേഷ്യയിലെ ശാദ്വലഭൂമികളിൽ ശതാബ്ദങ്ങളായി തഴച്ചുനിന്ന കലയും സംസ്കാരവുമെല്ലാം ചെങ്കിസ്ഖാൻ എന്ന കൊടുങ്കാററിൽപെട്ടു മണ്ണടിഞ്ഞു!

ആ കുരുതിച്ചാരത്തിൽനിന്നും പുതിയൊരു നഗരം പടുത്തുയർത്തുവാൻ പിൽക്കാലത്ത് മറെറാരു ആക്രമണകാരിയെത്തന്നെ ചരിത്രംസംഭാവനചെയ്തു. ചെങ്കിസ്ഖാനശേഷം ഏഷ്യയിലും യൂറോപ്പിലും ഞെട്ടലുണ്ടാക്കിയ ഒരാക്രമണകാരി—ടൈമൂർ.

ചെങ്കിസ്ഖാൻെറ വംശജനെന്നു പറയപ്പെടുന്ന ടൈമൂർ യഥാർത്ഥത്തിൽ ടർക്കിഷ്കാരനായിരുന്നു. മുടന്തനായിരുന്നതുകൊണ്ട് അയാളെ ടൈമൂറിലാങ്ങ് അഥവാ ടൈമൂർ ദി ലെയിം എന്നു വിളിച്ചിരുന്നു. അതിൽനിന്നാണ് ടാമർലെയിൻ എന്ന പേരു് പ്രചരിച്ചത്. ടൈമൂർ 1369-ൽ സമർക്കണ്ടിലെ രാജാവായി. ഒരു രണ്ടാം ചെങ്കിസ്ഖാൻ ആയിത്തീരണമെന്നാഗ്രഹിച്ച ഇയാാം ഭ്രാന്തമായ ആക്രമണപരമ്പരകാംതന്നെ നടത്തി. ഇന്ത്യയേയും ഇയാാം വെറുതേവിട്ടില്ല. കൂട്ടക്കൊലകാം നടത്തിക്കൊണ്ട് ഡൽഹിവരെ ആക്രമിച്ചു കീഴടക്കി. ഒരു മുസ്ലിം ആയിരുന്ന ടൈമൂർ ഇന്ത്യയിലെ മുസ്ലിംകളേയും ഹിന്ദുക്കളേയും കൂട്ടത്തോടെ കുരുതികഴിച്ചു. ഒരു വിവേചനവും കാണിച്ചതായി അറിവില്ല. ഇന്ത്യയിൽ

തടവുകാർ ഒരു പ്രശ്നമായിത്തീന്നപ്പോാം അവരെ ഒന്നോടെ വകവരുത്തുവാൻ അയാാം കല്പിച്ചു. ഒരുലക്ഷം പേർ ഡൽഹിയിൽതന്നെ കശാപ്പുചെയ്യപ്പെട്ടു. പതിനഞ്ചുദിവസം മാത്രമേ ഡൽഹിയിൽ തൈമൂർ താമസിച്ചുള്ളു. അതിനകംതന്നെ ആ മഹാനഗരം തകർക്കപ്പെട്ടുകഴിഞ്ഞിരുന്നു. സൈന്യങ്ങളുടെ നിർബന്ധംകാരണം അയാാംക്കു തിരിച്ചുപോകേണ്ടിവന്നു. മടക്കയാത്രയിൽ കാഷ്മീർ കൊള്ളയടിക്കാൻ അയാാം മറന്നുപോയില്ല.

ക്രൂരതയിൽ ഇയ്യാാം ചെങ്കിസ്ഖാനെ കവച്ചുവെയ്ക്കുമായിരുന്നു. ആക്രമണം നടത്തുന്ന സ്ഥലങ്ങളിലെല്ലാം സവ്വനാശവും വരുത്താൻ അയാാം പ്രത്യേകം ശ്രദ്ധിച്ചിരുന്നു. മനുഷ്യന്റെ തലയോട്ടകാംകൊണ്ട് പിരമിഡ്ഡുകാം ഉയത്തുന്നതിലായിരുന്നു അയാാം മുഖ്യമായും ആനന്ദം കണ്ടെത്തിയിരുന്നത്. കിഴക്ക് ഡൽഹിമുതൽ പടിഞ്ഞാറ് ഏഷ്യാമൈനർവരെ ദശലക്ഷക്കണക്കിനാളുകളെ കൂട്ടക്കൊല നടത്തുകയും, ഓരോ സ്ഥലത്തും കൊല്ലപ്പെട്ടവരുടെ ശിരസ്സുകാം പിരമിഡ്ഡുകളുടെ ആകൃതിയിൽ കൂമ്പാരം കൂട്ടുകയുംചെയ്തു! ഒരു സ്ഥലത്ത് 200 മനുഷ്യരെ ജീവനോടെ ഒന്നിനുപുറത്തൊന്നായി അടുക്കി ഒരു ഗോപുരം പോലെ ഉയത്തുകയും, ചുററും ഇഷ്ടികകാംകൊണ്ട് ഭിത്തികാം നിമ്മിക്കുകയും ചെയ്തുവത്രേ!

മദ്ധ്യകാലചരിത്രം കണ്ടിട്ടുള്ളതിൽവെച്ച് ഏററവും ക്രൂരനായ ഈ മനുഷ്യനാണ്, സമർക്കണ്ടിൽ ഇന്നു കാണുന്ന നീലിച്ച കുംഭഗോപുരങ്ങളുടേയും, പടുകൂററൻ വാതിലുകളുടേയും, മാനംമുട്ടിനില്ക്കുന്ന സ്തൂപങ്ങളുടേയും സ്രഷ്ടാവ്! (ഒരുപക്ഷേ സമക്കണ്ടിലേയും ബുക്കാറായിലേയും പള്ളികളുടെ മാർബിാംഭിത്തികാംക്കുള്ളിൽ ഹതഭാഗ്യരായ അടിമകളുടെ തലയോട്ടകാം മറഞ്ഞിരിപ്പില്ലെന്ന് ആരറിഞ്ഞു!) തന്റെ തലസ്ഥാനം ലോകത്തിലെ ഏററവും മനോഹരനഗരമാക്കണമെന്ന് തൈമൂർ തീരുമാനിച്ചു. ഒരുവക മിഥ്യാഭിമാനമാവാം ആ തീരുമാനത്തിന്റെ പ്രേരകശക്തി. എന്നിരുന്നാലും

ടൈമൂർ എന്ന ആക്രമണകാരിയുടെ സ്വഭാവപഠനത്തിൽ ചരിത്രവിദ്യാർത്ഥികൾക്ക് കൗതുകമുണ്ടാക്കുന്ന ഒരു പ്രത്യേകതയാണിതു്. ആ പ്രത്യേകതതന്നെയാണു്, ടൈമൂറിനെ, മുൻഗാമിയായ ചെങ്കിസ്ഖാനിൽനിന്നും വേർതിരിച്ചു നിർത്തുന്നതു്. മദ്ധ്യകാലഘട്ടത്തിലെ ഏററവും വലിയ രണ്ടു് ആക്രമണകാരികളായിരുന്നു ചെങ്കിസ്ഖാനും ടൈമൂറും. ക്രൂരമായ വിനാശകസ്വഭാവം രണ്ടുപേർക്കുമുണ്ടായിരുന്നു. എങ്ങും സ്ഥിരമായി താമസിക്കാതെ അനുസ്യൂതമായ ആക്രമണസഞ്ചാരം നടത്തിയിരുന്ന മംഗോളിയൻ ഗോത്രവർഗ്ഗങ്ങളുടെ മേധാവിയായിരുന്നു ചെങ്കിസ്ഖാൻ. നഗരങ്ങൾ ആക്രമിച്ചു നശിപ്പിക്കുകയെന്നതല്ലാതെ നട്ടുപിടിപ്പിക്കുകയെന്നതു് ഗോത്രവർഗ്ഗസ്വഭാവത്തിനു യോജിച്ചതായിരുന്നില്ല എന്നാൽ വർഷങ്ങൾ കടന്നുചെന്നതോടെ അവരുടെ സഞ്ചാരമനഃസ്ഥിതിക്കു മാററം വന്നുകൊണ്ടിരുന്നു. ടൈമൂറിൻെറ കാലമെത്തിയപ്പോഴേയ്ക്കും ആ നാടോടിവർഗ്ഗക്കാരുടെ നെട്ടോട്ടമനോഭാവത്തിനു് മുടന്തു സംഭവിച്ചുകഴിഞ്ഞിരുന്നു! മംഗോളിയൻ ഗോത്രവർഗ്ഗങ്ങൾക്കിടയിൽ മാറിവന്ന ഈ ചിന്താഗതിയുടെ ഏററവും വലിയ പ്രതീകമാണു് ടാമർലെയിൻ— മുടന്തനായ ടൈമൂർ! അയാൾ ആക്രമിച്ചു കീഴടക്കിയ എല്ലാ രാജ്യങ്ങളിൽനിന്നും ശില്പികളേയും കലാകാരന്മാരേയും സമർക്കണ്ടിലേയ്ക്കു കൊണ്ടുവന്നു. അങ്ങനെ ഇറാൻ, സിറിയാ, ഖാർസോ, അഫ്ഗാനിസ്ഥാൻ, ഇന്ത്യ, അസർബൈജാൻ തുടങ്ങിയ രാജ്യങ്ങളിലെ വാസ്തുശില്പവൈദഗ്ദ്ധ്യം സമർക്കണ്ടിൽ സമ്മേളിച്ചു. അതിൻെറ ഫലമാണു് ഇന്നു കാണുന്ന മനോഹരഹർമ്മ്യങ്ങൾ!

തമാരായുടെ നിർദ്ദേശപ്രകാരം ഡ്രൈവർ ബസ്സു് നിർത്തി. ഞങ്ങൾ ഇറങ്ങിയതു് രജിസ്ഥാൻസ്ക്വയറിലാണു്. ഒരു വലിയ ചതുരത്തിൻെറ മൂന്നു വശങ്ങളെന്നോണം തലയെടുത്തുനിൽക്കുന്ന മൂന്നു കൂററൻകെട്ടിടങ്ങൾ! മദ്ധ്യകാലഘട്ടത്തിൻെറ വാസ്തുശിൽപ്പവൈദഗ്ദ്ധ്യവും സൗന്ദര്യബോധവും ഭാവനാവിലാസവും ഒത്തിണങ്ങിനില്ക്കുന്ന ഈ മദ്രസ്സാകൾ മനോഹരമായ ഒരു കവിതയാ

ണ്, അഥവാ ഒരു കവിതയുടെ മൂന്ന് ഈരടികളാണ്. ശിൽപ്പമാതൃകയിൽ ഒരേപോലെ തോന്നിക്കുന്ന ഈ പ്രാസാദങ്ങൾ ഒരേ കാലത്തു നിർമ്മിക്കപ്പെട്ടവയല്ല. ഇടയ്ക്കുള്ള ഉലൂഗ്ബെക്ക മദ്രസ്സായാണ് ഏറ്റവും പഴക്കം ചെന്നതു്. ഇതു് 1420-ൽ പണികഴിപ്പിച്ചതാണ്. രണ്ടു ശതാബ്ദത്തിനുശേഷം അബ്ദുല്ലാജബ്ബാർ എന്ന വാസ്തു ശില്പവിദഗ്ദ്ധൻ പണിതുയർത്തിയതാണ് ഇടതുവശത്തു നിൽക്കുന്ന ഷിർദോർ മദ്രസ്സാ. 17 വർഷംകൊണ്ടാണ ത്രെ ഇതിന്റെ പണി പൂർത്തിയായതു്. വീണ്ടും 10 വർഷം കഴിഞ്ഞു് നിർമ്മിക്കപ്പെട്ടതാണ് തില്ലിയാദക്കാരി മദ്രസ്സാ.

രജിസ്ഥാൻ സ്ക്വയറിന് അഭിമുഖമായി നിർമ്മിച്ചി ട്ടുള്ള വലിയ പാർക്കിൽ എപ്പോഴും ആൾത്തിരക്ക കാണാം. മദ്രസ്സായുടെ മൂന്നു വശങ്ങളിലും കടകമ്പോളങ്ങളും വീടുക ളുമാണ്. പോയ നൂററാണ്ടുകളുടെ ചരിത്രസ്മാരകങ്ങൾക്കു ചുററും ഇരുപതാംശതകത്തിലെ വൈവിദ്ധ്യപൂർണ്ണമായ ജീവിതം തുടിച്ചുനീന്തുന്നു!

രജിസ്ഥാൻപ്രാസാദങ്ങളുടെ സമീപത്തുനിന്നും ഷാഖി-സിന്ദാ ഹർമ്മ്യങ്ങളിലേയ്ക്കാണ ഞങ്ങൾ പോയതു്. വഴിക്കു് ഒരു സ്ഥലത്തു് ബസ്സ് നിർത്തിയപ്പോൾ തമാരാ വെളിയിലേക്കു ചൂണ്ടിപ്പറഞ്ഞു: ''ഖന്ന്യംപള്ളി നിന്നി രുന്ന സ്ഥലമാണതു്.'' ഞങ്ങൾ ഇറങ്ങിച്ചെന്നു നോക്കി. ഒരു വലിയ കെട്ടിടം നിന്നിരുന്നതിന്റെ അസ്ഥിവാരവും ചില എടുപ്പുകളുടെ ഏതാനും ഭാഗങ്ങളും മാത്രമേ കാണാ നുള്ളു. ഒരുകാലത്തു് സമർക്കണ്ടിലെ ഏററവും മനോഹര മായ ഒരു പള്ളിയായിരുന്നത്രേ ഇതു്. തന്റെ പ്രിയപ്പെട്ട ഭാര്യ ബീബിഖന്ന്യമിന്റെ സ്മരണയ്ക്കായി തൈമൂർ പണികഴിപ്പിച്ചതാണിതു്. പെട്ടെന്നു് പണി പൂർത്തിയാ ക്കുവാൻ തൈമൂർ കല്പനകൊടുത്തു. ദ്രുതഗതിയിൽ നടത്തിയ പണികൾക്കിടയിൽ ശില്പികൾക്കു സാരമായ തെററുകൾ സംഭവിക്കുകയുണ്ടായി. തൈമൂർ പ്രതീക്ഷിച്ചിരുന്നതിനു മുമ്പായിത്തന്നെ പള്ളിയുടെ നിർമ്മാണം പൂർത്തിയായി.

പക്ഷേ അധികനാരം കഴിയുന്നതിനുമുമ്പ് അതിൻെറ ഭിത്തികരം വിണ്ടുകീറാൻ തുടങ്ങി. കാലപ്പഴക്കത്തിൽ അതു നശിക്കുകയുംചെയ്തു.

രജിസ്ഥാൻപ്രാസാദങ്ങരംപോലെ ഒരു ഹമ്മ്യസമൂഹമാണ് ഷാഖി–സിന്ദായും. നീലിച്ച കുംഭഗോപുരങ്ങരം തലയിലേററിനില്ക്കുന്ന വൃത്താകാരമായ ഈ കെട്ടിടങ്ങരം പല വലുപ്പത്തിലാണെങ്കിലും ഒരേ ശില്പശൈലിയിൽ നിമ്മിച്ചവയാണ്. പലപ്പോഴായിട്ടാണ് ഇവ ഓരോന്നും നിമ്മിക്കപ്പെട്ടിട്ടുള്ളതു്.

റോഡിൽനിന്നു പടവുകരം കയറിയാൽ ചെന്നുനില്ക്കുന്നതു്, ഷാഖിഹമ്മ്യങ്ങളുടെ കല്ലുകരം പാകിയ അങ്കണത്തിലാണ്. അവിടെനിന്നു് സിന്ദാമന്ദിരങ്ങളിലേക്കു വീണ്ടും പടവുകരം കയറിച്ചെല്ലണം. ഈ പടവുകരം എണ്ണുകയെന്നതു് ഇവിടുത്തുകാരുടെ ഒരു വിനോദമാണ്. എണ്ണിനോക്കുവാൻ സന്ദർശകരേയും അവർ പ്രേരിപ്പിക്കും. നാല്പത്തിരണ്ടു പടികരം കൃത്യമായി ആദ്യപ്രാവശ്യം എണ്ണാൻ കഴിയുന്നവർ ഭാഗ്യവാന്മാരാണ്! ഞങ്ങളുടെ കൂട്ടത്തിൽ ചിലർ എണ്ണിനോക്കി. ഞാനും വിട്ടില്ല. ഒരിക്കൽ എണ്ണിയപ്പോരം നാല്പതു പടികളേയുള്ളു. വീണ്ടും എണ്ണിയപ്പോരം നാല്പത്തിനാലുണ്ട്! പടവുകളുടെ കൂട്ടത്തിൽ പെടുത്താമോ എന്നു സംശയിച്ചുപോകുന്ന ഏതാനും കല്ലുകളും കൂട്ടത്തിലുണ്ട്!

സന്ദശ്കൻെറ മനസ്സിലേക്കു തറഞ്ഞുകയറുന്ന ഒരു സ്മാരകമന്ദിരമാണ്, 'ഗുർ അമീർ.' അമീറിൻെറ ശവകുടീരം എന്നാണ് അതിൻെറ അർത്ഥം. ഈ ശവകുടീരത്തിൻെറ ഉടമസ്ഥനായ അമീർ ആരെന്നല്ലേ? സാക്ഷാൽ തൈമൂർതന്നെ. ഷഡ്കോണാകാരമായ ഒരു ഉത്തുംഗസൗധമാണിതു്. നാനാവർണ്ണം കലന്ന മാർബിരംശിലകരം കൊണ്ടു് നിമ്മിച്ചിരിക്കുന്ന ഇതിനകത്തെ കൊത്തുപണികളും ചുമർചിത്രങ്ങളും അത്ഭുതകരമാണ്. തൻെറ പൗത്രൻ മുഹമ്മദ്സുൽത്താൻെറ കബറടക്കത്തിനുവേണ്ടിയാണ്

ടൈമൂർ 1403-ൽ ഈ സൗധം പണികഴിപ്പിച്ചതു്. രണ്ടു വർഷത്തിനുശേഷം ടൈമൂർ അന്തരിച്ചപ്പോഠം അനന്തരാവകാശിയായ ഉലൂക്ക്ബക്ക് ഈ ശവകടീരത്തെ ടൈമൂറിൻെറ കുടുംബശ്മശാനമായി പ്രഖ്യാപിച്ചു. (ചൈന ആക്രമിച്ചു കീഴടക്കാൻ പുറപ്പെട്ട ടൈമൂർ വഴിക്കുവെച്ചു മരിച്ചു.) അഞ്ചുരനൂററാണ്ടുകാലമായി പ്രകൃതിക്ഷോഭങ്ങളെ അതിജീവിച്ചുനില്ക്കുന്ന ഈ പ്രാസാദഗർഭത്തിൽ ഇന്നു് ആറു ശവകടീരങ്ങഠം കാണാനുണ്ടു്. ഏററവും പ്രധാനപ്പെട്ടതു ടൈമൂറിൻേറതുതന്നെ. ടൈമൂറിൻെറ പുത്രന്മാരായ ഒമർഷേക്കും, മിറാൻഷായും, പൗത്രന്മാരായ മുഹമ്മദ്സുൽത്താനും, ഉലൂഗ്ബക്കും, മതോപദേഷ്ടാവായ മീർ സെയ്ദ്ബറേഖും ഓരോ കല്ലറകളിൽ അന്ത്യനിദ്ര കൊള്ളുന്നു.

മരണം എല്ലാം തട്ടിനിരപ്പാക്കുന്നുവെന്നു കേട്ടിട്ടുള്ളതു് എത്രയോ ശരിയാണെന്നു തോന്നി. സാമ്രാജ്യങ്ങഠം തട്ടിമറിക്കുകയും ഭൂഖണ്ഡങ്ങഠം പിടിച്ചുകുലുക്കുകയും ചെയ്ത മദ്ധ്യേഷ്യയിലെ ഒരു വലിയ ആക്രമണകാരിയാണു് ഇതാ എൻെറ കൺമുമ്പിൽ ഈ ചെറിയ കല്ലറയ്ക്കുള്ളിൽ തൻെറ സ്വപ്നങ്ങളുമായി ഉറങ്ങികിടക്കുന്നതു്.

ഇതാ മുമ്പിലുള്ള അങ്കണത്തിൽ കിടക്കുന്നു, ഉഗ്രപ്രതാപവാനായിരുന്ന ടൈമൂറിൻെറ സിംഹാസനം! നരച്ച മാർബിഠംശിലകൊണ്ടുണ്ടാക്കിയ ഈ സിംഹാസനത്തിൽ ഒരുകാലത്തു് മദ്ധ്യേഷ്യയിലെ ഏററവും വലിയ സാമ്രാജ്യാധീശത്വം അമർന്നിരുന്നതാണു്. ശ്രീ: അനന്തരാമയ്യാ (ആന്ധ്രാപ്രദേശ്) ആ സിംഹാസനം കുലുക്കിനോക്കി. ''മുടന്തുണ്ടോ എന്നു നോക്കാൻ!''

ടൈമൂറിൻെറ കൊട്ടാരത്തിൽനിന്നും ഈ സിംഹാസനം അതിൻെറ ഉടമസ്ഥൻെറ ശവകടീരത്തിലേയ്ക്കു സ്ഥാനംമാറിയിരിക്കുന്നതിനു പ്രത്യേകകാരണം വല്ലതുമുണ്ടോയെന്നു ഞാൻ ചോദിച്ചു. ഒന്നും അറിവിൽ പെട്ടിട്ടില്ലെന്നു താമാരാ പറഞ്ഞു. ടൈമൂർ ജീവിച്ചിരുന്നപ്പോഠം

അത്തരത്തിൽ നിർദ്ദേശിച്ചിരുന്നതാവാം. മരിച്ചിട്ടും സിംഹാസനത്തിലുള്ള കൊതി തീർന്നിരിക്കയില്ല. എൻെറ ചിന്ത മറെറാരു വഴിക്കാണ് സഞ്ചരിച്ചത്. തൈമൂറിൻെറ മരണത്തോടുകൂടി അയാളുടെ സാമ്രാജ്യവും അസ്തമിക്കയൊണല്ലോ ഉണ്ടായത്. ആ ചരിത്രസത്യം പ്രതീകാത്മകമായി പ്രഖ്യാപിക്കാൻ ഏതോ പ്രതിഭാശാലികൾ ആ സിംഹാസനം അവിടെ കൊണ്ടുവന്നു വെച്ചതാണ്. ഗുർ അമീർ, അമീറിൻെറ മാത്രമല്ല, അയാളുടെ സിംഹാസനത്തിൻേറയും ശവകുടീരമാണ്! ഏതായാലും ഒരു ചക്രവർത്തിയുടെ ശവക്കല്ലറയും അതിനടുത്ത് അദ്ദേഹത്തിൻെറ സിംഹാസനവും തൊട്ടുകിടക്കുന്ന കാഴ്ച ചിന്താദ്യോതകമാണ്.

ഒരു കുന്നിൻെറ മുകളിലാണ് പ്രസിദ്ധമായ ഉലൂഗ്ബക്ക് വാനനിരീക്ഷണകേന്ദ്രം. പതിനഞ്ചാംശതകത്തിൻെറ പൂർവ്വാദ്ധത്തിൽ സ്ഥാപിക്കപ്പെട്ട ഈ ജ്യോതിശ്ശാസ്ത്രാലയത്തിലേക്കെത്തിച്ചേരാൻ കുന്നിൻമുകളിലേക്കു പടവുകൾ കയറിച്ചെന്നപ്പോൾ എൻെറ മനസ്സ് ഡൽഹിയിലെ ജന്തർമന്ദറിൽ സഞ്ചരിക്കയായിരുന്നു. അടുത്തു ചെന്നപ്പോൾ വിചാരം മാറി. കുന്നിൻമുകളിൽ ഒരു കെട്ടിടത്തിനകത്ത്, താഴേക്കു ചരിഞ്ഞിറങ്ങിപ്പോകുന്ന ഒരു ഗുഹയിൽ, ഗുഹയുടെ മുതുത്തെല്ലുപോലെ ഉന്തിനിലക്കുന്ന പാറപ്പുറത്ത് ചന്ദ്രക്കലയുടെ ആകൃതിയിൽ ഉറപ്പിച്ചു നിർത്തിയിട്ടുള്ള ഒരു ലോഹസ്സ്ലെയിൽ! അറുപതടിയോളം വലിപ്പം തോന്നിക്കുന്ന ഈ സ്ലെയിലിൽ ഡിഗ്രികളും മിന്നിട്ടുകളും അങ്കനം ചെയ്തിട്ടുണ്ട്. മററുപകരണങ്ങളൊന്നും ഇപ്പോൾ ബാക്കിയില്ല. ഭൂമിയുടെ ധ്രുവചലനങ്ങളും നക്ഷത്രങ്ങളുടെ സ്ഥാനനിർണ്ണയവും കൃത്യമായി രേഖപ്പെടുത്തുന്ന യന്ത്രോപകരണങ്ങൾ ഇവിടെ ഉണ്ടായിരുന്നുവത്രേ.

തൈമൂറിൻെറ പിൻഗാമിയായ ഉലൂഗ്ബക്കാണ് ഈ വാനനിരീക്ഷണകേന്ദ്രത്തിൻെറ സ്ഥാപകൻ. ഒരു ഭരണാധികാരി മാത്രമായിരുന്നില്ല ഉലൂഗ്ബക്ക്. മദ്ധ്യകാ

ലഘട്ടത്തിലെ ഏററവും വിഖ്യാതനായ ഒരു ജ്യോതിശ്ശാസ്ത്രജ്ഞനുംകൂടിയായിരുന്നു ആ ചക്രവത്തി. സിംഹാസനത്തിൽ ഒരു ശാസ്ത്രജ്ഞൻ! ചരിത്രത്തിലെ ഒരു പ്രതിഭാസമാണു് ഉലൂഗ ബക്ക്. അദ്ദേഹം അഞ്ഞൂറുവഷം മുമ്പ് നിമ്മിച്ച ഈ വാനശാസ്ത്രകേന്ദ്രം അക്കാലത്തു് ഏഷ്യയിലും യൂറോപ്പിലുമുണ്ടായിട്ടുള്ള മററെല്ലാ ജ്യോതിശ്ശാസ്ത്രാലയങ്ങളുടേയും മുൻപന്തിയിൽതന്നെ നിലയുറപ്പിച്ചുപോന്നു. ആ കാലഘട്ടത്തിലെ ഏററവും വലിയ ശാസ്ത്രവിചക്ഷണന്മാർ അവിടെ ഗവേഷണനിരതരായി കഴിച്ചുകൂട്ടിയിരുന്നു.

ശതക്കണക്കിനു നക്ഷത്രങ്ങളുടെ സ്ഥാനനിണ്ണയം നടത്തി ഉലൂഗ്ബക്ക് തയ്യാറാക്കിയ ഒരു പട്ടികയുടെ ഏതാനും ഭാഗങ്ങൾ പില്ക്കാലത്തു കണ്ടുകിട്ടിയതു് ഇവിടെ സൂക്ഷിച്ചുവച്ചിരിക്കുന്നു. ആധുനികനിരീക്ഷണം കണ്ടെത്തിയ കണക്കുകളും ഒപ്പം വെച്ചിട്ടുണ്ടു്. ഈ കണക്കുകളുടെ താരതമ്യപഠനം നമ്മെ അത്ഭുതപ്പെടുത്തും. പലതിലും സംഖ്യകൾ തുല്യമാണു്. ചിലതിൽ സഹസ്രാംശത്തിന്റെയോ ശതാംശത്തിന്റെയോ വ്യത്യാസം കണ്ടെന്നുവരാം.

ബഹിരാകാശയാത്രയിൽ സോവിയററുയൂണിയൻ മുന്നിട്ടുനിൽക്കുന്നതിൽ എനിക്കിപ്പോൾ അത്ഭുതം തോന്നുന്നില്ല. ഉലൂഗ്ബക്കിന്റെ ശാസ്ത്രപാരമ്പര്യമാണു്, യൂറിഗഗാറിനെ ശൂന്യാകാശത്തേക്കയച്ചതു്!

ഉലൂഗ്ബക്കിന്റെ പാരമ്പര്യം ഇന്നു സോവിയററു ശാസ്ത്രകാരന്മാർ കൂടുതൽകൂടുതൽ ഉയത്തിപ്പിടിക്കുന്നു. സമക്കണ്ടിൽനിന്നു വളരെ അകലെയല്ലാത്ത 'കിത്താബ' എന്ന സ്ഥലത്തു പ്രവത്തിച്ചുവരുന്ന വാനനിരീക്ഷണകേന്ദ്രം ഇതിന്റെ ഏററവും വലിയ തെളിവാണു്. ഉലൂഗ്ബക്ക് വാനനിരീക്ഷണകേന്ദ്രം എന്നാണു് ഈ സ്ഥാപനത്തിനു നൽകിയിരിക്കുന്ന പേരു്. അക്ഷാംശരേഖയ്ക്കു വടക്ക് 39.8 ഡിഗ്രിയിലാണു് ഇതിന്റെ സ്ഥാനം. ഭൂമിയുടെ ധ്രുവചലനങ്ങളെ നിയന്ത്രിക്കുന്ന ജ്യോതിശ്ശാസ്ത്ര

നിയമങ്ങരം കണ്ടെത്തുകയും അവയുടെ സങ്കീർണ്ണത അപഗ്രഥിച്ചു മനസ്സിലാക്കുകയും ചെയ്യുകയെന്നതാണു് പ്രധാന പ്രവർത്തനം. ഇത്തരത്തിലുള്ള വാനനിരീക്ഷണാലയങ്ങരം ലോകത്തൊട്ടാകെ അഞ്ചെണ്ണംമാത്രമേയുള്ളു.

പോയ കാലത്തിൻെറ കാല്പാടുകരം മദ്ധ്യേഷ്യയിൽ ഏററവും കൂടുതൽ ആഴത്തിൽ പതിഞ്ഞിട്ടുള്ളതു് സമർക്കണ്ടിൻെറ മണ്ണിലും ഇവിടത്തെ നാട്ടുകാരുടെ മനസ്സിലുമാണു്. ഭൂതകാലചരിത്രത്തിൻെറ തിളങ്ങുന്ന സ്മാരകമുദ്രകരം നിറം മങ്ങാതെ നിലനിർത്തുന്നതിൽ സോവിയററുകാർ അതീവ താല്പര്യം പ്രദർശിപ്പിക്കുന്നു. ഒരു സ്ഥലത്തിനോ കെട്ടിടത്തിനോ ചരിത്രപരമായ പ്രാധാന്യമുണ്ടെന്നു തോന്നിയാൽ മതി, അതു സൂക്ഷിക്കുവാനും നിലനിർത്തുവാനും വേണ്ടി എന്തുചെയ്യുന്നതിനും അവർ ഒരുക്കമാണു്. ആ ചരിത്രസ്മാരകങ്ങളെ പിന്നെ വികാരവായ്പോടുകൂടിയാണു് അവർ കാത്തുസൂക്ഷിക്കുന്നതു്. അതിൻെറ ഏററവും വലിയ തെളിവുകളാണു് സമർക്കണ്ടും, ബുക്കാറായും, ലെനിൻഗ്രാഡും. ചരിത്രപ്രാധാന്യമുള്ള ഒരു പള്ളിയുടേയോ ശവകുടീരത്തിൻെറയോ കേടുപാടുകരം തീർക്കേണ്ടിവരുമ്പോരം, ആ കെട്ടിടം പണിതുയർത്തിയ കാലഘട്ടത്തിൻെറ വാസ്തുശില്പത്തിലേക്കു് ബഹുദൂരം പുറകോട്ടു സഞ്ചരിക്കാൻ അവർക്കൊരു മടിയുമില്ല. ഉടഞ്ഞുപോയ ഒരു മാർബിരംക്കഷണത്തിനു പകരം പുതുതായി മറെറാന്നു വയ്ക്കുമ്പോരം അതിൻെറ നിറവും കൊത്തുപണികളും പഴയതിൻേറതുപോലെയിരിക്കണമെന്നു് അവർക്കുനിർബന്ധമുണ്ടു്. അങ്ങനെ ശുഷ്കാന്തിപൂർവ്വമായ സംരക്ഷണമാണു്, അന്യഥാ തകർന്നടഞ്ഞുപോകുമായിരുന്ന ഈ വൃദ്ധഹർമ്മ്യങ്ങളെ നിലനിർത്തിപ്പോരുന്നതു്.

സമർക്കണ്ടിലെ ശവകുടീരങ്ങളുടെയും ദേവാലയങ്ങളുടെയും അവയുടെ നഷ്ടശിഷ്ടങ്ങളുടെയും ഇടയിലൂടെ നടന്നപ്പോരം ചരിത്രത്തിലെ അത്ഭുതകരമായ ഒരു സംസ്കാരത്തിൻെറ നിശ്വാസവായു മുഖത്തുവന്നു തട്ടുന്നതുപോലെ തോന്നി. പഴയ ദില്ലിയിലും ആഗ്രായിലും ഫത്തേപ്പൂർ സിക്രിയിലും നടക്കുമ്പോഴുണ്ടാകുന്നതിലും സാന്ദ്രതര

മായ ഒരു പ്രതീതി. (ഒരേയൊരു അല്ലായും അദ്ദേഹത്തിന്റെ പ്രവാചകനും മാത്രം നിറഞ്ഞ ലോകം!) ആ സംസ്ഥാരത്തിന്റെ വടക്കേ പ്രവേശനകവാടമായിരുന്നു സമക്ണ്ട്.

മദ്ധ്യേഷ്യൻരാജ്യങ്ങൾ പിന്നിട്ട അമീർഭരണത്തിന്റെ ക്രൂരതകൾ വിളിച്ചറിയിക്കുന്ന ചില സ്മാരകങ്ങളും ഇവിടെ നിലനില്ക്കുന്നു. ഭരണകർത്താക്കൾ ജനങ്ങൾക്കെതിരായി നടപ്പാക്കിയിരുന്ന ശിക്ഷാസമ്പ്രദായങ്ങളുടെ ഏകദേശരൂപം നൽകാൻപോരുന്ന ജയിലറകളും, മരണക്കുഴികളും, മൃത്യുഗോപുരങ്ങളും! തടവറയിലെ സാമാന്യം വലിയൊരു കുഴിയിൽ സൂക്ഷിക്കപ്പെടുന്ന പാമ്പുകളുടേയും കരിന്തേളുകളുടെയും നടുവിലേയ്ക്ക് കുററവാളികളെന്നു തോന്നുന്നവരെ എറിഞ്ഞുകൊടുക്കുകയും, ആ വിഷജന്തുക്കളുടെ കടിയേററ് അവർ മരിക്കാനിടവരുത്തുകയും ചെയ്യുകയെന്നതായിരുന്നു ഒരു ശിക്ഷാപദ്ധതി. അടിമകളെ പരസ്യമായി തൂക്കിക്കൊന്നിരുന്ന എടുപ്പുകളാണ് മൃത്യുഗോപുരങ്ങൾ!

ചരിത്രസ്മാരകങ്ങൾ മാത്രം കാണുന്ന ഒരു സന്ദർശകന് സമക്ണ്ട് ഭൂതകാലത്തിന്റെ ഒരു നിഴലായോ, ഓർമ്മകളുടെ ഒരു നഗരമായോ തോന്നിയേക്കാം. എന്നാൽ ആധുനികകാലഘട്ടത്തിന്റെ വിജയസ്തംഭങ്ങളും ഇവിടെ തലയെടുത്തുനില്ക്കുന്നുണ്ട്. ഫാക്ടറികളും ഗവേഷണകേന്ദ്രങ്ങളും വിദ്യാഭ്യാസസ്ഥാപനങ്ങളും സിനിമാശാലകളും, ഓപ്പറാ-ബാലേ തിയേററുകളും ഇവിടെത്തന്നെയുണ്ട്.

നഗരത്തിലെ ഗോർക്കിപാർക്ക് സമർക്കണ്ടിന്റെ പുതിയ ജീവിതഭാവങ്ങളുടെ ഒരു നിദർശനകേന്ദ്രമാണ്— പ്രത്യേകിച്ചും സായാഹ്നവേളകളിൽ. വളരെ വിശാലമായ ഒരു പാർക്കാണിത്. ഇടതൂർന്നുവളരുന്ന മരങ്ങൾ എങ്ങും നിറഞ്ഞുനിൽക്കുന്ന ഈ ഉദ്യാനം തനി റഷ്യൻശൈലിയിൽ സംവിധാനം ചെയ്തതാണ്. റെസ്റ്റാറൻറുകളും നൃത്തശാലയും നീന്തൽക്കുളവും എല്ലാം ചേർന്ന ഒരു കൊച്ചുലോകം. ഞാനും ശ്രീ. സെയിലൻമേധി (ആസ്സാമിലെ ഒരു

4

യുവഅഭിഭാഷകനാണ് ശ്രീ: മേധി)യും കൂടി ആ പാർക്കി ൻെറ എല്ലാ മൂലയിലും ഒന്നു ചുററിക്കറങ്ങി. കണ്ടുമുട്ടിയ നാട്ടുകാരെല്ലാം ഞങ്ങളെ "ഇസ്ലാം അലൈക്കും'' എന്ന് അഭിവാദ്യംചെയ്തു. (അവരിൽ ഇംഗ്ലീഷ് അറിയാവുന്നവ രുമായി ഞങ്ങൾ സംസാരിച്ചു.) ഞങ്ങൾ ഇന്ത്യാക്കാരാ ണെന്നറിയുമ്പോൾ അവരുടെ സന്തോഷം വർധിക്കുന്നതു ഞങ്ങൾ ശ്രദ്ധിച്ചു.

മറെറാരു ഭാഗത്തുവച്ച് കുറെ ചെറുപ്പക്കാർ ഞങ്ങളെ പൊതിഞ്ഞു. യുവാക്കന്മാരും യുവതികളും. മിക്കവാറും പേർക്ക് ഇംഗ്ലീഷറിയാം. അവരെല്ലാം ഉസ്ബെക്കുകാരാ യിരുന്നില്ല. ഭൂരിപക്ഷവും റഷ്യക്കാരും ജോർജിയക്കാ രും ഉക്രെയിൻകാരുമായിരുന്നു. (ഏതാനും ഉസ്ബെക്കുകാ രുമുണ്ട്.) മോസ്കോയിലെ വിദേശഭാഷാദ്ധ്യയനകേന്ദ്ര ത്തിലെ വിദ്യാർത്ഥികളാണവർ. അവരും സമർക്കണ്ടു കാണാനെത്തിയതാണ്. ഇന്ത്യയെപ്പററി കൂടുതൽ അറി യാൻ അവർ താല്പര്യം പ്രകടിപ്പിച്ചു. ഇന്ത്യയിലെ വിദ്യാ ഭ്യാസം, കൃഷി, വ്യവസായം, സിനിമമുതലായവയെപ്പററി അവർ തുരുതുരാ ചോദ്യങ്ങൾ ചോദിച്ചു. ഇന്ത്യയിലെ പ്രധാന നഗരങ്ങളുടെ പേരുകൾ അവർക്കറിയാം. പ്രധാ നമന്ത്രി ശാസ്ത്രിയെ അവർക്കു ബഹുമാനമാണ്. അദ്ദേഹത്തെ സോവ്യററുപര്യടനവേളയിൽ അവർ കണ്ടിട്ടുണ്ട്. ഇന്ത്യ യോട് അവർക്ക് തികഞ്ഞ സൗഹൃദമാണുള്ളതു്.

വിദേശസന്ദർശകരുടെ ആട്ടോഗ്രാഫ് സമ്പാദിക്കുന്ന തിൽ ഉസ്ബെക്കുകാർ അതീവ താല്പര്യം കാണിക്കുന്നു. കുട്ടികളും പ്രായംചെന്നവരും ഇക്കാര്യത്തിൽ ഒരുപോലെ യാണ്. പാർക്കിൻെറ ഒരു ഭാഗത്തുവച്ചുമാത്രം അറുപതോ ളംപേർക്ക് മേൽവിലാസം എഴുതിക്കൊടുക്കേണ്ടിവന്നു. ചിലരുടെപക്കൽ ഡയറികൾ ഉണ്ടായിരുന്നു. മററുചിലർ പെട്ടെന്ന് എവിടെയോനിന്നു സമ്പാദിച്ചുകൊണ്ടുവന്ന കടലാസ്സുകീറുകളായിരുന്നു ഏല്പിച്ചതു്. ഞങ്ങൾ എഴുതി ക്കൊടുത്ത മേൽവിലാസം വായിച്ചുമനസ്സിലാക്കാൻ മിക്ക പേർക്കും കഴിയുകയില്ല. കാരണം ഞങ്ങൾ ഇംഗ്ലീഷിലാ ണെഴുതിയതു്.

ജലധാരാപ്രതിമകൾ നീക്കണങ്ങളർച്ചിക്കുന്ന ഉദ്യാനവീഥികളിലൂടെ കൈകോർത്തുപിടിച്ചും അദ്ധ്യാശ്ലേഷണബദ്ധരായും യുവമിഥുനങ്ങൾ നടന്നുപോരുന്നു. (സോവ്യറ്റ്യൂണിയനിലെ സായാഹ്നങ്ങൾ യുവമിഥുനങ്ങൾക്കു വേണ്ടിയുള്ളവയാണെന്നു പിന്നീട് പലപ്പോഴും തോന്നിയിട്ടുണ്ട്.) പാർക്കിലെ ബെഞ്ചിൽ രാസക്രീഡനടത്തുന്ന രാധാമാധവന്മാരെക്കണ്ടപ്പോൾ കഴിഞ്ഞദിവസം താഷ്കെന്റിലെ ചരിത്രമ്യൂസിയത്തിൽ കണ്ട ഒരു ചിത്രം ഓർമ്മയിൽവന്നു. മുടുപടം ധരിക്കാൻ വിസമ്മതിച്ച എന്ന കുററത്തിന്, പഴയ തലമുറ വധിച്ചുവീഴ്ത്തിയ ഒരു യുവതിയുടെ ചിത്രമായിരുന്നു അതു്.

ഇപ്പോൾ സോവ്യററ് റിപ്പബ്ലിക്കുകളായിത്തീർന്നിട്ടുള്ള മദ്ധ്യേഷ്യൻരാജ്യങ്ങളിലെ ജനസംഖ്യയിൽ ഏറിയകൂറും മുസ്ലിങ്ങളായിരുന്നു. (ഇപ്പോഴും അവരുടെ ഭൂരിപക്ഷം നിലനില്ക്കുന്നു.) സമൂഹത്തിൽ അന്നു് സ്ത്രീകൾക്കു യാതൊരു വിധമായ സ്വാതന്ത്ര്യവുമില്ലായിരുന്നു. പർദാ ധരിച്ചുകൊണ്ടല്ലാതെ വീട്ടിനുപുറത്തേക്കിറങ്ങിക്കൂടാ.

വിവാഹമെന്നതു വിശുദ്ധമായ ഒരു സാമൂഹ്യകർമ്മമായിരുന്നില്ല. പെൺകുട്ടികളെ, അവർക്കു കഷ്ടിച്ച് പത്തുവയസ്സു തികഞ്ഞാലുടനെ ഭർത്താക്കന്മാർക്കു വിൽക്കുകയായിരുന്നു. ഭർത്താക്കന്മാർ ഭാര്യമാരെ മററു് അടിമകളെപ്പോലെയാണു് കണക്കാക്കിയിരുന്നതു്. ഭർത്താവിന്റെ മരണാനന്തരം, മരിച്ചയാളിന്റെ സ്ഥാവരജംഗമസ്വത്തുക്കൾ അനന്തരാവകാശിക്കു ലഭിക്കുന്നതുപോലെ, വിധവയും അയാളുടേതായിത്തീരും. വാങ്ങാനാളുണ്ടെങ്കിൽ അവളേയും അയാൾക്കു വിൽക്കാം!

അടുക്കളയിലെ ഒരു തടവുകാരിയായിരുന്നു സ്ത്രീ. ഗൃഹാന്തർഭാഗത്തു് കാററും വെളിച്ചവും കടന്നുചെല്ലാൻ പേടിക്കുന്ന ഒരു സ്ഥാനമാണു് അവളുടെ ലോകം. അതിനു് ''ഇച്ച്ക്കരി'' എന്നാണു് ഉസ്ബക്കുഭാഷയിൽ പറയുന്നതു്. അന്തഃപുരമെന്ന വാക്കു് ഇച്ച്ക്കരിയുടെ ശരിയായ വിവർത്തനമാകയില്ല.

ഇന്നു് ഇച്ഛ്ക്കരി ഒരു കടംകഥയാണു്. 1917-ലെ സോഷ്യലിസ്റ്റ്‌വിപ്ലവത്തിനുശേഷം ഉസ്ബെക്കഭവനങ്ങളിൽനിന്നു് ഇച്ഛ്ക്കരി അന്തർദ്ധാനംചെയ്തു. സ്ത്രീകൾക്കു് ഇന്നു ജീവിതത്തിന്റെ എല്ലാ തുറകളിലും തുല്യപങ്കാളിത്തമുണ്ടു്. കുടുംബത്തിലെ തീയു് കെടാതെ സൂക്ഷിക്കുന്ന വീട്ടമ്മമാർ മാത്രമല്ലവർ. ദേശീയസമ്പദ്ഘടനയിലും അവർ തുല്യപങ്കാളിത്തം വഹിക്കുന്നു. ഉസ്ബെക്കിസ്ഥാനിലെ വ്യാവസായികരംഗത്തു പണിയെടുക്കുന്നവരിൽ 40 ശതമാനം സ്ത്രീകളാണു്. അവരിൽ പതിനേഴായിരത്തോളംപേർ എൻജിനീയറിംഗിലും മറ്റു സാങ്കേതികവിഷയങ്ങളിലും പരിശീലനം സിദ്ധിച്ചവരാണു്. വൻകിടഫാക്ടറികളിലെ ചീഫ് എൻജിനീയർമാരായും ഡയറക്ടർമാരായും മറ്റും ഭരണച്ചുമതല വഹിക്കുന്ന നൂറോളം സ്ത്രീകൾ ഈ റിപ്പബ്ളിക്കിലുണ്ടു്. കാർഷികരംഗത്തു പ്രവർത്തിക്കുന്ന സ്ത്രീകളുടെ എണ്ണം എട്ടുലക്ഷത്തിലധികം വരും. അവരിൽ മൂവായിരത്തോളംപേർക്കു കൃഷിശാസ്ത്രത്തിലും, യന്ത്രങ്ങളുടെ നടത്തിപ്പിലും ഉന്നതപരിശീലനം സിദ്ധിച്ചിട്ടുണ്ടു്. കൂട്ടുകൃഷിസ്ഥാപനങ്ങളുടെ ആദ്ധ്യക്ഷ്യസ്ഥാനം അലങ്കരിക്കുന്നവരും കുറവല്ല. അദ്ധ്യാപകവൃത്തിയിലും വൈദ്യശാസ്ത്രരംഗത്തും ഏറിയകൂറും സ്ത്രീകളാണു്. കലാ-സാംസ്കാരിക രംഗങ്ങളിലും അവർ തുല്യപങ്കാളിത്തമുള്ളവരാണു്.

ആയിരക്കണക്കിനു പെൺകുട്ടികളും ആൺകുട്ടികളും ഒരുമിച്ചു് ഇന്നു് വിദ്യാഭ്യാസം നടത്തുന്നു. (അവരുടെ മുത്തശ്ശിമാർ പള്ളിക്കൂടം കാണാതെയാണു മൺമറഞ്ഞതു്.) ബോർഡിംഗ്സ്കൂളിലെ ആൺകുട്ടികളും പെൺകുട്ടികളും സുഹൃത്തുക്കളാകുന്നു; പ്രേമബദ്ധരാകുന്നു; ഇഷ്ടമുള്ള സ്ഥലങ്ങളിൽ ഉല്ലാസയാത്ര നടത്തുന്നു. റോമിയോവും ജൂലിയററും അവരെക്കണ്ടാൽ അസൂയപ്പെട്ടുപോകും

ശോകാന്തമായ ഒരു പ്രേമനാടകത്തിലെ കഥാനായകനും നായികയുമല്ല എന്റെ മുമ്പിൽ ഈ ബഞ്ചിലിരിക്കുന്ന കാമുകീകാമുകന്മാർ. അവരുടെ പ്രേമബന്ധം

ത്തിനു് പൂവണിയാൻ പററിയ സാമൂഹ്യക്രമത്തിലാണു് അവരിന്നു ജീവിക്കുന്നതു്.

സന്ധ്യ കഴിഞ്ഞപ്പോൾ ഹോട്ടലിലേയ്ക്കു തിരിച്ചു. കടകമ്പോളങ്ങളിൽ അപ്പോഴും തിരക്കൊഴിഞ്ഞിട്ടില്ല. പണ്ടു് അടിമകളെ വിററിരുന്ന ആ സ്ഥലങ്ങളിൽനിന്നു് ഇന്നു നാട്ടുകാർ ഐസ്ക്രീമും കളിക്കോപ്പുകളും വാങ്ങുന്നു!

വൈകിട്ടു് ഗോക്കിപാക്കിൽ കണ്ടുമുട്ടിയ ഒരു ജോർജിയക്കാരൻ സുഹൃത്തു് രാത്രിയിലെ ഡിന്നർ ഹൃദ്യമാക്കിത്തീർത്തു. ഞാനും, കല്ക്കട്ടയിലെ ഒരു കോളേജദ്ധ്യാപകനായ ശ്രീ: ബദരിൻചക്രവർത്തിയും ഈ ജോർജിയൻ സുഹൃത്തും ഒരു തീൻമേശയ്ക്കു ചുററുമായി വന്നുകൂടി. (യാദൃച്ഛികമായിരുന്നു ഇതു് ) ശാഷാ എന്നാണു് ഈ സുഹൃത്തിന്റെ പേരു്. മി: ശാഷാ ഞങ്ങളുടെ കൂട്ടത്തിൽ പെട്ടെന്നുതന്നെ അലിഞ്ഞുചേർന്നു. നമ്മശേഷിയുള്ള ആ സുഹൃത്തിനെ ഞങ്ങൾക്കിഷ്ടമായി. മി: ശാഷായ്ക്കു് ഇംഗ്ലീഷ് അറിയാവുന്നതുകൊണ്ടു മറെറാരു ദ്വിഭാഷിയുടെ സഹായം തേടേണ്ടല്ലോ എന്നതിലും സന്തോഷം തോന്നി.

വിഭവങ്ങളുടെ കൂട്ടത്തിൽ ഓരോകുപ്പി വീഞ്ഞും മേശപ്പുറത്തു വച്ചിരുന്നു. മി: ശാഷാ വൈൻഗ്ലാസ്സുകൾ നിറച്ചുവെച്ചു. അടുത്തനിമിഷം അയാൾ തന്റെ ഗ്ലാസ്സുമായി എഴുന്നേററുനിന്നു. ടോസ്ററു പറയാനുള്ള ഒരുക്കമാണു്. ലോകസമാധാനത്തിനുവേണ്ടിയായിരുന്നു ആദ്യത്തെ ടോസ്റ്റ്. അയാൾ തന്റെ ഗ്ലാസ് കാലിയാക്കി. ഞാനും ശ്രീ ചക്രവർത്തിയും ഒരിറക്കു കുടിച്ചു. മുഴുവൻ കുടിക്കാൻ അയാൾ നിർബന്ധിച്ചു. ഇതിനകം ഞാൻ അല്പം റൊട്ടി അകത്താക്കി.

ഭക്ഷണശാല ശബ്ദമുഖരിതമായിരിക്കുന്നു. ടോസ്ററു പറച്ചിലുകളും പൊട്ടിച്ചിരികളും! കത്തിയും മുള്ളും പാത്രങ്ങളിൽ തട്ടിയും കുപ്പികളും ഗ്ലാസ്സുകളും കൂട്ടിമുട്ടിയും ഉണ്ടാകുന്ന ശബ്ദങ്ങൾ എങ്ങും കേൾക്കാം.

മി. ശാഷാ വീണ്ടും നിറഞ്ഞ ഗ്ലാസ്സുമായി എഴുന്നേററുനിന്നു. ഇത്തവണ ഇന്തോ–സോവിയററു ജനതകൾ

തമ്മിലുള്ള സൗഹൃദത്തിനാണ് ടോസ്ററ് പറഞ്ഞത്. തുടർന്ന് വിയററ്നാംജനതയുടെ സ്വാതന്ത്ര്യസമരത്തിനും, ഹെൽസിങ്കിസമ്മേളനവിജയത്തിനും അയാൾ ടോസ്ററ് പറഞ്ഞു. ഓരോ തവണയും ഓരോ ഗ്ലാസ്സ് വയിൻ അയാൾ അകത്താക്കും. മുഴുവൻ കുടിക്കാൻ ഞങ്ങളെ നിർബന്ധിക്കയുംചെയ്യും. അവസാനമായി എന്റേയും ശ്രീ: ചക്രവർത്തിയുടേയും ഭാര്യമാർക്കുവേണ്ടിയാണ് (മി: ശാഷാ വിവാഹിതനല്ല) ഞങ്ങൾ കുടിച്ചത്. എന്റെ ഗ്ലാസ്സിൽ മുക്കാൽപങ്കും ബാക്കിയിരിക്കുന്നതു കണ്ടപ്പോൾ മി. ശാഷാ ചോദിച്ചു, എനിക്കു ഭാര്യയോടു് ഇഷ്ടമല്ലേ എന്നു്! ഞാൻ ഉടൻതന്നെ മുഴുവൻ കുടിച്ചുതീർത്തു!

ഭക്ഷണം തുടങ്ങിയപ്പോൾ മി: ശാഷാ, ഞങ്ങൾ കുടിച്ച വീഞ്ഞിനെപ്പററി സംസാരിക്കാൻ തുടങ്ങി. 'സൊയാക്കി' എന്ന ഉസ്ബക്കുവൈനാണ് ഞങ്ങൾ കുടിച്ചതു്. ഉസ്ബക്കു്വൈൻ പ്രസിദ്ധമാണ്. 'ബക്തിയോറി' 'ബിഷ്ത്തി' എന്നിവയും ഇവിടെ ഉല്പാദിപ്പിക്കപ്പെടുന്നു. ഇവയ്ക്കു മധുരമില്ല. മധുരമുള്ള വൈനും ഉണ്ടാക്കുന്നുണ്ടു്. 'ഉസ്ബക്കിസ്ഥാൻ', 'ഷിറിൻ', ഗുലിയാകാണ്ടോസ്' തുടങ്ങിയവ. പല രാജ്യങ്ങളിലേയ്ക്കും ഇവിടെനിന്നും വൈൻ കയററുമതി ചെയ്യപ്പെടുന്നു. പുതിയ പുതിയ മാർഗ്ഗങ്ങളിലാണ് ഇപ്പോൾ വൈൻ ഉണ്ടാക്കുന്നതു്. ഞങ്ങൾ കുടിച്ചതു് അറേറാമിക്വൈനാണ്! അണുശക്തിയുപയോഗിച്ചു് ഉല്പാദിപ്പിക്കുന്ന വൈൻ. സാധാരണഗതിയിൽ മുന്തിരിപ്പഴം വാററിയെടുക്കുന്ന വീഞ്ഞു് നല്ല പാകമായിക്കിട്ടാൻ നാല്പതും അമ്പതും വർഷങ്ങൾ വേണ്ടിവരും. പഴക്കം കൂടുംതോറുമാണ് വീഞ്ഞിന്റെ വീര്യം വദ്ധിക്കുന്നതു്. അണുശക്തികൊണ്ടു് വീഞ്ഞിന്റെ 'പ്രായം' വദ്ധിപ്പിക്കാൻ കഴിയുന്നു. അതിനു ദശാബ്ദങ്ങളിലെ പഴക്കത്തിന്റെ ഗുണമുണ്ടാകുന്നു. ഉസ്ബക്കു് ശാസ്ത്രഅക്കാദമിയുടെ ന്യൂക്ലിയർ ഫിസിക്സ് ഇൻസ്റ്റിററ്യൂട്ടാണ് അറേറാമിക് വൈൻ ഉല്പാദിപ്പിക്കുന്ന മാർഗ്ഗം കണ്ടുപിടിച്ചതു്.

നിമിഷങ്ങളുടെ അന്തസ്സത്തയ്ക്കു വർഷങ്ങളുടെ സാന്ദ്രതയേററുന്ന മനുഷ്യശക്തിയിൽ എനിക്കഭിമാനം തോന്നി.

# സമാധാനത്തിൻെറ തീവണ്ടി

താഷ്കെൻറിൽനിന്നും സോവിയററുഫ്ലററ് വിമാന സർവ്വീസിൻെറ (എയറോഫ്ലോട്ട്) ഐ. എൽ. 18 എന്ന വിമാനത്തിൽ ഞങ്ങൾ മോസ്കോയിലേക്കു പുറപ്പെട്ടു. നൂറോളം യാത്രക്കാക്ക് ഇതിൽ സഞ്ചരിക്കാം.

സോവിയററുവിമാനസർവ്വീസ് ഇന്നു മററു ലോകരാജ്യങ്ങളുടെ മുൻപന്തിയിലേയ്ക്കു പറന്നെത്തിക്കഴിഞ്ഞിരിക്കുന്നു. വ്യോമയാത്രയിൽ പണ്ടുമുതല്ക്കുതന്നെ ചരിത്രം സൃഷ്ടിച്ച ഒരു പാരമ്പര്യം സോവിയററുയൂണിയനുണ്ട്. വിമാനത്തിൻെറ തത്വങ്ങൾ കണ്ടുപിടിച്ചതു് അമേരിക്കയിലെ റൈററ് സഹോദരന്മാരായിരുന്നുവെങ്കിലും ലോകത്തിലെ ആദ്യത്തെ വിമാനം 1882-ൽ പീറേറഴ്സ്ബർഗ്ഗിൽനിന്നാണ് ആകാശത്തേയ്ക്കുയന്നതു്. അലക്സാണ്ടർ മൊഷൈസ്കി എന്ന റഷ്യാക്കാരനായിരുന്നു ആ വിമാനം നിർമ്മിച്ചതു്. വിമാനംകൊണ്ട് അഭ്യാസം പ്രകടിപ്പിച്ച ആദ്യത്തെ വൈമാനികനും റഷ്യാക്കാരനായിരുന്നു. പിയാതോർനെസ്തറോവ് എന്ന റഷ്യൻ പൈലട്ട് വിമാനം കുത്തനെ മേല്പോട്ടു പറപ്പിക്കുന്ന അഭ്യാസം ലോകത്താദ്യമായി 1913-ൽ പ്രദർശിപ്പിച്ചു.

സോവിയററുയൂണിയൻെറ വ്യോമയാനപുരോഗതി അനുദിനം വർദ്ധിച്ചുകൊണ്ടിരിക്കുകയാണിന്നു്. മോസ്കോ

വിൽനിന്നു ശാന്തസമുദ്രതീരത്തേക്കു് 186 യാത്രക്കാരെ വഹിച്ചുകൊണ്ടു് 14 മണിക്കൂർ തുടർച്ചയായി സഞ്ചരിക്കുന്ന കൂററൻ ജററുവിമാനങ്ങൾ മുതൽ, ഗ്രാമങ്ങളിലെ നിരത്തിലോ, ഹിമത്തിലോ, വെറും നിലത്തോ ഇറങ്ങാൻകഴിയുന്ന കുട്ടിവിമാനങ്ങൾവരെ നാനാവലിപ്പത്തിലുള്ള 20 തരം വിമാനങ്ങൾ ഇന്നു സോവിയററുയൂണിയന്റെ വകയായുണ്ടു്. ഇക്കഴിഞ്ഞ ജൂൺമദ്ധ്യത്തിൽ പാരീസിൽ നടന്ന 26-ാമത്തു സാർവ്വദേശീയ വിമാനപ്രദർശനത്തിൽ സോവിയററുയൂണിയന്റെ 'അൻതേയ്സ്' എന്ന വിമാനം അമേരിക്കയുടെ അന്നുവരെയുള്ള ലോകറിക്കാർഡു് ഭേദിക്കുകയുണ്ടായി. 80 ടൺ ഭാരം വഹിച്ചുകൊണ്ടു്, 6,000 കിലോമീററർ ദൂരം തുടർച്ചയായി സഞ്ചരിക്കാൻ കഴിയുന്ന ഈ 'ആകാശഭീമനെ' ചരക്കുകൾ കൊണ്ടുപോകാനാണു് ഇപ്പോൾ ഉപയോഗിച്ചുവരുന്നതു്.

ഡൽഹി, സിലോൺ, ജക്കാർത്ത, പാരീസ്, ലണ്ടൻ തുടങ്ങിയ നഗരങ്ങളിലേക്കു് 36 സാർവ്വദേശീയറൂട്ടുകളിൽ സോവിയററുവിമാനങ്ങൾ സർവ്വീസ് നടത്തുന്നു. ഈ റൂട്ടുകളുടെ ആകെ നീളം ഒന്നരലക്ഷം കിലോമീറററാണു്. ആഭ്യന്തരസർവ്വീസുകളുടെ ദൈർഘ്യം നാലരലക്ഷത്തിലധികം വരും. ആഭ്യന്തരസർവ്വീസുകളിൽ ടിക്കററുനിരക്കു് താരതമ്യേന കുറവാണു്. തീവണ്ടിയിലെ രണ്ടാംക്ലാസ് ടിക്കററിനു തുല്യമാണതു്. അതായതു് താഷ്ക്കെന്റിൽനിന്നു സമർക്കണ്ടിലേക്കു പോകാൻ തീവണ്ടിയിൽ രണ്ടാംക്ലാസ് ടിക്കററിനു മുടക്കേണ്ടുന്ന തുകകൊണ്ടു് അവിടേക്കു വിമാനത്തിൽ പോകാം! ടിക്കററുനിരക്കുകളുടെ കുറവും സർവ്വീസുകളുടെ വിപുലീകരണവും സോവിയററുജനങ്ങളെ കൂടുതൽക്കൂടുതൽ വ്യോമയാത്രോൽസുകരാക്കിത്തീർക്കുന്നു. കഴിഞ്ഞ 5 വർഷത്തിനുള്ളിൽ വിമാനയാത്രക്കാരുടെ എണ്ണം 160 ലക്ഷത്തിൽനിന്നു 420 ലക്ഷമായി വദ്ധിക്കുകയുണ്ടായി.

മോസ്കോനഗരത്തിനു പുറത്തു് പുതുതായി പണികഴിപ്പിച്ചിട്ടുള്ള ദൊമദെദോവാ വിമാനത്താവളത്തിലാണു്

ഞങ്ങൾ ചെന്നിറങ്ങിയതു്. യൂറോപ്പിലെ ഏററവും വലിയ വിമാനത്താവളങ്ങളിലൊന്നാണിതു്. ഇതിൻെറ കോൺക്രീററിട്ട ഭാഗത്തിനുമാത്രം പത്തുലക്ഷം ചതുരശ്ര മീററിലധികം വിസ്തീർണ്ണമുണ്ടു്. ഇവിടുത്തെ കൂററൻ കെട്ടിടം കോൺക്രീററ്, അലൂമിനിയം, ഗ്ലാസ്സ് എന്നിവകൊണ്ടു നിർമ്മിച്ചവയാണു്. സകലവിധ ആധുനിക സുഖസൗകര്യങ്ങളും ഏർപ്പെടുത്തിയിട്ടുള്ള ഹാളുകൾ അത്യാകർഷകങ്ങളാണു്.

ദൊമദെദോവാ വിമാനത്താവളത്തിൽനിന്നും മോസ്കോനഗരത്തിലേക്കു് 50 കിലോമീററർ ദൂരമുണ്ടു്. വിമാനത്തിൽനിന്നിറങ്ങിയപ്പോൾ ലോകത്തിലെ ഏററവും വലിയ തലസ്ഥാനനഗരങ്ങളിലൊന്നിൻെറ ഗോപുരവാതില്ക്കലെത്തിയെന്നാണു കരുതിയിരുന്നതു്. എന്നാൽ വിമാനത്താവളത്തിനു പുറത്തുകടന്നപ്പോൾ ഇടതൂർന്ന വനങ്ങളാണു് കാണാൻകഴിഞ്ഞതു്. ആ വനങ്ങളെ വകഞ്ഞു മാററിക്കൊണ്ടു മോസ്കോയിലേക്കുള്ള രാജപാത നീണ്ടുപോകുന്നു. ഒരു പ്രത്യേകമായ ശാന്തതയും ഗാംഭീര്യവും ആ വനങ്ങൾക്കുള്ളതുപോലെ തോന്നി.

വനങ്ങൾക്കിടയിലൂടെ ഒട്ടുദൂരം സഞ്ചരിച്ചശേഷം ഞങ്ങളുടെ ബസ്സ് വിശാലമായ കൃഷിനിലങ്ങൾക്കിടയിലൂടെ ഓടിത്തുടങ്ങി. വയലുകൾക്കപ്പുറം വിദൂരതയിൽ കൂററൻ കെട്ടിടങ്ങൾ തലയുയർത്തിനില്ക്കുന്നതു കാണാമായിരുന്നു. മോസ്കോനഗരത്തിൻെറ ആദ്യദർശനം. പക്ഷേ ഇനിയും മൈലുകൾ സഞ്ചരിക്കണം, നഗരത്തിനുള്ളിലെത്താനെന്നു് ദ്വിഭാഷിയായ സുഹൃത്തു് മി: അസീസ് പറഞ്ഞു.

കുറേദൂരം ചെന്നപ്പോൾ മാനംമുട്ടിനില്ക്കുന്ന ക്രെയിനുകളും, നിർമ്മാണം പൂർത്തിയായതും നടന്നുകൊണ്ടിരിക്കുന്നതുമായ കെട്ടിടങ്ങളും ദൃഷ്ടിയിൽപെട്ടു. ചിലഭാഗത്തു് അനവധി നിലകളുള്ള കൂററൻകെട്ടിടങ്ങൾ തൊട്ടുനില്ക്കുന്നു. മററു ചിലേടത്തു് പല ഘട്ടങ്ങളിലെത്തിയ കെട്ടിടങ്ങൾ വീണ്ടും തലപൊക്കിപ്പിടിക്കാൻ വെമ്പൽകൊള്ളുന്നു.

ദിവസം ചെല്ലുന്തോറും വികസിച്ചുകൊണ്ടിരിക്കുന്ന മോസ്കോനഗരത്തിന്റെ ബാഹ്യവലയമാണിതു്. ബാഹ്യ വലയത്തിനകത്തു കടന്നു മുമ്പോട്ടുപോയപ്പോരം ഒരു വല്ലാ യ്മയാണു തോന്നിയതു്. മോസ്കോനഗരത്തെപ്പററി എന്താണു ഞാൻ പ്രതീക്ഷിച്ചിരുന്നതു് എന്നു് എനിക്കു പറയാൻ വയ്യാ. ചരിത്രത്തിന്റെ മരുപ്പരപ്പിൽ അടുത്തകാലത്തായി ഉയർന്നുവന്ന ഒന്നാണോ മോസ്കോനഗരം? പുതിയ കോൺക്രീററുകെട്ടിടങ്ങളേ കാണാനുള്ളു. സമർക്കണ്ടിൽ കാണുന്നതുപോലെ ഭൂതകാലപാരമ്പര്യത്തിന്റെ സ്മാരക ങ്ങളൊന്നുമില്ലേ? എന്റെ പ്രതികരണം ഞാൻ അസീ സിനെ അറിയിച്ചു. അയാരം ഒന്നു ചിരിച്ചു. ആ ചിരി യുടെ അത്ഥം എനിക്കു മനസ്സിലായില്ല.

'ഒരുവർഷം മുമ്പു് ഇവിടം വെറുമൊരു ഗ്രാമമായി രുന്നു.'' അസീസ് പറഞ്ഞു. ''ആ ഗ്രാമം ഇപ്പോഴിതാ ഒരു മഹാനഗരത്തിന്റെ ഭാഗമായിത്തീന്നിരിക്കുന്നു. ദിവസവും പുതിയപുതിയ കെട്ടിടങ്ങരം കൂടുതൽകൂടുതൽ നിമ്മിക്കപ്പെടുന്നു.''

സോവിയററുയൂണിയനിലെ കെട്ടിടനിമ്മാണരീതി അയാരം വിവരിച്ചുപറഞ്ഞുതന്നു. പ്രധാനനഗരങ്ങളി ലെല്ലാം കെട്ടിടനിമ്മാണഫാക്ടറികരം നിരന്തരം പ്രവ ത്തിക്കുന്നു. കെട്ടിടത്തിന്റെ എല്ലാ ഭാഗങ്ങളും അവിടെ നിമ്മിക്കപ്പെടുന്നു. അവിടെനിന്നും അവ വലിയ ട്രക്കുക ളിൽ കെട്ടിടം പണിതുയത്തേണ്ട സ്ഥലത്തു് എത്തിക്കുന്നു. അവിടെ, ഫാക്ടറിയന്ത്രങ്ങളുടെ ഭാഗങ്ങരം സംയോജിപ്പി ക്കുന്നതുപോലെ, ഒന്നിച്ചുചേത്തു് എത്ര നിലകളുള്ള മാളികകരം വേണമെങ്കിലും പണിയാം. കുറഞ്ഞകാല ത്തിനുള്ളിൽ വൻതോതിലുള്ള കെട്ടിടനിമ്മാണം ഇങ്ങനെ സാദ്ധ്യമാക്കിത്തീക്കുന്നു. ഇത്തരം (പ്രീഫാബ്രിക്കേററഡ്) കെട്ടിടങ്ങളുടെ നിമ്മിതിയിൽ സോവിയററുയൂണിയൻ അമേരിക്കയുടെ മുൻനിരയിൽ എത്തിയിരിക്കയാണെന്നും അയാരം അഭിമാനത്തോടെ പറഞ്ഞു.

കുറേനാരം മുമ്പു് മോസ്കോനഗരത്തിനുള്ളിൽ ഒരു സ്ഥലത്തു് ഒരുകെട്ടിടനിമ്മാണപ്രദർശനം നടത്തപ്പെട്ടു.

അഞ്ചുനിലകളുള്ള ഒരു കൂററൻസൗധം 24 മണിക്കൂർസമയത്തിനുള്ളിൽ പണിതുയർത്തിയത്രേ. പ്രദർശനം കാണാനെത്തിയ വിദേശപത്രലേഖകരും നയതന്ത്രപ്രതിനിധികളും മററും ഇതിൽ അഭിനന്ദനം രേഖപ്പെടുത്തിയിട്ടുണ്ടെന്നും അയാരം പറഞ്ഞു.

"ഈ ഗ്രാമത്തിൽ താമസിച്ചിരുന്നവരെവിടെയാണിപ്പോരം?"

"പുതിയ കെട്ടിടങ്ങളിൽ അവക്കാണു മുൻഗണന നൽകപ്പെട്ടതു്. അവർ കൃഷിക്കാരായിരുന്നു. അവക്കു മററു ജോലികരം നൽകി. കൃഷിതന്നെ വേണമെന്നാവശ്യപ്പെട്ടവരെ മററു കൂട്ടുകൃഷിസ്ഥലങ്ങളിലേക്കയച്ചു."

ഇത്രയുമായപ്പോരം ഞങ്ങരം മോസ്കോനഗരത്തിൻെറ ഹൃദയത്തിലെത്തിക്കഴിഞ്ഞിരുന്നു. പടുകൂററൻ കെട്ടിടങ്ങരം. കെട്ടിടങ്ങരംക്കിടയിലൂടെ കുറുകെയും നെടുകെയും കടന്നുപോകുന്ന രാജപാതകരം. കെട്ടിടങ്ങളുടെ ഓരോ ബ്ളോക്കും നാലുപാടും നദികരംപോലെ വിശാലമായി ഒഴുകിപ്പോകുന്ന നിരത്തുകളുടെ നടുക്കുള്ള ഓരോ ദ്വീപാണു്. നിരത്തുകളിൽ കാറും ബസ്സും ട്രക്കും ട്രാമും സഞ്ചരിക്കുന്നു. നഗരത്തിൻെറ സ്വാഭാവികമായ തിക്കും തിരക്കുമുണ്ടു്. പക്ഷേ ആ തിരക്കിനും ചിട്ടപ്പെടുത്തിയ ഒരു താളക്രമമുള്ളതുപോലെ തോന്നി.

നിരത്തുകളും ഫുട്ട്പാത്തുകളും പണ്ടു് ഇത്രയും വീതിയുള്ളവയായിരുന്നില്ല. അവക്കിരുപാടും വരിയിട്ടുനിന്നിരുന്ന കൂററൻ കെട്ടിടങ്ങരം, അവയുടെ അടിത്തറയോടുകൂടി പിഴുതു് പുറകോട്ടു മാററിസ്ഥാപിച്ചാണു് തെരുവീഥികരംക്കു് ഇന്നുള്ള വിശാലതയുണ്ടാക്കിയതു്. കെട്ടിടങ്ങളുടെ ഈ 'പറിച്ചുനടീൽ' നടന്നുകൊണ്ടിരുന്നപ്പോഴും അവക്കകത്തു് സാധാരണഗതിയിൽ ജീവിതം പ്രവത്തിച്ചുകൊണ്ടിരുന്നു. ഭൂമിയിൽ സ്ഥാനം മാററപ്പെടുന്ന അവസരത്തിലും ആശുപത്രികളിൽ ശസ്ത്രക്രിയ നടന്നുകൊണ്ടിരുന്നു!

ക്രെംലിൻെറ പാർശ്വവീഥിയിലൂടെ ബസ്സ് കടന്നുപോയപ്പോൾ, നൂററാണ്ടുകളുടെ വിസ്തൃതിക്കപ്പുറത്തുനിന്നും ചരിത്രത്തിൻെറ ശാദ്വലഭൂമി ഊതിവിട്ട കാററ് മോസ്കോനഗരത്തിൽ വീശിയടിക്കുന്നതായി അനുഭവപ്പെട്ടു.

മോസ്കോനദിയുടെ തീരത്ത് ഒരു വലിയ കെട്ടിടത്തിൻെറ മുന്നിൽ ഞങ്ങളുടെ ബസ്സ് ചെന്നുനിന്നു. നഗരത്തിലെ പ്രധാനഹോട്ടലുകളിലൊന്നായ 'ഉക്രെയിനാ' ആണത്. മുപ്പത്തൊന്നു നിലകളിലായി മൂവായിരത്തിൽ പരം മുറികളുള്ള ഒരു ഹോട്ടൽ!

ഉക്രെയിനാഹോട്ടലിൽ കുളിയും ഭക്ഷണവും നടത്തി. അന്നുതന്നെ ഹെൽസിങ്കിക്കു പുറപ്പെടണമായിരുന്നു. മോസ്കോയിൽ വിശദമായ സന്ദർശനം മടക്കയാത്രയിലാകാമെന്നു കരുതി. എങ്കിലും നഗരത്തിൽ ഒരു ഓട്ടപ്രദക്ഷിണം നടത്താതെയുമിരുന്നില്ല.

മോസ്കോയിൽവെച്ച് സ: ഇസഡ്. എ. അഹമ്മദ്, ഹസ്രാബീഗം, ശ്രീ: ഉണ്ണികൃഷ്ണൻ, ശ്രീ: ഇയ്യുണ്ണി, ശ്രീ: വാട്സ് എന്നിവർ ഞങ്ങളുടെ പ്രതിനിധിസംഘവുമായി ചേർന്നു. സ: അഹമ്മദും ഹസ്രാബീഗവും ചികിത്സാർത്ഥം മോസ്കോയിൽ താമസിച്ചുവരികയായിരുന്നു. ശ്രീ: ഉണ്ണികൃഷ്ണൻ, ദില്ലിയിലെ പേട്രിയററ് എന്ന ഇംഗ്ലീഷ് ദിനപ്പത്രത്തിൻെറ സോവിയററുലേഖകനായി മോസ്കോയിൽ സ്ഥിരമായി കൂടിയിരിക്കയാണ്. ശ്രീ: വാട്സ് പി. ടി. ഐ-യുടെ മോസ്കോപ്രതിനിധിയാണ്. ശ്രീ: ഇയ്യുണ്ണിയാകട്ടെ രണ്ടുദിവസംമുമ്പാണ് മോസ്കോയിൽ എത്തിയത്. അദ്ദേഹത്തിനു് പാസ്പോർട്ടു കിട്ടാൻ താമസം നേരിട്ടു. തൃശ്ശൂരിലെ മുനിസിപ്പൽകൗൺസിലറും ഒരു പൊതുപ്രവർത്തകനുമായ ശ്രീ: ഇയ്യുണ്ണിക്കു് പാസ്പോർട്ടു നൽകാൻ മദ്രാസിലെ ഉദ്യോഗസ്ഥന്മാർ ആദ്യം വിസമ്മതിക്കയാണു ചെയ്തതു്. പോലീസ്വെരിഫിക്കേഷൻ അത്തരത്തിലായിരുന്നുവത്രേ. അവസാനം ബദ്ധപ്പെട്ടു നേടിയെടുത്ത പാസ്പോർട്ടുമായി ഡൽഹിയിൽ

വന്നപ്പോഴേക്കം, അതിനു രണ്ടുദിവസംമുമ്പ് മററു പ്രതിനിധികരം സ്ഥലംവിട്ടുകഴിഞ്ഞിരുന്നു!

ഹെൽസിങ്കിയിൽ പോകാൻ നാട്ടുകാർ യോഗംചേൎന്നു യാത്രയയപ്പുനൽകിയാണ് വിട്ടിരിക്കുന്നതു്. ഇപ്പോരം ഡൽഹിവരെ വന്നിട്ട് തിരിച്ചുപോരേണ്ടിവരിക! ഈ നാണക്കേട്ട സഹിക്കാൻ അദ്ദേഹം തയ്യാറല്ലായിരുന്നു. അടുത്തദിവസംതന്നെ അദ്ദേഹം മോസ്കോയിലേക്കു പറന്നു. തൃശ്ശൂരിലെ ഏതോ ഒരു പോലീസുകാരൻ അയച്ച ഒരു റിപ്പോർട്ടിന്റെ പേരിൽ, അദ്ദേഹത്തിന് 1500 ക. നഷ്ടപ്പെടേണ്ടിവന്നു.

മോസ്കോയിൽനിന്നും ഹെൽസിങ്കിയിലേക്ക് ട്രെയിനിലാണു യാത്രതിരിച്ചതു്. ഉക്രെയിനാഹോട്ടലിലെ വിഭവസമൃദ്ധമായ ഡിന്നറിനുശേഷം ഞങ്ങരം 'ലെനിൻഗ്രാഡ്' റെയിൽവേസ്റ്റേഷനിൽ എത്തി. (മോസ്കോയിൽനിന്നു ലെനിൻഗ്രാഡിലേക്കുപോകുന്ന തീവണ്ടികരം പുറപ്പെടുന്ന സ്റ്റേഷനായതുകൊണ്ടു് ഇതിന്റെ പേരു് ലെനിൻഗ്രാഡ്സ്റ്റേഷൻ എന്നാണു്. അതുപോലെ ഈ തീവണ്ടികരം ചെന്നുചേരുന്ന ലെനിൻഗ്രാഡിലെ സ്റ്റേഷന്റെ പേരു് മോസ്കോ എന്നുമാണു്.) സോവിയററുയൂണിയന്റെ തലസ്ഥാനനഗരിക്കുചേൎന്ന പ്രൗഢിയും വ്യാപ്തിയും ഉള്ള ഒരു റെയിൽവേസ്റ്റേഷനാണിതു്.

പച്ചനിറമുള്ള ഒരു ട്രെയിൻ അവിടെ കാത്തുകിടപ്പുണ്ടായിരുന്നു. പ്ലാററ്ഫാറത്തിൽ പ്രവേശിച്ചപ്പോരം പല രാജ്യക്കാരായ ഒട്ടനവധിപേർ ആ തീവണ്ടിയുടെ വിവിധ കമ്പാർട്ടുമെൻറുകളിലേക്കു പ്രവേശിക്കുന്നതാണു കണ്ടതു്. അവരെല്ലാം ഹെൽസിങ്കികോൺഗ്രസ്സിൽ സംബന്ധിക്കാനെത്തിയ പ്രതിനിധികളായിരുന്നു. എല്ലാ ഭൂഖണ്ഡങ്ങളിലും, എല്ലാ രാജ്യങ്ങളിലുംപെട്ടവർ. എല്ലാ നരവംശവിഭാഗങ്ങളുടേയും പ്രാതിനിധ്യം വഹിക്കുന്നവർ! പക്ഷെ എല്ലാവരുടേയും ലക്ഷ്യം ഒന്നായിരുന്നു—ഹെൽസിങ്കി സമാധാനസമ്മേളനം. ആ ലക്ഷ്യത്തിലെത്തിച്ചേരാൻ

പോകുന്ന തീർത്ഥാടകരേയും വഹിച്ചുകൊണ്ട് തീവണ്ടി മുന്നോട്ടുനീങ്ങി.

"സമാധാനത്തിന്റെ തീവണ്ടി" എന്നാണ് അതിനെ അമേരിക്കയിലെ നീഗ്രോനേതാവായ ഡാക്ടർ കാൾട്ടൺ ഗൂഡ്ലററ് വിശേഷിപ്പിച്ചത്.

നിശാവേളയിലെ മോസ്കോനഗരം ഒരു സുന്ദരദൃശ്യമാണ്. വൈദ്യുതദീപമാലകൾ സൃഷ്ടിക്കുന്ന ഒരു മായാലോകം!

നഗരത്തിലെ ദീപോത്സവം പിന്നിൽ അപ്രത്യക്ഷമായപ്പോൾ ഞാൻ ഉറങ്ങാൻ കിടന്നു.

രാവിലെ ഉണർന്നപ്പോൾ ട്രെയിൻ ലെനിൻഗ്രാഡിലെ മോസ്കോസ്റ്റേഷനിലേക്ക് പ്രവേശിക്കയായിരുന്നു.

ലെനിൻഗ്രാഡുനിവാസികൾ ഹെൽസിങ്കിപ്രതിനിധികൾക്ക് അഭിവാദ്യമർപ്പിക്കുവാൻ സ്റ്റേഷനിൽ തിങ്ങിക്കൂടിയിട്ടുണ്ടായിരുന്നു. അവർ ഞങ്ങൾക്ക പൂക്കൾ നൽകി. ആശംസകൾക്കും മറുപടികൾക്കും ശേഷം വീണ്ടും തീവണ്ടി കുതിച്ചുപാഞ്ഞു. ബ്രേക്ക്ഫാസ്ററും ലഞ്ചും വണ്ടിയിൽത്തന്നെ നൽകപ്പെട്ടു.

വൈകുന്നേരമായപ്പോൾ ട്രെയിൻ സോവിയററ് അതിർത്തിയിൽ എത്തിനിന്നു. അവിടംമുതൽ ഫിൻലഡ് തുടങ്ങുകയാണ്. കസ്റ്റംസ് അധികാരികൾ പാസ്പോർട്ടും മററു രേഖകളും പരിശോധിച്ചു. ഒരു വലിയ തീവണ്ടി നിറയെ വിദേശികളാണ്. അവരുടെയെല്ലാം സമീപത്തേക്കു് കസ്റ്റംസ് അധികൃതർക്ക ചെല്ലേണ്ടിയിരുന്നു. എങ്കിലും രണ്ടുമണിക്കൂർകൊണ്ടു് അവർ പരിശോധന പൂർത്തിയാക്കി.

വീണ്ടും തീവണ്ടി മുന്നോട്ട നീങ്ങിയതു് പയിൻമരക്കാടുകളുടേയും വയലുകളുടേയും മരവീടുകൾനിറഞ്ഞ ഗ്രാമപ്രദേശങ്ങളുടേയും നടുക്കുകൂടി ആയിരുന്നു.

പ്രാദേശികസമയം ഏഴരമണിക്കു് (ഇന്ത്യൻസമയം 11 മണി) ഞങ്ങളുടെ ട്രെയിൻ ഹെൽസിങ്കി റെയിൽവേ

സ്റ്റേഷനിൽ എത്തിനിന്നു. കട്ടത്ത ചാററമഴയുണ്ടായി രുന്നു. ലഗ്ഗേജുകളും എടുത്തുകൊണ്ടു് പുറത്തിറങ്ങിയ പ്പോഠം കുളുന്നു വിറച്ചുപോയി. തണുത്ത കാററടിക്കുന്നുണ്ടാ യിരുന്നു. കമ്പിളിക്കുപ്പായത്തിനകത്തുകൂടി മരവിപ്പി ക്കുന്ന തണുപ്പു് ഉള്ളിലേയ്ക്കു കിഴിഞ്ഞിറങ്ങുകയായിരുന്നു. ഒരുവിധത്തിൽ സ്റ്റേഷനുപുറത്തേയ്ക്കു കടന്നു. അവിടെ പ്രതിനിധികളെ കൂട്ടിക്കൊണ്ടുപോകാൻ നിരവധി ബസ്സു കഠം കിടപ്പുണ്ടായിരുന്നു. "ഇന്ത്യ" എന്ന ബോർഡു വച്ചിരുന്ന ബസ്സിൽ സ്ഥലംപിടിച്ചു. ബസ്സു് നേരേ ഒരു ഹോട്ടലിലേക്കാണു പോയതു്. ഫിന്നിഷ് സമാധാനക്ക മ്മിററിയുടെ ഒന്നുരണ്ടു പ്രവർത്തകർ ഞങ്ങളെ അനുഗമിച്ചി രുന്നു.

രണ്ടു സ്ഥലങ്ങളിലായിട്ടാണു് ഇന്ത്യൻ പ്രതിനിധി കഠംക്കു് താമസസൗകര്യം ഏർപ്പെടുത്തിയിരുന്നതു്. അമ്പ തോളംപേർക്കു് നഗരത്തിൽത്തന്നെയുള്ള ഒരു ഹോസ്റ്റലിലും ശേഷംപേർക്കു് 10 കിലോമീററർ ദൂരെ ഒട്ടോന്യേയിലെ ഒരു ഹോസ്റ്റലിലും. ഞാൻ നഗരത്തിനകത്തെ ഹോസ്റ്റലി ലായിരുന്നു.

ഡിന്നറിനുശേഷം ഹോസ്റ്റലിലേക്കുപോയി. 11 നില കളുള്ള ആ കെട്ടിടത്തിന്റെ ഏഴാംനിലയിലെ 718-ാം നമ്പർമുറിയിൽ മൂന്നു കിടക്കകഠം ഒരുക്കിയിരുന്നു. ആ മുറിയിലാണു് ഞാനും, ശ്രീ: ആർ ദാസ്സും, ഇയ്യുണ്ണിയും താമസിച്ചതു്.

ഹോസ്റ്റലിൽ എത്തിയപ്പോഠം പ്രാദേശികസമയം രാത്രി 11 മണി കഴിഞ്ഞിരുന്നു. എങ്കിലും നല്ല വെളിച്ച മുണ്ടായിരുന്നു. പാതിരാസൂര്യന്റെ നാടാണല്ലോ. തടിച്ച കർട്ടൻ വലിച്ചിട്ടു് ഇരുട്ടിനെ ക്ഷണിച്ചുവരുത്തി ഉറങ്ങാൻ കിടന്നു.

## "ഹെൽസിങ്ങ്ഫോർസ്"

ഉണന്നപ്പോഠ മുറിയ്ക്കുള്ളിൽ പകൽവെളിച്ചം പരന്നു കഴിഞ്ഞിരുന്നു. ഉണരാൻ താമസിച്ചതിൽ വിഷമം തോന്നി. വാച്ചിൽ നോക്കിയപ്പോഠ അത്ഭുതമാണുണ്ടായതു്. ഉണന്നതു് വളരെ നേരത്തേയാണ്. സമയം മൂന്നു മണിയാകുന്നതേയുള്ളു! രാത്രി 11 മണി കഴിഞ്ഞപ്പോഠ സൂര്യൻ ഒന്നസ്തമിക്കുകയും 2 മണിയോടുകൂടി വീണ്ടും ഉദിച്ചുവരികയും ചെയ്ത കഥ ഞാൻ അറിഞ്ഞില്ല!

ഹെൽസിങ്കിയിലെ 'വെളുത്ത രാത്രികഠ' ഞങ്ങഠക്കു സുന്ദരമായ അത്ഭുതമായിരുന്നു. പാതിരാവിലും പകൽവെളിച്ചമുള്ള സ്ഥലങ്ങളും ഈ ഭൂമിയിലുണ്ടു്! 9 രാത്രികഠ ഹെൽസിങ്കിയിൽ കഴിച്ചുകൂട്ടി. നിശാവേളകളിൽ അവിടത്തെ തെരുവീഥികളിൽക്കൂടി വെറുതെ നടന്നുപോകുവാൻ എനിക്കു വലിയ കൗതുകമായിരുന്നു. യക്ഷിക്കഥകളിലെ മായാലോകത്തുകൂടി നടക്കുന്നതുപോലെയാണു് അപ്പോഠ തോന്നിയിട്ടുള്ളതു്. കമ്പിളിക്കുപ്പായത്തിനുള്ളിലൂടെ തുളച്ചുകയറുന്ന തണുപ്പു് ദേഹത്തുവന്നു കുത്തുമ്പോഠ മാത്രമാണു്, ഭൂമിയിലൂടെയാണു് നടക്കുന്നതെന്നു തോന്നുക.

ഫിൻലൻഡിൽ ആറുമാസക്കാലം നീണ്ട പകലുകളാണു്. ഗ്രീഷ്മകാലാരംഭത്തോടുകൂടി പകലുകഠക്കു് നീളം

കൂടിക്കൂടിവരുന്നു. അതു മൂദ്ധന്യത്തിലെത്തുന്നതു് ജൂൺ മാസം 24-ാംതീയതിയാണു്. സൂര്യനെ ഏററവുമധികം സമയം കാണാൻ കഴിയുന്ന ആ ദിവസം ഫിന്നിഷുകാരുടെ 'വിഷു' ആണു്. ഒരു മഹോത്സവമായി അവർ 'വിഷു' ആഘോഷിക്കയും ചെയ്യുന്നു. ആനന്ദത്തിന്റെ മദിരോത്സവമാണന്നു്. എല്ലാ സ്വാതന്ത്ര്യങ്ങളും അന്നു് അനുവദിക്കപ്പെടുന്നു. പ്രേമലഹരിയിൽ 'കൈമെയ് മറന്നുള്ള' കൂത്താട്ടങ്ങൾ എവിടെയും കാണാൻ കഴിയും. പുരാതനകാലംമുതല്ക്കേ ഈ പുണ്യദിനത്തിനു് ഉത്സവപ്രാധാന്യം കല്പിച്ചുപോന്നിട്ടുണ്ടു്. 'ജോൺസ് പുണ്യവാളന്റെ സായാഹ്നം'' എന്ന പേരിലാണു് ഇപ്പോൾ ജൂൺ 24 ആഘോഷിക്കപ്പെടുന്നതു്. ക്രിസ്തുമതത്തിന്റെ സ്വാധീനത്തിനു് പേരിൽ മാത്രമേ മാററംവരുത്താൻ കഴിഞ്ഞിട്ടുള്ളു. ആഘോഷസമ്പ്രദായങ്ങൾ പഴയ സൂര്യാരാധനാദിനത്തിന്റേതുതന്നെയാണു് ഇപ്പോഴും തുടന്നുവരുന്നതു്.

ആറുമാസക്കാലം നീണ്ട പകലുകളായിരിക്കുന്നതുപോലെ ശേഷം ആറുമാസക്കാലം നീണ്ട രാത്രികളാണു്. പകൽവെളിച്ചം ഒന്നോ രണ്ടോ മണിക്കൂറുകൾ മാത്രമേ കാണുകയുള്ളു. ഏററവും നീളംകൂടിയ രാത്രികൾ ഹേമന്തകാലത്താണു്. ഈ രാത്രികൾ കുററിരുട്ടുനിറഞ്ഞതാണോ? അല്ല, എന്നതാണു് വിസ്മയകരമായ യാഥാത്ഥ്യം. പ്രകൃതിയിൽ കുററിരുട്ടു് എന്നതു് ഒരിക്കലുമില്ല. ഹേമന്തനിശകളിൽപോലും ആകാശത്തിന്റെ നരച്ച വെളിച്ചം ഉണ്ടായിരിക്കും.

നീണ്ട രാത്രികളുള്ള ഹേമന്തമാണു് ഫിന്നിഷുകാക്കു് ഏററവും പ്രിയപ്പെട്ട കാലം. അപ്പോൾ നിലമെല്ലാം വെളുത്ത മഞ്ഞിൽ മൂടിക്കിടക്കും; മരങ്ങൾ ധവളാഭമായ ഹിമതോരണങ്ങളണിഞ്ഞുനില്ക്കും. എങ്കിലും ജീവിതം അപ്പോഴും ചലിച്ചുകൊണ്ടിരിക്കും. വ്യവസായശാലകളും വിദ്യാലയങ്ങളും, ആഫീസുകളും, കടകമ്പോളങ്ങളും പതിവുപോലെ പ്രവത്തനനിരതമായിരിക്കും. ഉറഞ്ഞു കട്ടിയായിത്തീന്ന തടാകങ്ങളുടെ വിരിമാറിലൂടെ കാറും ലോറിയുമെല്ലാം ഓടിത്തുടങ്ങും. ഹിമത്തിൽ കളിക്കാൻ

കുട്ടികൾക്കു മാത്രമല്ല, പ്രായംചെന്നവർക്കും വലിയ ഉത്സാഹമാണ്. സ്കീയിംഗ്, സ്കേറ്റിംഗ് തുടങ്ങിയ ശൈത്യകാലകായികവിനോദങ്ങളുടെ ബഹളമായിരിക്കും.

ഹേമന്തകാലത്തെപ്പററി വികാരവായ്പോടെയാണ് ഫിന്നിഷ്സുഹൃത്തുക്കൾ ഞങ്ങളോടു സംസാരിച്ചതു്. നെയ്ത്തു്, തുന്നൽപ്പണി, വീടുനന്നാക്കൽ, തച്ചുപണി മുതലായവയെല്ലാം ഹേമന്തകാലത്താണു നടത്തുന്നതു്. പുസ്തകപാരായണം, നാടകാഭിനയം, സംഗീതാഭ്യസനം മുതലായവയ്ക്കു ഹേമന്തത്തിലെ നീണ്ട രാത്രികളിൽ ധാരാളം സമയം ലഭിക്കുന്നു. എന്നാൽ ശൈത്യകാലത്തു് കൃഷിപ്പണി നടക്കുകയില്ല. അപ്പോൾ കൃഷിക്കാർ എന്തെങ്കിലും കൈത്തൊഴിലുകളിൽ ഏർപ്പെട്ടു കഴിയുന്നു.

അന്തരീക്ഷത്തെ വർണ്ണപ്രഭാപൂരത്തിൽ ആറാടിക്കുന്ന ധ്രുവദീപ്തികൾ പ്രത്യക്ഷപ്പെടുന്നതും ഹേമന്തകാലനിശകളിലാണ്. ''അറോറാ ബൊറിയാലിസി''ന്റെ (ഉത്തരധ്രുവദീപ്തി) വലയത്തിൽപെട്ട രാജ്യമാണ് ഫിൻലൻഡ്. പല രൂപത്തിലും നിറത്തിലുമാണ് ദീപ്തികൾ അന്തരീക്ഷത്തിൽ പ്രത്യക്ഷപ്പെടുന്നതു്. ഒററയായും കൂട്ടമായും അവ വന്നുകൊണ്ടിരിക്കും. ചിലപ്പോൾ അന്തരീക്ഷത്തിൽ ഒരു പ്രകാശഗോപുരം ഉയർന്നുവരും. ഗോപുരം വിവിധവർണ്ണസങ്കീർണ്ണമായിരിക്കും. ചെമപ്പു്, പച്ച, മഞ്ഞ എന്നീ നിറങ്ങളായിരിക്കും മുന്തിനില്ക്കുക. ഗോപുരദീപ്തികൾ മിക്കവാറും ഒററയായിട്ടാണ് പ്രത്യക്ഷപ്പെടാറുള്ളതു്. പക്ഷേ അതിൽനിന്നും വർണ്ണപ്രഭാവേണങ്ങൾ ചിതറിനില്ക്കുന്നുണ്ടാവും. ചിലപ്പോൾ ദീപ്തികന്ദളങ്ങൾ ഒഴുകിപ്പരക്കുകയും ഉരഞ്ഞുകൂടുകയും ചെയ്യുന്നതുപോലെ കാണാം. മററുചിലപ്പോൾ, വിവിധവർണ്ണാങ്കിതമായ ഒരു യവനിക തൂക്കിയിട്ടിരിക്കുന്നതുപോലെയാണ്. ഓരോ ദീപ്തിവിശേഷത്തിനും പ്രകാശസാന്ദ്രത വ്യത്യസ്തമായിരിക്കും. വെളിച്ചത്തിന്റെ ഏററക്കുറച്ചിലനുസരിച്ചു് അവയുടെ വർണ്ണസംവിധാനത്തിനും വ്യത്യാസം കാണാൻ കഴിയും.

ധ്രുവവലയത്തിനകത്തുള്ള പ്രദേശങ്ങളിൽ മാത്രം ദൃശ്യമാകുന്ന അത്ഭുതമാണ് ഈ ദീപ്തിപൂരങ്ങൾ. ഭൂമിയിൽ നിന്ന് 240 മുതൽ 480 വരെ മൈലുകൾ ഉയരത്തിലാണ ത്രേ. ഈ പ്രകാശകന്ദളങ്ങൾ പൊട്ടിവിരിയുന്നത്. അപൂർവ്വം ചിലപ്പോൾ ഇവ അഞ്ഞൂറും അറുന്നൂറും മൈലു കൾ ഉയരത്തോളം പടർന്നുകയറും.

പ്രപഞ്ചത്തിലെ ഈ ദീപോത്സവത്തിന്റെ മുഴുവൻ രഹസ്യങ്ങളും ഇനിയും കണ്ടെത്തിയിട്ടില്ല. ഉത്തരധ്രുവ ത്തിൽനിന്നു പുറപ്പെട്ടുവരുന്നതായിത്തോന്നുന്ന ഈ വർണ്ണ ദീപ്തികൾ യഥാർത്ഥത്തിൽ സൂര്യഗോളത്തിൽനിന്നാണു വരുന്നതെന്നു ശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെടുന്നു. സൂര്യ മണ്ഡലത്തിലെ ചില പ്രത്യേകവൈദ്യുതവീചികളുടെ പരസ്പരാഘാതത്തിൽനിന്നുളവാകുന്ന ദീപ്തികൾക്കു ധ്രുവ മണ്ഡലത്തിൽ സംഭവിക്കുന്ന പ്രത്യാഘാതങ്ങളത്രേ ഈ പ്രകാശപൂരങ്ങൾ!

ഹേമന്തത്തിലല്ല, ഗ്രീഷ്മത്തിലാണ് ഞങ്ങൾ ഫിൻ ലൻഡിൽ എത്തിയിരിക്കുന്നതു. ഇനിയൊരിക്കൽ ഹേമ ന്തകാലത്തു് ഫിൻലൻഡ് സന്ദർശിക്കാൻ ഞങ്ങളുടെ ഗൈഡ് ഞങ്ങളെ ക്ഷണിക്കുകയുണ്ടായി. (പ്രിയപ്പെട്ട മിസ് കരീനിൻ, നിന്റെ ക്ഷണം ഞാൻ മറക്കുകയില്ല— ഒരുപക്ഷേ ഇനിയൊരിക്കലും നിന്റെ നാട്ടിലേയ്ക്കു വരാൻ സാധിച്ചില്ലെങ്കിൽ പോലും.)

ശൈത്യകാലം ധവളാഭമെങ്കിലും ജനങ്ങളുടെ ആരോ ഗ്യനിലയെ അതു പ്രതികൂലമായി ബാധിക്കുന്നു. ക്ഷയ രോഗം ഫിൻലൻഡിന്റെ ഒരു തീരാശാപമായിത്തീർന്നിട്ടു ണ്ടു്. കളികളും മററുമുണ്ടെങ്കിലും ആറുമാസക്കാലം കൊടും തണുപ്പിലും മഞ്ഞിലും പ്രായേണ അലസജീവിതം നയി ക്കാൻ നാട്ടുകാർ നിർബ്ബന്ധിതരാകുന്നു. പുതിയപുതിയ ഔഷധങ്ങൾ രോഗത്തെ നിയന്ത്രിക്കുന്നുണ്ടു്. പക്ഷേ കാലാവസ്ഥയുടെ കാഠിന്യം കുറയ്ക്കാൻ മരുന്നില്ലല്ലോ.

കാലാവസ്ഥയുടെ പ്രത്യേകതയായിരിക്കാം ഫിന്നി ഷ്ജീവിതത്തിൽ സൗന (Sauna) സ്നാനത്തിനു പ്രാമു

ഖ്യം നേടിക്കൊടുത്തത്. ഫിന്നിഷുകാരുടെ സൗനസ്നാനം പ്രസിദ്ധമാണ്. പുറത്തുനിന്നു കാററും വെളിച്ചവും കട ക്കാത്ത തരത്തിൽ നിർമ്മിച്ചിട്ടുള്ള ഒരു അറയാണ് സൗന ഗൃഹം. വിശുദ്ധമായ ഒരു സ്ഥാനമായിട്ടാണ് ഈ അറ കരുതപ്പെടുന്നത്. അതിനകത്തു കടന്നാൽ ഉറക്കെ സംസാരിക്കുകപോലും ചെയ്യരുത്. അറയുടെ ഒരു മൂലയിൽ ഒരടുപ്പിനു മീതേ കാണുന്ന പാറക്കല്ലുകൾ ചുട്ടുപഴുത്തിരി ക്കും. അവയുടെ പുറത്ത് വെള്ളംകോരിയൊഴിക്കുമ്പോൾ ഉണ്ടാകുന്ന നീരാവി മുറിയിൽ തിങ്ങിനിൽക്കുന്നു. ആ നീരാവിയിൽ പൂർണ്ണനഗ്നരായി സ്വയം പുഴുങ്ങുക! അതാ ണ് സൗനസ്നാനം. നീരാവിയിൽ മുഴുകുമ്പോൾതന്നെ ബർച്ചമരച്ചില്ലകൾകൊണ്ട് സ്വയം പ്രഹരിക്കുകയുംവേ ണം! രോമകൂപങ്ങളിൽകൂടി വിയപ്പു തുറന്നുവിടാനാണ ത്രേ ഈ പ്രഹരങ്ങൾ!

സൗനസ്നാനസമ്പ്രദായത്തിന് ആയിരം വർഷത്തെ പാരമ്പര്യമുണ്ടത്രേ. ഓരോ വീട്ടിലുമുണ്ട് പ്രത്യേകം സൗനഗൃഹങ്ങൾ. ഒരു ഫിന്നിഷുകാരന് ആഴ്ചയിലൊ രിക്കലെങ്കിലും സൗനസ്നാനം കൂടാതെ നിവൃത്തിയില്ല. മിക്കവാറും ശനിയാഴ്ചയായിരിക്കും സൗനസ്നാനം നടത്തു ക. കുടുംബാംഗങ്ങളെല്ലാം, ആണും പെണ്ണും, പൂർണ്ണ നഗ്നരായിട്ടാണ് സൗനമുറിയിൽ കൂട്ടുകുളി നടത്തുന്നത്.

നഗരത്തിലെ മിക്കവാറും ഹോട്ടലുകളിൽ സൗനഗൃഹ ങ്ങളുണ്ട്. അവിടെ സ്നാനക്കാരായ അതിഥികളെ മരച്ചി ല്ലകൾകൊണ്ടു പ്രഹരിച്ച് തിരുമ്മിക്കുളിപ്പിക്കാൻ വിദ ഗ്ദ്ധകളായ ഫിന്നിഷ് പരിചാരികമാരെ പ്രത്യേകം ഏർപ്പെടുത്തിയിട്ടുണ്ട്.

ലോകത്തിന്റെ വടക്കേഅററത്ത്, ജനവാസമുള്ള ഏററവും ഒടുവിലത്തെ രാജ്യമാണ് ഫിൻലൻഡ്. ഇതിന്റെ ഏററവും കൂടിയ നീളം 724 മൈലും ഏററവും കൂടിയ വീതി 337 മൈലും ആണ്. മൊത്തം വിസ്തീർണ്ണ ത്തിന്റെ (42125 ചതുരശ്രമൈൽ) മൂന്നിലൊന്നു ഭാഗം ഉത്തരധ്രുവത്തിനകത്തേയ്ക്കു തള്ളിക്കിടക്കുന്നു. ഉപരിതലവി

സ്ഥലത്തിന്റെ 9 ശതമാനം ജലാശയങ്ങളാണ്; 71 ശതമാനം വനങ്ങളും 9 ശതമാനം കൃഷിനിലങ്ങളുമാണ്. ജനങ്ങൾ ഏറിയകൂറും പട്ടണങ്ങളിലാണ് കുടിപാർത്തുവരുന്നത്. ഫിൻലൻഡിലെ ജനസംഖ്യ(1964-ലെ കണക്കനുസരിച്ച്) 46 ലക്ഷമാണ്. (സ്വീഡൻ—76 ലക്ഷം; നോർവേ—37 ലക്ഷം; ഡന്മാർക്ക്—47 ലക്ഷം; സ്വിററ്സർലണ്ട്—58 ലക്ഷം) സ്ത്രീകളാണ് കൂടുതൽ—പത്തുശതമാനം.

വടക്ക് നോർവ്വേ, കിഴക്ക് സോവിയററുയൂണിയൻ, പടിഞ്ഞാറ് സ്വീഡൻ, തെക്ക് ഫിൻലൻഡ് ഉൾക്കടൽ എന്നിവയാൽ ചുററപ്പെട്ടുകിടക്കുന്ന ഈ കൊച്ചുരാജ്യം 1917-ലാണ് ഒരു സ്വതന്ത്രപരമാധികാരരാഷ്ട്രമായി ഉയർന്നുവന്നത്. 1809-വരെ ആറു നൂററാണ്ടുകാലം സ്വീഡന്റേയും അതിനുശേഷം റഷ്യയുടേയും ഭാഗമായിരുന്നു.

പാർലിമെൻററി ഭരണസമ്പ്രദായമാണ് ഫിൻലൻഡിൽ നിലവിലുള്ളത്. തിരഞ്ഞെടുക്കപ്പെട്ട ഒരു പ്രസിഡണ്ടും അദ്ദേഹത്തിന്റെ കീഴിൽ ഒരു മന്ത്രിസഭയും ഭരണച്ചുമതല വഹിക്കുന്നു. പ്രസിഡണ്ടിനെ തിരഞ്ഞെടുക്കുന്നത് ആറുകൊല്ലത്തേക്കാണ്. ഒററ പാർലിമെന്റേ ഉള്ളൂ—ഡയററ്. ഡയററിലേക്ക് 200 അംഗങ്ങൾ തിരഞ്ഞെടുക്കപ്പെടുന്നു. ഇവരിൽ 25 അംഗങ്ങൾ സ്ത്രീകളാണ്. പ്രായപൂർത്തിവോട്ടവകാശാടിസ്ഥാനത്തിലാണ് തിരഞ്ഞെടുപ്പ്. സ്ത്രീകൾക്ക് യൂറോപ്പിൽ ആദ്യമായി വോട്ടവകാശം നൽകിയ രാജ്യം ഫിൻലൻഡാണ്. (സ്വിററ്സർലണ്ടിൽ സ്ത്രീകൾക്ക് ഇപ്പോഴും വോട്ടവകാശമില്ല!) പാർലിമെൻറിലെ ഭൂരിപക്ഷകക്ഷി രൂപീകരിക്കുന്ന മന്ത്രിസഭയിൽ 11 മുതൽ 15 വരെ അംഗങ്ങളാകാം.

രണ്ടു ഭാഷകളും രണ്ടു സംസ്കാരങ്ങളും വ്യതിരിക്തമായ വ്യക്തിത്വം പുലർത്തിക്കൊണ്ടിരിക്കുന്നുണ്ടിവിടെ—ഫിൻലൻഡിന്റെ തനതായ ഭാഷ (സുഓമി) യും അതിന്റെ സംസ്കാരവും, സ്വീഡിഷ്ഭാഷയും സ്വീഡന്റെ സംസ്കാരവും. ഭാഷയുടെ അടിസ്ഥാനത്തിൽ ഫിന്നിഷുകാർ രണ്ടുതരക്കാരാണ്—ഫിന്നിഷ് ഫിൻ,

സ്വീഡിഷ് ഫിൻ! ആദ്യത്തെ കൂട്ടർ ദേശീയപാരമ്പര്യമുള്ള ശുദ്ധഫിന്നിഷ്ജനതയാണെന്ന് അഭിമാനിക്കുന്നു. രണ്ടായിരം വർഷങ്ങൾക്കുമുമ്പ് ഫിൻലഡിൽ കുടിയേറിപ്പാർത്ത നായാട്ടുകാരും നാവികരും കൃഷിക്കാരും ആയ ഫിന്നിഷ്പൂർവ്വികരുടെ സന്താനപരമ്പരകളാണവർ. രണ്ടാമത്തെ കൂട്ടർ ആലൻസ്ദ്വീപുകളിലും ഫിന്നിഷ് ഉൾക്കടലിന്റെ തീരങ്ങളിലും പിൽക്കാലത്തു് കുടിപാർത്തിരുന്ന സ്വീഡിഷുകാരുടെ പിൻമുറക്കാരാണ്. ഇവർ ഫിൻലഡിലെ മൊത്തം ജനസംഖ്യയുടെ എട്ടുശതമാനത്തോളം മാത്രമേയുള്ളു. എങ്കിലും ഈ ന്യൂനപക്ഷക്കാർ അവരുടെ വർഗ്ഗശുദ്ധിയിലും ശ്രേഷ്ഠതയിലും ധാർഷ്ട്യം കൊള്ളുന്നതു് ഭൂരിപക്ഷക്കാരായ സുഓമികൾ വകവെച്ചുകൊടുക്കുന്നു. സ്വീഡിഷ്ജന്മികളുടെ സാമ്പത്തികമായ ആജ്ഞാശക്തി ഇന്നും ഫിൻലഡിൽ നിലനില്ക്കുന്നു. ഫിന്നിഷ്ജീവിതത്തിൽ സ്വീഡൻ വളരെയേറെ സ്വാധീനം ചെലുത്തിയിട്ടുണ്ടു്. ആറു നൂററാണ്ടുകാലം സ്വീഡന്റെ ആധിപത്യമായിരുന്നല്ലോ. (ഒരു നൂററാണ്ടിലേറെക്കാലം ആധിപത്യം വഹിച്ചിരുന്ന റഷ്യയുടെ സ്വാധീനം ഫിന്നിഷ്ജനജീവിതത്തിൽ പതിഞ്ഞുകാണാനില്ല.)

മററു യൂറോപ്യൻഭാഷകളുമായി അശേഷം ബന്ധമില്ലാത്ത ഒരു ഭാഷയാണ് ഫിൻലൻഡിന്റെ തനതായ സുഓമി. അതിനു് സ്വീഡിഷ് ഭാഷയുമായി വളരെ വലിയ അന്തരമുണ്ടു്. ജനസംഖ്യയുടെ 92 ശതമാനം വരുന്ന സുഓമികൾ 8 ശതമാനക്കാരുടെ സ്വീഡിഷ് ഭാഷയ്ക്കു തുല്യപദവി അനുവദിച്ചുകൊടുത്തിരിക്കുന്നു. (ഇന്ത്യയിലെ ഭാഷാപ്രക്ഷോഭണക്കാരെപ്പററി ഞാൻ ഓർത്തുപോയി!) രണ്ടും ഔദ്യോഗികഭാഷകൾതന്നെ. പാർലിമെൻറിലും കോടതികളിലും മററും ഇരുഭാഷകളും അന്യോന്യം പരിഭാഷപ്പെടുത്തി ഉപയോഗിക്കണമെന്നു് നിയമംമൂലം അനുശാസിക്കപ്പെട്ടിട്ടുമുണ്ടു്. ജനങ്ങൾക്ക്, പ്രത്യേകിച്ച് ഉദ്യോഗസ്ഥന്മാർക്ക് രണ്ടു ഭാഷകളും പഠിക്കാതെവയ്യാ. സ്ഥലങ്ങളുടേയും തെരുവുകളുടേയും പേരുകൾ രണ്ടുഭാഷകളിലുമുണ്ടു്. ഓരോ ഭാഷക്കാരും അവര

വരുടെ ഭാഷകളിലെ പേരുകളേ പറയുകയുമുള്ളു. രണ്ടുപേരുകളും തികച്ചും വ്യത്യസ്തമായിരിക്കും. എന്നാൽ അവ കുറിക്കുന്ന സ്ഥലം ഒന്നുതന്നെയാണ്. ഫിൻലൻഡ് എന്നതു് സ്വീഡിഷ് പേരാണ്. ഫിന്നിഷ് ഭാഷയിൽ അതു് 'സുഓമി' ആണു്. ഹെൽസിങ്കി ഫിന്നിഷ് (സുഓമി) ഭാഷയിലുള്ള പേരാണ്. സ്വീഡിഷ്ഭാഷയിൽ അതു് 'ഹെൽസിങ്ങ്ഫോർസ്' എന്നായി മാറുന്നു.

ഫിൻലൻഡിന്റെ ഉപരിതലവിസ്തീർണ്ണത്തിൽ 71 ശതമാനം വനങ്ങളാണെന്നു പറഞ്ഞല്ലോ. രാജ്യത്തിന്റെ മുഖ്യസമ്പത്തും ഈ വനങ്ങളത്രേ. അവയുടെ മൊത്തം വിസ്തീർണ്ണം അഞ്ചുകോടി ഏക്കറാണ്. പൈൻ, സ്പ്രൂസ്, ബർച്ച് എന്നിവയാണ് പ്രധാനവൃക്ഷങ്ങൾ. തടി ഉപയോഗിച്ചുള്ളവയാണു ഇവിടത്തെ ഏററവും വലിയ വ്യവസായങ്ങൾ. കടലാസ്സ്, മരസാമാനങ്ങൾ എന്നിവയുടെ വൻതോതിലുള്ള നിർമ്മാണത്തിൽ ഫിൻലൻഡ് ലോകപ്രസിദ്ധി നേടിയിരിക്കുന്നു. പൈൻമരങ്ങൾ ഫിൻലൻഡുകാർക്ക് 'പച്ചപ്പൊന്നാ'ണ്.

വനങ്ങളിലെ ജീവിതശൈലികളാണത്രേ ഫിന്നിഷ്സംസ്കാരവും സാമൂഹ്യാചാരങ്ങളും രൂപപ്പെടുത്തിയതു്. ആധുനികനാഗരികതയും ശാസ്ത്രീയപരിവർത്തനങ്ങളും ഫിന്നിഷ്ജീവിതത്തിന്റെ പുറംതൊലിയിൽ തൊട്ടുരുമ്മിനില്ക്കുന്നതേയുള്ളു. ആഴത്തിലേയ്ക്കു അവ കടന്നിറങ്ങിച്ചെന്നിട്ടില്ല. ഫിന്നിഷ്കാരുടെ ചിന്തകളും സ്വപ്നങ്ങളും ഇപ്പോഴും വനമേഖലകളിലാണ് ചുററിത്തിരിയുന്നതു്. നഗരവാസികൾ കാടുകളിലുള്ള സ്വന്തം കുടിലുകളിലാണ് സുഖവാസം അനുഭവിക്കുന്നതു്. ഒഴിവുകാലം ഉല്ലാസപൂർണ്ണമായി കഴിച്ചുകൂട്ടുവാൻ സാധാരണക്കാരും കാടുകളിലേയ്ക്കു തീർത്ഥയാത്രപോകുന്നു. ഫാർമരത്തിന്റെ ചില്ലകൾ കോർത്തുകെട്ടിയുണ്ടാക്കുന്ന തോരണങ്ങളാണ് ഉത്സവമേളകളിലെ മുഖ്യമായ അലങ്കരണവസ്തു. പൊതുപ്രാധാന്യമുള്ള സമ്മേളനങ്ങളിൽ യോഗാദ്ധ്യക്ഷനു് ആദരപൂർവ്വം സമർപ്പിക്കുന്ന ബഹുമതിമുദ്ര ബർച്ചുമരത്ത

ടികൊണ്ടുണ്ടാക്കിയ ഒരു ചെറിയ കൊട്ടുവടിയാണ്. (ലോകസമാധാനസമ്മേളനത്തിന്റെ പ്രാരംഭത്തിൽ ആദ്ധ്യക്ഷനായ പ്രൊ: ബർണാളിന് ഫിന്നിഷ്ജനതയുടെ വകയായി ഇത്തരമൊരു കൊട്ടുവടി നൽകപ്പെടുകയുണ്ടായി. ഒരു വനവിഭവമായ ബെറിപ്പഴങ്ങളിൽനിന്നു മധുരമുള്ള ജാമും ലഹരിയുള്ള മദ്യവും ഉണ്ടാക്കുന്നു.

കറുത്ത മണ്ണുള്ള ഇവിടുത്തെ കൃഷിനിലങ്ങളിൽ ബാർലി, കോതമ്പ്, റൈ മുതലായ ധാന്യങ്ങൾ ധാരാളമായി വിളയുന്നു. കൃഷിസ്ഥലങ്ങളുടെ വലിയൊരു പങ്ക് കാലിത്തീററ കൃഷിചെയ്യാൻവേണ്ടി നീക്കിവെയ്ക്കപ്പെടുന്നു. ശൈത്യകാലത്തു് കൃഷി സാദ്ധ്യമല്ല. ആറുമാസക്കാലത്തേയ്ക്കു് കന്നുകാലികൾക്കു തീററ കരുതിവെച്ചേ മതിയാവൂ.



ഈ നൂററാണ്ടിന്റെ പ്രാരംഭംവരെ ഫിൻലൻഡ് കാർഷികമായ ഒരു പിന്നോക്കരാജ്യമായിരുന്നു. ഫിന്നിഷ്സമൂഹം നാലുവിഭാഗങ്ങളായി വേർതിരിക്കപ്പെട്ടിരുന്നു. ഈ സാമൂഹ്യവ്യവസ്ഥയ്ക്കു് പുരാതനഭാരതത്തിലെ ചാതുർവർണ്ണ്യവുമായി വളരെ സാദൃശ്യമുണ്ടു്. പുരോഹിതന്മാർ, പ്രഭുക്കന്മാർ, പുരവാസികളായ വർത്തകർ, ഗ്രാമീണരായ കൃഷിക്കാർ. ഈ ക്രമത്തിലായിരുന്നു സമൂഹത്തിൽ ഓരോ വിഭാഗത്തിനുമുള്ള സ്ഥാനമാനങ്ങളും. വ്യവസായവല്ക്കരണം തുടങ്ങിയതോടെ ഒരു പുതിയ തൊഴിലാളിവർഗ്ഗം നിലവിൽവരികയും കൃഷിക്കാർ പുതിയ സാമൂഹ്യപ്രാധാന്യം ആർജ്ജിക്കുകയും ചെയ്തു. ഭൂവ്യവസ്ഥയിലും മാററങ്ങളുണ്ടായി. ഒന്നാംലോകമഹായുദ്ധത്തിനുമുമ്പ് കൃഷിഭൂമി മുഴുവനും വലിയവലിയ ജന്മികളുടെ വകയായിരുന്നു. അവരുടെ പക്കൽനിന്നു കൃഷിക്കാർ പാട്ടത്തിനുവാങ്ങിയാണ് കൃഷിചെയ്തുവന്നിരുന്നതു്. ചെറുകിടകൃഷിക്കാരുടെ സംഖ്യ വദ്ധിച്ചുകൊണ്ടിരുന്നു. 1917-ൽ സ്വാതന്ത്ര്യം പ്രഖ്യാപിക്കപ്പെട്ടപ്പോൾ പുതിയ ഗവമ്മെൻറ് പല ഭൂപരിഷ്കാരങ്ങളും നടപ്പിലാക്കി. വലിയ ജന്മികൾ ഇന്നില്ല. നിലങ്ങ

ളെല്ലാം തുണ്ടുകളായി ഗ്രാമീണർ സ്വന്തമാക്കിയിരിക്കയാണ്.

മററു ചില സ്കാൻറിനേവിയൻരാജ്യങ്ങളിലെപ്പോലെ ഫിൻലൻഡിലും സൈനികപരിശീലനം നിർബന്ധിതമാക്കിയിരിക്കയാണ്. പ്രായപൂർത്തിയെത്തിയ ഓരോ പുരുഷനും രാജ്യരക്ഷാസേനയിലെ അംഗങ്ങളാണ്. 20 വയസ്സു പൂർത്തിയായാൽ അയാൾ സൈനികപരിശീലനം നടത്തിക്കൊള്ളണം. ഒരു സാധാരണപട്ടാളക്കാരൻെറ പരിശീലനകാലം 8 മാസമാണ്. എന്നാൽ ഓഫീസർമാരും മററും ആകാനാഗ്രഹിക്കുന്നവർ 11 മാസം പരിശീലനം നടത്തണം. പരിശീലനം പൂർത്തിയായാൽ 45 വയസ്സുവരെ അയാൾ സൈന്യത്തിൻെറ റിസർവ്വ് ലിസ്റ്റിൽ ഉൾപ്പെട്ടുകിടക്കുന്നു. കാലാകാലങ്ങളിൽ റിഫ്റഷർകോഴ്സുകളിലും പങ്കെടുക്കണം.

ജാസ് സംഗീതം ഇന്നത്തെ ഫിന്നിഷ് സംസ്കാരത്തിൻെറ ഒരു ഭാഗമാണ്. കാൽനൂററാണ്ടിനുമുമ്പുമാത്രമാണ് ഈ സംഗീതശാഖ അമേരിക്കയിൽനിന്ന് ഹെൽസിങ്കിയിലെത്തിയതു്. ക്ലാസിക്കൽ സംഗീതത്തിൻെറയും നാടോടിപ്പാട്ടുകളുടേയും ആസ്വാദകവേദികളിൽ ജാസിന് അന്ന് നല്ല സ്വീകരണമല്ല ലഭിച്ചതു്. ഏററവും കൂടുതൽ എതിർത്തതു് ഫാസിസ്റ്റ് പാർട്ടിയും അതിൻെറ പത്രങ്ങളുമായിരുന്നു. ജൂതന്മാർ ആലപിക്കുന്ന, നീഗ്രോകളുടെ സംഗീതമാണ് ജാസ് എന്നും, അതു് ഫിൻലൻഡിലെ കുലീനവർഗ്ഗങ്ങളെ അധഃപതിക്കാൻവേണ്ടിയാണ് പ്രചരിപ്പിക്കുന്നതെന്നുമായിരുന്നു പ്രധാന ആക്ഷേപം. ഫിന്നിഷ്ഫാസിസ്റ്റ്പാർട്ടി അമർച്ച ചെയ്യപ്പെട്ടതോടേ ജാസ് സംഗീതത്തിനു കൂടുതൽ പ്രചാരം ലഭിച്ചു. ക്ലാസിക്കൽസംഗീതത്തിൻെറ ആസ്വാദകവൃന്ദം കുറഞ്ഞുവരികയും നാടോടിപ്പാട്ടുകൾ വിസ്മൃതമാവുകയും ചെയ്തുകൊണ്ടിരിക്കുന്ന ഇന്നത്തെ ഫിൻലൻഡിൻെറ നാളത്തെ സംഗീതമായി ജാസ് വളർന്നുകൊണ്ടിരിക്കുന്നു. ഹെൽസിങ്കിയിലെ പ്രധാനഹോട്ടലുകളിലെല്ലാം ഗായകസംഘവും

വാദ്യവിശാരദന്മാരും ജാസ്സംഗീതമാണു് പ്രധാനമായും ആലപിക്കുന്നതു്.

ഫിൻലൻഡിന്റെ തലസ്ഥാനമായ ഹെൽസിങ്കി ചെറുതെങ്കിലും, സംവിധാനരീതിയിലും ശില്പമാതൃകയിലും അതിമനോഹരമായ ഒരു നഗരമാണു്. സ്വീഡനിലെ ഗുസ്താവൂസ് രാജാവു് 1550-ലാണു് ഹെൽസിങ്കിനഗരം സ്ഥാപിച്ചതു്. അന്നു് മരവീടുകൾ മാത്രമേ ഉണ്ടായിരുന്നുള്ളു. 1743-ൽ റഷ്യ ഫിൻലൻഡ് ആക്രമിച്ചപ്പോൾ ഈ നഗരം ചുട്ടെരിക്കപ്പെട്ടു. പിന്നീടു് ഉയർന്നുവന്ന പുതിയ മരവീടുകൾ 1808-ൽ ഒരു അഗ്നിബാധയിൽ ചാമ്പലായി. അന്നത്തെ വെണ്ണീറിൽനിന്നാണു് ഇന്നു നാം കാണുന്ന ഹെൽസിങ്കിനഗരം പിറവിയെടുത്തതു്. മരം അധികം ഉപയോഗിക്കാത്ത വീടുകൾ പണിതുയർത്തപ്പെട്ടു. കാറൽ ലൂഡ്‌വിൽ ഏംഗൽ എന്ന ജർമ്മൻശില്പി പണിതുയർത്തിയ ഹെൽസിങ്കിനഗരത്തിന്റെ സംവിധാനമാതൃക തയാറാക്കിയതു് ആൽബർട്ടു് എഹ്രൻ സ്ട്രോം എന്ന എൻജിനീയർ ആയിരുന്നു. എഹ്രൻ സ്ട്രോമിന്റെ ദീർഘദർശിത്വം നമ്മെ അത്ഭുതപ്പെടുത്തുന്നു. 140 വർഷം കഴിഞ്ഞിട്ടും സംവിധാനരീതിക്കു് മാററം വരുത്തേണ്ട ആവശ്യമുണ്ടായിട്ടില്ല. ഏംഗലിന്റെ കെട്ടിടങ്ങൾക്കു് പ്രായത്തിന്റെ പഴമ ബാധിച്ചിട്ടില്ല. ഹെൽസിങ്കിയിലെ പല പ്രധാനസൗധങ്ങളും പള്ളികളും ഏംഗൽ നിർമ്മിച്ചവയാണു്.

നഗരകേന്ദ്രം സെനററ്സ്ക്വയർ ആണു്. ഏററവും മനോഹരമായ ഭാഗവും ഇതുതന്നെ. അതിവിശാലമായ ഒരങ്കണം. അതിന്റെ നാലുവശങ്ങളിലായി പ്രധാനപ്പെട്ട സ്ഥാപനങ്ങൾ നിലകൊള്ളുന്നു. വടക്കുഭാഗത്താണു് പ്രസിദ്ധമായ സ്റ്റോർകിക്കൻ ഭദ്രാസനപ്പള്ളി. ലൂഥേറിയൻ സഭയുടെ ഏററവും വലിയ ദേവാലയമാണിതു്. (ക്രിസ്തുമതക്കാരായ ഫിന്നിഷ്കാരിൽ 96 ശതമാനവും ലൂഥേറിയൻസഭയുടെ അനുയായികളാണു്, ശേഷിച്ച 4 ശതമാനം കത്തോലിക്കരും യഹൂദന്മാരുമാണു്.) അങ്കണത്തിന്റെ

പടിഞ്ഞാറുവശത്തായി ഹെൽസിങ്കി സർവ്വകലാശാല തലയെടുത്തുനിൽക്കുന്നു. കിഴക്കുഭാഗത്തു മുഴുവൻ സർക്കാരാഫീസുകളാണ്. തെക്ക് മുനിസിപ്പൽ കെട്ടിടങ്ങൾ, എഹ്റൻസ്ട്രോമിന്റെ സംവിധാനചാതുര്യവും ഏംഗലിന്റെ വാസ്തുശില്പവൈദഗ്ധ്യവും ഒത്തുചേന്ന ഒരു അത്ഭുതമാണ് സെനാറ്റ്സ്ക്വയർ.

മാനർഹിംതെരുവും അലക്സാണ്ടർതെരുവുമാണ് നഗരത്തിലെ പ്രമുഖവ്യാപാരകേന്ദ്രങ്ങൾ. 'സ്റ്റോക്കുമാൻസ്റ്റോർ' ആണ് ഏററവും വലിയ ബിസ്സിനസ്സ്ഥാപനം. നഗരത്തിലങ്ങിങ്ങായി ചിതറിക്കിടക്കുന്ന പാർക്കുകളും അങ്കണങ്ങളും കലാമേന്മ നിറഞ്ഞവയാണ്. അവയിലെല്ലാം നിരവധി പ്രതിമകൾ പ്രതിഷ്ഠിച്ചിരിക്കുന്നു. ഫിൻലൻഡിലെ പ്രതിമകൾക്ക് ഒരു പ്രത്യേകതയുണ്ട്. പ്രതിമകൾ നഗ്നരൂപികളാണ്. നഗ്നതയിലാണു കലാസൗഭഗം കുടികൊള്ളുന്നതെന്നു ഫിന്നിഷുകാർ വിശ്വസിക്കുന്നതുപോലെ തോന്നുന്നു. പാർലിമെൻറുമന്ദിരത്തിൽ വെച്ചിരിക്കുന്ന പ്രതിമകൾപോലും നഗ്നരൂപികളാണ്. സ്പീക്കറുടെ കസേരയ്ക്കുപിന്നിലെ ചുമരിൽ നാലു നഗ്നവനിതകൾ നിരന്നുനിൽക്കുന്നു! ഫിൻലൻഡുവനങ്ങളിലെ മൃഗരാജാവായ എൽക്കുമാനിന്റെ പ്രതിമകളും (നമ്മുടെ മൃഗരാജാവ് മാനല്ല, സിംഹമാണ്) ജലദേവതമാരുടെ നഗ്നരൂപങ്ങളും നഗരത്തിൽ പല സ്ഥലത്തും കാണാം. മെറിനെറേറാ എന്ന ജലധാരാപ്രതിമ ഒരു നല്ല കാഴ്ചയാണ്. കടൽസിംഹങ്ങളുടെ വായിൽനിന്നു കുതിച്ചുയന്നു നിപതിക്കുന്ന ജലധാരകളിൽ കുളിച്ചുനില്ക്കുന്നു, നഗ്നയായ ഹവീസ്അമൻഡാ!

നവീനരീതിയിലുള്ള കൂററൻ കെട്ടിടങ്ങളും നഗരത്തിന്റെ മുഖകാന്തി വർദ്ധിപ്പിക്കുന്നു. ഏററവും ആകർഷകമായതു് പാർലിമെൻറുമന്ദിരമാണ്. മനോഹരമായ ഈ കരിങ്കൽകെട്ടിടം 1931-ൽ സൈരൻ എന്ന വാസ്തുശില്പവിദഗ്ദ്ധൻ നിർമ്മിച്ചതാണ്. കെട്ടിടത്തിന്റെ മുഴുവൻ ഭാരവും തലയിലേററിക്കൊണ്ടു് കൂററൻ കരിങ്കൽത്തൂണുകൾ

വരാന്തകളിൽ നിരന്നുനിൽക്കുന്നു. ഓരോ ന്നിനും 50 അടി പൊക്കവും 55 ടൺ ഭാരവുമുണ്ട്. താഴത്തെ നിലയിൽനിന്നും വെണ്ണക്കല്ലിടവുകൾ കയറിച്ചെല്ലുന്നതു് കൗൺസിൽഹാളിലേയ്ക്കാണ്. "കുറുക്കന്മാരുടെ കുളം" എന്നാണ് ഈ സമ്മേളനഹാളിനു് നാട്ടുകാർ നൽകിയിരിക്കുന്ന പരിഹാസപ്പേരു്. 500 കുഷൻസീറ്റുകളാണ് സന്ദർശകൾക്ക് നീക്കിവച്ചിരിക്കുന്നതു്. (മെമ്പറന്മാരുടെ എണ്ണം 200 മാത്രമാണ്.) സ്പീക്കറുടെ വലത്തുഭാഗത്താണ് മന്ത്രിമാരുടെ സ്ഥാനം. ഇടതുവശത്തു് തർജ്ജിമക്കാരാണ്. ഔദ്യോഗികഭാഷകളായ സുഓമിയും സ്വീഡിഷും അന്യോന്യം പരിഭാഷപ്പെടുത്തി കേൾപ്പിക്കുകയാണ് ഇവരുടെ ജോലി. വൈദ്യുതദീപങ്ങൾ കടലാസ്സുപലകകൾകൊണ്ടു മറച്ചു് ഹാളിൽ പകൽവെളിച്ചത്തിന്റെ പ്രതീതിയുണ്ടാക്കുന്ന സാമർത്ഥ്യമായ ഏർപ്പാടു് ഇവിടേയും കാണാം.

കൗൺസിൽഹാളിനു പുറത്തു് മെമ്പർമാരുടെ സ്വകാര്യാവശ്യങ്ങൾക്കായി 50 മുറികൾ ഒരുക്കിയിട്ടുണ്ട്. സ്ത്രീമെമ്പറന്മാർക്കു് പ്രത്യേകം മുറികളാണുള്ളതു്.

നഗരത്തിലെ മറെറാരു പ്രധാനകാഴ്ചയാണ് ഒളിമ്പിക്സ്റ്റേഡിയം. 1952-ൽ ഒളിമ്പിക്സമത്സരം നടത്താൻ പണികഴിപ്പിച്ചതാണിതു്. സ്റ്റേഡിയത്തിന്റെ മുമ്പിലുള്ള ഒളിമ്പിക്സ്മാരകഗോപുരത്തിനു് 18 നിലകളുണ്ട്. അതിന്റെ മുകൾത്തട്ടിൽനിന്നു നോക്കുമ്പോൾ ഹെൽസിങ്കിനഗരം മുഴുവനും, അതിനുമപ്പുറം വിദൂരമായ ഗ്രാമങ്ങളും കാണാൻ കഴിയുന്നു. ഇത്രയേറെ പ്രകൃതിസുന്ദരമായ ഒരു ദൃശ്യം അതിനുമുമ്പു് ഞാൻ കണ്ടിട്ടില്ലായിരുന്നു.

ഹെൽസിങ്കിയിൽ 42 സിനിമാശാലകളും 128 റസ്റ്റാറൻറുകളും 12 നിശാക്ലബ്ബുകളുമുണ്ട്. 1200 സീററുകളുള്ള അലോനിയാ സിനിമാമന്ദിരമാണ് ഏററവും വലുതു്. ഹോട്ടലുകളിൽ അധികവും 'ഹോക്കു'' എന്ന ഹോട്ടലുടമസംഘത്തിന്റെ വകയാണ്. തൊഴിലാളികളുടെ സഹകരണസംഘമായ 'എലാന്നോ'യും നല്ലനിലയിലുള്ള ഹോട്ട

ളുകരം നടത്തുന്നുണ്ട്. ഹോക്കിൻെറ കേന്ദ്ര റസ്റ്റാറൻറാണ് നഗരത്തിലെ ഏററവും വലിയ ഹോട്ടൽ. ഒരുസമയത്ത് 1400 പേക്ക് ഭക്ഷണംകഴിക്കാൻ ഇവിടെ സൗകര്യമുണ്ട്.

നാലരലക്ഷമേയുള്ളു ഈ നഗരത്തിലെ ജനസംഖ്യ. 73 അംഗങ്ങളുള്ള ഒരു കൗൺസിലാണ് നഗരഭരണം നിർവ്വഹിക്കുന്നത്. മൂന്നുകൊല്ലത്തേയ്ക്കാണ് കൗൺസിലർമാരെ തിരഞ്ഞെടുക്കുന്നത്. നഗരവാസികളിൽ 21 വയസ്സു പൂർത്തിയായവക്കെല്ലാം വോട്ടവകാശമുണ്ട്.

ഹെൽസിങ്കിയിൽ സ്ഥിരതാമസമാക്കിയിരിക്കുന്ന ഒരു മലയാളിയെ കാണുവാൻ കഴിഞ്ഞു. വടശ്ശേരിക്കരക്കാരനായ ഒരു ഗീവർഗ്ഗീസ്. അദ്ദേഹം ഒരു ഫിന്നിഷ്സ്ത്രീയെ വിവാഹംചെയ്തു ഹെൽസിങ്കിയിൽ കൂടിയിരിക്കയാണു്.

ഞങ്ങളുടെ പ്രതിനിധിസംഘത്തിനു് ഫിൻലൻഡിലെ ഇന്ത്യൻ എംബസി ഒരു സ്വീകരണം നൽകുകയുണ്ടായി. നൂറിൽപരം ഇന്ത്യാക്കാരെ ഒരുമിച്ച് അതിഥികളായി കിട്ടിയതിൽ ചാർജ്ജ് ഡി അഫയേഴ്സ് ശ്രീ: തഡാനി സന്തുഷ്ടി പ്രകടിപ്പിച്ചു.

ശാക്തികച്ചേരികളിലൊന്നും പെടാതെ സ്വതന്ത്രമായി നിലകൊള്ളുന്ന രാജ്യമാണ് ഫിൻലൻഡ്. ഇന്ത്യയെപ്പോലെ ചേരിചേരായ്മയിലും സമാധാനപൂർണ്ണമായ സഹവർത്തിത്വത്തിലും അധിഷ്ഠിതമായ വിദേശനയമാണ് ഫിന്നിഷ്ഗവൺമെൻറു് പിന്തുടരുന്നതു്.

ഫിൻലൻഡിൽ കഴിച്ചുകൂട്ടിയ ദിവസങ്ങളെപ്പററി ഓർമ്മിക്കുമ്പോഴം മനസ്സിൽ മധുരിക്കുന്ന അനുഭൂതികരം ഊറി നിറയുന്നു. ലോകത്തിൻെറ വടക്കേയററത്തു് കൊടിയ തണുപ്പിലും വെളുത്ത മഞ്ഞിലും കഴിയുന്ന ഒരു കൊച്ചുരാജ്യം. അവിടെ പ്രപഞ്ചാത്മാവു് പാതിരാത്രിയിലും പകൽവെളിച്ചം പകന്നുനില്ക്കുന്നു! പയിൻമരക്കാടുകളും തടാകങ്ങളും വെള്ളച്ചാട്ടങ്ങളുംനിറഞ്ഞ പ്രകൃതിഭംഗികരം! നാനാവർണ്ണസങ്കീർണ്ണമായ ധ്രുവദീപ്തികരം ദീപോത്സവം നടത്തുന്ന നിശാവേളകരം! അവിടുത്തെ മനുഷ്യരോ?

നിഷ്കളങ്കതയുടെ നിറകുടങ്ങരം എന്ന വിശേഷണംപോലും അപര്യാപ്തമാണ്. സൗമ്യശീതളമായ അവരുടെ പെരുമാററം നമ്മെ കോരിത്തരിപ്പിക്കും. അവരുടെ സേവനമനഃസ്ഥിതിക്ക് എത്ര 'കീദതാസ്'' (നന്ദി) പറഞ്ഞാലും മതിയാവുകയില്ല. യാന്ത്രികയുഗത്തിൻെറ വക്രതകരം അവരെ തീണ്ടിയിട്ടേയില്ല. കള്ളവും ചതിയും അവക്കറിവില്ല. പ്രകൃതിയിലെന്നപോലെ അവരുടെ ജീവിതത്തിലും ഇരുട്ടിന്ന സ്ഥാനമില്ല. ഫിന്നിഷ് വാക്കുകളിൽ തന്നെ ഞാൻ അഭിവാദ്യമർപ്പിക്കട്ടെ.

''ഹേയ്‌വാസ്സി സുഓമി!'' (സുഓമിനാടേ, നമോവാകം!)

# കാന്തറി താലോ

പ്രപഞ്ചാത്മാവിന്റെ പ്രഭാകിരണങ്ങൾ പാതിരാത്രിയിലും പകൽവെളിച്ചം പകർന്നുനില്ക്കുന്ന ഫിൻലൻഡിന്റെ തലസ്ഥാനനഗരം 1965 ജൂലൈ 10-16 വരെ ലോകസമാധാനത്തിന്റെയും തലസ്ഥാനമായിരുന്നു. എല്ലാ ഭൂഖണ്ഡങ്ങളിലും, എല്ലാ ജനവിഭാഗങ്ങളിലുംപെട്ട സമാധാനശക്തികൾ ഹെൽസിങ്കിയിൽ സമ്മേളിച്ചു. ആഫ്രിക്കയിൽനിന്നും ഏഷ്യയിൽനിന്നും അമേരിക്കയിൽനിന്നും യൂറോപ്പിൽനിന്നും ആസ്ത്രേലിയയിൽനിന്നും എത്തിച്ചേർന്ന സമാധാനദൂതന്മാർ. കറുത്ത കാപ്പിരികളും ചെമന്ന യൂറോപ്യരും മഞ്ഞനിറമുള്ള ചീനക്കാരും ഇരുണ്ട തവിട്ടുനിറമുള്ള ഇന്ത്യാക്കാരും തുടങ്ങി ഇന്നത്തെ നരവംശവിഭാഗങ്ങളുടെ ഏററവും വിപുലമായ പ്രാതിനിദ്ധ്യം വഹിക്കുന്ന ഒരു ജനസഞ്ചയം! ആർട്ടിക്കുവൃത്തത്തിനകത്തു കിടക്കുന്ന ഫിൻലൻഡുമുതൽ ദക്ഷിണധ്രുവത്തിൽ പദമൂന്നിനില്ക്കുന്ന ചിലിവരെയുള്ള 99 രാജ്യങ്ങളിൽനിന്നു വന്ന 1470 പ്രതിനിധികൾ—1221 പുരുഷന്മാരും 249 സ്ത്രീകളും! വിഭിന്നവിശ്വാസപ്രമാണങ്ങളുടെയും വിവിധ രാഷ്ട്രീയപ്രത്യയശാസ്ത്രങ്ങളുടെയും പ്രതിനിധികളായിരുന്നു, അവർ. എന്നിരുന്നാലും അവക്കെല്ലാം പൊതുവായ ഒരു സംഗതിയുണ്ടായിരുന്നു—മാനവരാശിയുടെ ഭാവിയിലും സമാധാനത്തിന്റെ സർവ്വാതിശായിയായ ശക്തിയിലും ഉല്ക്കടമായ വിശ്വാസം!

പ്രതിനിധികളിൽ ശാസ്ത്രജ്ഞന്മാർ (125), ശില്പികഠം (10), എൻജിനീയർമാർ (23), വിദ്യാഭ്യാസപ്രവർത്തകർ (109), ഡോക്ടർമാർ (46), അഭിഭാഷകർ (90), സാമ്പത്തികശാസ്ത്രജ്ഞർ (28), ചരിത്രകാരന്മാർ (7), പുരോഹിതന്മാർ (41), സാഹിത്യകാരന്മാർ (72), കലാകാരന്മാർ (35), നയതന്ത്രപ്രതിനിധികഠം (10), ട്രേഡ് യൂണിയൻപ്രവർത്തകർ (219), പത്രപ്രവർത്തകർ (113), വിദ്യാർത്ഥികഠം (90), കൃഷിക്കാർ (13), തൊഴിലാളികഠം (132) എന്നിവർ ഉഠപ്പെട്ടിരുന്നു.

ഫിൻലൻഡു കഴിഞ്ഞാൽ ഏററവും കൂടുതൽ അംഗസംഖ്യയുണ്ടായിരുന്ന പ്രതിനിധിസംഘങ്ങഠം ഇന്ത്യ (100), യു. എസ്. ഏ. (95), ജപ്പാൻ (65), സോവിയററു യൂണിയൻ (55), ഫ്റാൻസ് (54), അർജൻറീന (46), ഇന്തോനേഷ്യ (38), ജർമ്മൻ ഫെഡറൽ റിപ്പബ്ളിക് (28), ചൈന (26), ഗ്രേററുബ്രിട്ടൻ (23), സ്പെയിൻ (28), ചിലി (21) എന്നിവയായിരുന്നു.

വിവിധരാജ്യങ്ങളിലെ പ്രതിനിധിസംഘങ്ങഠം കൂടാതെ 18 സാർവ്വദേശീയസംഘടനകളുടെ 35 പ്രതിനിധികഠം സമ്മേളനത്തിൽ സംബന്ധിച്ചിരുന്നു.

ഇന്ത്യയിൽനിന്നുള്ള 100 പ്രതിനിധികളിൽ പ്രസിദ്ധസാഹിത്യകാരനായ മുല്ക്ക്‌രാജ്‌ആനന്ദ്, ലെനിൻ സമാധാനസമ്മാനം നേടിയ അരുണാ അസഫ്ആലി, ഇന്ത്യൻ പീസ്കൗൺസിൽ പ്രസിഡൻറു് ശ്രീ ദിവാൻ ചമൻലാൽ എം. പി., ശ്രീ ചിത്തബിശ്വാസ് (പീസ് കൗൺസിൽ സെക്രട്ടറി), മുൻ കേന്ദ്രമന്ത്രി ശ്രീ കെ. ഡി. മാളവ്യ, ഡെൽഹി ജുമാമസ്ജിദിലെ ഇമാം സെയ്ദ് അബ്ദുള്ളാ ബുഹാരി, ഡാ. അനുപ്സിംഗ്, രമേശ് ചന്ദ്രാ, റാണാജങ് ബഹദൂർസിംഗ്, റാണി ലക്ഷ്മീഭായി (രാജസ്ഥാൻ), ശ്രീ ശ്രീരാമലു (മൈസൂർ), സെയിലൻ മേധി (ആസ്സാം), ശ്രീ മിതാഭായി പർസാനാ (ഗുജറാത്തു്), ശ്രീ അനന്തരാമയ്യാ (ആന്ധ്റാ), ഡാ: രംഗനാഥൻ (പോണ്ടിച്ചേരി), ശ്രീ ബദപിൻ ചക്രവർത്തി (ബംഗാഠം),

ശ്രീ രാമാവതാർശാസ്ത്രി (ബീഹാർ), ചലച്ചിത്രസംവി ധായകനായ മൃണാൾസെൻ, ബാബാ ബീരസിംഗ്, ഗുരുമുഖ്സിംഗ് മുസാഫിർ (പഞ്ചാബ്), ശ്രീമതി പാർവ്വതീകൃഷ്ണൻ, ശ്രീമതി രേണുചക്രവർത്തി, ഉൽക്കൽ യൂണിവേഴ്സിററി പ്രൊഫസർ ഡാ: രാധാനാഥ് രാത്ത് തുടങ്ങിയവർ ഉൾപ്പെട്ടിരുന്നു. മലയാളികളായി ശ്രീമാന്മാർ ഉണ്ണികൃഷ്ണൻ, ഇയ്യുണ്ണി, സി. ആർ. ദാസ്സ് (തിരുവനന്തപുരം) എന്നിവരും ഈ ലേഖകനും.

സമ്മേളനത്തിൽ സംബന്ധിച്ച മറെറാരു മലയാളി ശ്രീ കെ. ഗോവിന്ദപ്പിള്ളയായിരുന്നു. ഇന്ത്യൻപ്രതിനിധിസംഘാംഗമായിട്ടല്ല അദ്ദേഹം സന്നിഹിതനായതു്. ലോകജനാധിപത്യയുവജനഫെഡറേഷൻെറ വൈസ് പ്രസിഡൻറായ അദ്ദേഹം ആ സംഘടനയുടെ പ്രതിനിധിയായിരുന്നു.

വിശ്വസാഹിത്യത്തിൽ പ്രസിദ്ധിയാർജ്ജിച്ച മൂന്നു സാഹിത്യനായകന്മാർ സമ്മേളനത്തിലുടനീളം സജീവ പങ്കു വഹിച്ച പ്രതിനിധികളായിരുന്നു—1965-ൽ നോബൽസമ്മാനാർഹനായി പ്രഖ്യാപിക്കപ്പെട്ടെങ്കിലും ആ സമ്മാനം നിരസിക്കപ്പെട്ട ജീൻ പാൾസാത്രേയും (ഫ്രാൻസ്) ഇലിയാ എഹ്റൻബർഗ്ഗും (സോവിയററുയൂണിയൻ), ചിലിയിലെ പാബ്ലോ നെറൂദായും.

മുഴുവൻ പ്രതിനിധികളുടേയും ശ്രദ്ധയാകർഷിച്ച ഒരേ ഒരു അംഗം, സോവിയററുയൂണിയൻെറ വാലൻറീനാ തെരഷ്ക്കോവാ ആയിരുന്നു. ലോകത്തിൻെറ നാനാഭാഗങ്ങളിൽനിന്നെത്തിയിട്ടുള്ള പ്രതിനിധികൾ തെരഷ്ക്കോവയെ പൊതിഞ്ഞുനിൽക്കുന്ന കാഴ്ച സാധാരണയായിരുന്നു. ബാഹ്യാകാശം കണ്ടു തിരിച്ചെത്തിയ ആദ്യവനിതയുമായി പരിചയപ്പെടാനും സംസാരിക്കാനും അവസരം കിട്ടിയതു് വ്യക്തിപരമായ ഒരു നേട്ടമായി ഞാൻ കണക്കാക്കുന്നു.

സഭാനടപടികൾ നിയന്ത്രിക്കാൻ തിരഞ്ഞെടുക്കപ്പെട്ട അദ്ധ്യക്ഷമണ്ഡലത്തിൽ പ്രൊ: ജെ. ഡി. ബർണാൾ,

ഇലിയാ എഹ്റൻബർഗ്ഗ്, ജീൻ പാരംസാത്രേ, പാബ്ലോ നെറൂദാ, ഫ്റാങ്ക് ബോട്ടൺ (അക്രാ അസംബ്ളി), ഡാ: കാരംട്ടൺ ഗുഡ്ലററ് (അമേരിക്കയിലെ നീഗ്രോനേതാവ്) തുടങ്ങിയ ലോകപ്രസിദ്ധരായ പല വ്യക്തികളും ഉണ്ടായിരുന്നു. അദ്ധ്യക്ഷമണ്ഡലത്തിലെ 124 പേരിൽ ശ്രീ കെ. ഡി. മാളവ്യ, ദിവാൻ ചമൻ ലാൽ, രമേശ്ചന്ദ്രാ എന്നിങ്ങനെ മൂന്ന് ഇന്ത്യാക്കാരുമുരംപ്പെട്ടിരുന്നു.

ഹെൽസിങ്കിനഗരത്തിൻെറ മദ്ധ്യഭാഗത്തായി സ്ഥിതിചെയ്യുന്ന "സംസ്കാരമന്ദിര" (കരംത്തുറി താലോ)ത്തിലാണ് സമ്മേളനംനടന്നത്. (1955-ലെ സമ്മേളനം മെസ്സഹല്ലി പ്രദർശനകൊട്ടാരത്തിൽവച്ചായിരുന്നു.) വിശാലമായ സമ്മേളനഹാളിനു പുറമേ, ഒരു സിനിമാശാലയും, മററു രണ്ട് ആഡിറേറാറിയങ്ങളും, നിരവധി മുറികളുമുള്ള ഈ മനോഹരസൗധം ഫിൻലൻഡിലെ ട്രേഡ്യൂണിയനുകളുടെയും സാംസ്കാരികസംഘങ്ങളുടെയും വകയാണ്. പൊതുജനങ്ങരം സംഭാവനനൽകിയ പണവും തൊഴിലാളികളുടെ ശ്രമദാനവും ചേൻതാണ് ഈ "സംസ്കാരമന്ദിരം." (ഒരു ലോകസമ്മേളനം നടത്താൻ പററിയ ഇത്തരമൊരു കെട്ടിടം ഇന്ത്യയിലെ ഒരു സ്റ്റേററുഗവണ്മെൻറുവകയായിപ്പോലുമില്ല.) രണ്ടു റസ്റ്റാറൻറുകളും, ഒരു ബാങ്കും, ഒരു പോസ്റ്റാഫീസും ഈ കെട്ടിടത്തിൽ പ്രവത്തിച്ചിരുന്നു.

സംസ്കാരമന്ദിരത്തിൻെറ രണ്ടാംനിലയിലെ വിശാലമായ സമ്മേളനഹാളിലേയ്ക്കു പടികയറിച്ചെന്നപ്പോരം അഭിമാനം തോന്നി. ലോകസമാധാനപ്രസ്ഥാനം ആയിരത്തഞ്ഞൂറു പ്രതിനിധികളിലൂടെ പടവുകരം കയറിപ്പോകുന്നു. മഹത്തായ ഈ വിശ്വസംഘടന പിന്നിട്ട വർഷങ്ങളിലേയ്ക്കു തിരിച്ചിറങ്ങിപ്പോയ എൻെറ ചിന്ത പാരീസിലും പ്രാഗിലും ചെന്നുനിന്നു.

യുദ്ധാനന്തരകാലഘട്ടത്തിൽ 1949 ഏപ്രിൽമാസത്തിലാണ് സംഘടിതമായ സമാധാനപ്രസ്ഥാനം രൂപം പ്രാപിച്ചത്. ചരിത്രത്തിലെ ഒരു സുപ്രധാനസംഭവമാ

യിരുന്നു അതു്. ലോകത്തിൻെറ നാനാഭാഗങ്ങളിലെ 75 രാജ്യങ്ങളിൽനിന്നുമായി 2200 അംഗങ്ങൾ അന്നു് ഒരുമിച്ചുചേൎന്നു. ശരീരത്തിൻെറ നിറഭേദംപോലെതന്നെ ചിന്താഗതിയിലും വൈവിദ്ധ്യവും വൈരുദ്ധ്യവുമുള്ളവ യായിരുന്നു അവർ. പക്ഷെ അവർ ഒത്തുകൂടി; വാദപ്ര തിവാദങ്ങൾ നടത്തി; അവസാനം ഒരു തീരുമാനത്തിലെ ത്തി—യുദ്ധവിപത്തിനെതിരായി യോജിച്ചു പ്രവൎത്തി ക്കുവാൻ!

പാരീസിലായിരുന്നു സമ്മേളനം നടത്താൻ തീരുമാ നിച്ചിരുന്നതു്. എന്നാൽ പാരീസിലും പ്രാഗിലും ഒരേ സമയം സമ്മേളനങ്ങൾ നടത്തപ്പെടുകയാണുണ്ടായതു്. സോഷ്യലിസ്റ്റ്‌രാജ്യങ്ങളിലെ പ്രതിനിധികൾ പാരീ സിൽ പ്രവേശിക്കുവാൻ ഫ്റഞ്ചുഗവണ്മെൻറ് അനുവദി ച്ചില്ല. തൻമൂലം അവർ പ്രാഗിൽ സമ്മേളിക്കുകയും പാരീസ്‌സമ്മേളനതീരുമാനങ്ങൾ അംഗീകരിക്കുകയും ചെയ്തു.

അങ്ങനെ ഒരു മഹാപ്രസ്ഥാനത്തിൻെറ അസ്ഥി വാരം ഉറപ്പിക്കപ്പെട്ടു. ആ അസ്ഥിവാരത്തിന്മേൽ ഒരു വർഷത്തിനുശേഷം വാഴ്സാസമ്മേളനത്തോടുകൂടി ലോ കസമാധാനകൗൺസിൽ എന്ന വിശ്വസംഘടന പടുത്തു യർത്തപ്പെട്ടു. പരേതനായ പ്രൊഫസർ ജൂലിയോ ക്യൂറി ആയിരുന്നു അതിൻെറ പ്രധാനശിൽപ്പിയും പ്രഥമാദ്ധ്യ ക്ഷനും.

ലോകസമാധാനകൗൺസിലിനു് ഇന്നു് 15 വയസ്സു പ്രായമായിരിക്കുന്നു. സമാധാനസംരക്ഷണത്തിനുവേണ്ടി നിലകൊള്ളുന്ന സുശക്തമായ ഈ വിശ്വസംഘടന ചരി ത്രം ഇതിനുമുമ്പു കണ്ടിട്ടില്ലാത്ത ഏറ്റവും വലിയ ജന കീയപ്രസ്ഥാനമായി വളൎന്നിരിക്കുന്നു. ലോകത്തിലെ എല്ലാ രാജ്യങ്ങളിലും ദേശീയശാഖകൾ ഉണ്ടായിട്ടുള്ള ഏകസംഘടനയും ഇതു മാത്രമാണു്. ഇലിയാ എഹ്റൻ ബർഗ്ഗിൻെറ വാക്കുകൾ ഇത്തരുണത്തിൽ ഉദ്ധരണയോ ഗ്യമാണു്:

''മഹാനദികൾ ഉത്ഭവിക്കുന്നതു് ചെറിയചെറിയ നീർച്ചാലുകളായിട്ടാണു്. അപ്പോൾ അവ ശ്രദ്ധിക്കപ്പെടുകയില്ല. ക്രമേണ ആ നീരുറവകൾ വളർന്നു് വിസ്തൃതിയാർജ്ജിക്കുന്നു, നൂറുകണക്കിനു് മററു നീരുറവകൾ അതിൽ വന്നു ലയിക്കുന്നു. അവസാനം വൻനദികളായി, അവ ഭൂഖണ്ഡങ്ങളെ വേർതിരിക്കുകയും രാജ്യങ്ങളെ കൂട്ടിയിണക്കുകയും ചെയ്യുന്നു. കോടിക്കണക്കിനു ജനങ്ങളുടെ ജീവിതശൈലി തിരുത്തിക്കുറിക്കുന്നു. സമാധാനപ്രസ്ഥാനം വിശുദ്ധഹൃദയങ്ങളുടെ അടിത്തട്ടിൽനിന്നുറവെടുത്തു; അതിവേഗം വളർന്നു; ജനതകളെ തമ്മിലിണക്കിക്കൊണ്ടു് ഈ നൂററാണ്ടിന്റെ മദ്ധ്യത്തുകൂടി ഒഴുകിപ്പരന്നു! ഇത്തരമൊരു പ്രസ്ഥാനം ചരിത്രത്തിൽ മുമ്പുണ്ടായിട്ടില്ല.''

ലോകസമാധാനകൗൺസിലിന്റെ വിജയത്തിനു കാരണം അതു് ആവിഷ്കരിക്കുകയും പ്രാവർത്തികമാക്കാൻ ശ്രമിച്ചുവരികയും ചെയ്തിട്ടുള്ള തത്വങ്ങൾതന്നെയാണു്.

* വ്യത്യസ്ത സാമൂഹ്യക്രമങ്ങൾ നിലവിലുള്ള രാജ്യങ്ങൾ തമ്മിൽ സമാധാനപൂർണ്ണമായ സഹവർത്തിത്വം;
* രാജ്യങ്ങൾ തമ്മിലുള്ള തർക്കങ്ങൾ സമാധാനപരമായ മാർഗ്ഗങ്ങളിലൂടെയും കൂടിയാലോചനകളിലൂടെയും പരിഹരിക്കുക;
* ഒരു രാജ്യവും മറെറാരു രാജ്യത്തിന്റെ ആഭ്യന്തരകാര്യത്തിൽ ഒരുതരത്തിലും ഇടപെടാതിരിക്കുക;
* പൊതുവും, പൂർണ്ണവും, നിയന്ത്രിതവുമായ നിരായുധീകരണം ഏർപ്പെടുത്തുക;
* കൊളോണിയലിസവും വർണ്ണവിവേചനവും അവസാനിപ്പിക്കുക — എന്നിവയാണു് മുഖ്യതത്വങ്ങൾ.

പിന്നിട്ട വർഷങ്ങളിലേക്കു് തിരിഞ്ഞുനോക്കുമ്പോൾ അഭിമാനിക്കാൻ ധാരാളം വകയുണ്ടു്. ലോകസമാധാനകൗൺസിൽ ആവിഷ്കരിച്ച തത്വങ്ങൾ ഇന്നു ലോകത്തി

ൻെറ മുഴുവൻ അംഗീകൃതതത്വങ്ങളായിത്തീന്നിരിക്കുന്നു. ചരിത്രപ്രധാനമായ ബന്ദുങ്ങ്സമ്മേളനം അംഗീകരിച്ചതും ഇപ്പോൾ 29 ആഫ്രേഷ്യൻ രാജ്യങ്ങളുടെ വിദേശനയം നിയന്ത്രിച്ചുവരുന്നതുമായ തത്വങ്ങൾ സാരാംശത്തിൽ 1950-ലെ വാഴ്സാസമ്മേളനം പ്രഖ്യാപിച്ചിരുന്നവയാണ്. പൊതുവും പൂണ്ണവും നിയന്ത്രിതവുമായ നിരായുധീകരണം ആവശ്യപ്പെട്ടുകൊണ്ടു് ഐക്യരാഷ്ട്രസഭ പിന്നീടു് പ്രമേയം പാസ്സാക്കുകയുണ്ടായി. നിലവിലുള്ള എല്ലാ കോളനികൾക്കും സത്വരമായ സ്വാതന്ത്ര്യം നൽകണമെന്നും വർണ്ണവിവേചനം അവസാനിപ്പിക്കണമെന്നും ആവശ്യപ്പെടുന്ന പ്രമേയങ്ങൾ അംഗീകരിക്കുവാനും ഐക്യരാഷ്ട്രസഭ നിർബന്ധിതമായിട്ടുണ്ടു്. ഒരു ആഗോളയുദ്ധം തടഞ്ഞുനിത്താൻ പീസ്കൗൺസിലിൻെറ ലോകത്തെങ്ങുമുള്ള പ്രവത്തനഫലമായി കഴിഞ്ഞിട്ടുണ്ടു്. ഇതൊന്നും നിസ്സാരനേട്ടങ്ങളല്ല.

അങ്ങനെ കഴിഞ്ഞ 15 വർഷങ്ങളിലെ വിജയങ്ങളുടെ പതാകയും പേറിക്കൊണ്ടാണു് ഈ വിശ്വസംഘടന ഇപ്പോൾ ഹെൽസിങ്കിയിലെ സംസ്കാരമന്ദിരത്തിൽ എത്തിച്ചേന്നിരിക്കുന്നതു്!

സമ്മേളനത്തിനു വിജയം ആശംസിച്ചുകൊണ്ടു് നിരവധി സന്ദേശങ്ങൾ ലോകത്തിൻെറ നാനാഭാഗത്തു നിന്നും ലഭിക്കുകയുണ്ടായി. ബർട്രാണ്ട് റസ്സൽ, ഡാ: ആൽബട്ട് ഷ്വൈറ്റ്സർ (അദ്ദേഹം ഈയിടെ അന്തരിച്ചു), സി. എഫ്. പൗവ്വൽ (ഗ്രേറ്റ് ബ്രിട്ടൻ), എലിസബത്തു രാജ്ഞി (ബൽജിയം), വിയറ്റ്നാം റിപ്പബ്ളിക് പ്രസിഡണ്ടു് ഹോച്ചിമിൻ, ചെക്കോസ്ലോവാക്യൻ പ്രസിഡണ്ടു് നൊവോറ്റ്നി, ജമ്മൻ ഡെമോക്രാറ്റിക് റിപ്പബ്ളിക്കപ്രസിഡണ്ടു് ഉൾബ്രൈറ്റ്, സോവിയറ്റു പ്രധാനമന്ത്രി അലക്സി കോസിജിൻ, ഹങ്കേറിയൻ പ്രധാനമന്ത്രി ജി. കല്ലേയി, സിലോൺ മുൻപ്രധാനമന്ത്രി ശ്രീമതി സിരിമാവോ ബണ്ഡാരനായകേ, ഹിരോഷിമാമേയർ ഷിൻസോഹാമായി, ഫ്ളോറൻസിലെ (ഇറ്റലി) മുൻ മേയർ ജി. ലാവിരാ, ബ്രസ്സീലിയൻ കവി ഡാ: ജെ.

അമാദോ, സ്പാനിഷ് കവി റാഫേൽ ആൽബർട്ടി, ലിത്വേനിയയിലെ ആർച്ച്ബിഷപ്പ് ജി. തർസ്, അമേരിക്കൻ ചിത്രകാരൻ റെഫ്രിജർ തുടങ്ങിയ പ്രശസ്ത വ്യക്തികളും നിരവധി സംഘടനകളും സന്ദേശമയച്ചവരിൽ ഉൾപ്പെടുന്നു.

11 സമ്പൂർണ്ണയോഗങ്ങൾ നടന്നു. നൂറില്പരം പ്രതിനിധികൾ പ്രസംഗിച്ചു. നാനാഭാഷകളിൽ നടന്ന ഈ പ്രസംഗങ്ങൾ ഒരേ സമയത്തു് എട്ടുഭാഷകളിൽ (സുഓമി, ഫ്രെഞ്ചു്, ജർമ്മൻ, ഇംഗ്ലീഷ്, റഷ്യൻ, ജാപ്പനീസ്, ചൈനീസ്, സ്പാനിഷ്) പരിഭാഷപ്പെടുത്തി കേൾപ്പിക്കാനുള്ള സജ്ജീകരണങ്ങൾ ഉണ്ടായിരുന്നു. സമ്മേളനത്തിൽ സന്നിഹിതരായിരുന്ന ആയിരത്തിഅഞ്ഞൂറോളം പേക്കും വെവ്വേറെ ഈയർഫോണുകൾ നൽകിയിരുന്നു. കസേരയുടെ കൈവരിയിൽ ഈയർഫോൺ സ്വിച്ചും മുൻചൊന്ന എട്ടുഭാഷകളുടെ ഒരു ഡയലും ഘടിപ്പിച്ചിട്ടുണ്ടായിരുന്നു. മനസ്സിലാവുന്ന (അഥവാ ആവശ്യമുള്ള) ഭാഷയുടെ നേക്ക് സ്വിച്ച് തിരിച്ചുവെച്ച് ഈയർഫോൺ ശരിപ്പെടുത്തി ശ്രദ്ധിക്കുകയേ വേണ്ടു. പ്രസംഗം നടക്കുന്നതോടൊപ്പംതന്നെ അതിൻെറ പരിഭാഷമാത്രം കാതിൽ പതിച്ചുകൊണ്ടിരിക്കും!

ഫിന്നിഷ് പ്രസിഡണ്ടു് ഉറോ കെക്കനെൻ സമ്മേളനത്തിൽ വിശിഷ്ടാതിഥിയായി സംബന്ധിച്ചു.

ഫിന്നിഷ് പ്രധാനമന്ത്രി വിരോലിനൻ സമ്മേളനത്തിൽ സ്വാഗതപ്രസംഗം നടത്തി ലോകസംഭവഗതികൾ ചൂണ്ടിക്കാട്ടിക്കൊണ്ടു്, സമാധാനത്തിനുവേണ്ടിയും യുദ്ധത്തിനെതിരായും കൂടുതൽ സുശക്തമായ പ്രവത്തനം ആവശ്യമായിവന്നിരിക്കുന്നുവെന്നു് അദ്ദേഹം ഓമ്മിപ്പിച്ചു. സമാധാനത്തിനുവേണ്ടിയുള്ള പ്രവത്തനത്തിൽ ഫിന്നിഷ്ജനത സജീവ സംഭാവന അപ്പിക്കുവാൻ ആഗ്രഹിക്കുന്നു. തങ്ങൾ സ്വീകരിച്ചിട്ടുള്ള സമാധാനപൂണ്ണമായ സഹവത്തിത്വം നല്ല ഫലങ്ങൾ ഉളവാക്കിയി

ട്ടുണ്ട്. ഫിൻലൻഡും സോവിയററുയൂണിയനും തമ്മിലുള്ള സമാധാനപരമായ സഹവത്തിത്വത്തിൻെറ ചിഹ്നമായി ഹെൽസിങ്കിയിൽ ഒരു പ്രതിമ സ്ഥാപിക്കുവാൻ ഫിന്നിഷ്ജനത തീരുമാനിച്ചിരിക്കുന്നതായി അദ്ദേഹം പ്രഖ്യാപിച്ചപ്പോൾ സമ്മേളനഹാളിലെ ഭിത്തിയിൽ ഒരു പ്രതിമാശില്പത്തിൻെറ ഫോട്ടോ അനാച്ഛാദിതമായി. ഫിൻലൻഡിലെ പ്രശസ്തവനിതാശില്പി എസ്സിറെൻവാൾ രൂപപ്പെടുത്തിയ ഈ പ്രതിമ ഹെൽസിങ്കി ലോകസമാധാനസമ്മേളനത്തിൻെറയും സ്മാരകമാണ്. ദേശീയസ്വാതന്ത്ര്യവും സഹവത്തിത്വവുമാണ് സമാധാനത്തിൻെറ മൂലക്കല്ലുകൾ. സഹവത്തിത്വത്തിൽ കൂടിയല്ലാതെ പൊതുവായ നിരായുധീകരണം സാദ്ധ്യമല്ല. ഫിന്നിഷ്ജനതയ്ക്കും ഗവണ്മെൻറിനുംവേണ്ടി പ്രധാനമന്ത്രി പ്രതിനിധികൾക്കു സ്വാഗതമാശംസിച്ചു.

ഹെൽസിങ്കി സമ്മേളനത്തിൻെറ ഫിന്നിഷ് സ്വാഗതസംഘം ചെയർമാൻ മി: സ്വിൻഹുഫൗദ് എം. പി. ബർച്ചുമരത്തടികൊണ്ടു നിർമ്മിക്കപ്പെട്ട ഒരു ചെറിയ കൊട്ടുവടി സഭാദ്ധ്യക്ഷനായ പ്രൊ: ബർണാലിനു സമർപ്പിച്ചു. ഫിൻലൻഡിലെ ഒരു ആചാരമാണിത്. സമ്മേളനത്തിൻെറ നിയന്ത്രണാധികാരം അദ്ധ്യക്ഷനിൽ അർപ്പിച്ചുകൊടുക്കുക എന്നതാണ് ഇതിൻെറ അർത്ഥം.

'ലോകസമാധാനത്തിനും, ദേശീയസ്വാതന്ത്ര്യത്തിനും നിരായുധീകരണത്തിനുംവേണ്ടിയുള്ള കാൺഗ്രസ്സ്'' അതാതു രംഗങ്ങളിൽ വിദഗ്ദ്ധരായ പ്രതിനിധികളെ ഉൾപ്പെടുത്തി ഏഴു കമ്മീഷനുകൾ രൂപീകരിച്ചു. ഈ കമ്മീഷനുകൾ പ്രത്യേകസ്ഥലങ്ങളിൽ സമ്മേളിച്ചു വിശദമായ ചർച്ചകൾ നടത്തുകയും റിപ്പോർട്ടുകൾ പൊതുസമ്മേളനത്തിൽ സമർപ്പിക്കുകയുംചെയ്തു. കമ്മീഷനുകൾക്കു ചർച്ചചെയ്യാനുള്ള വിഷയങ്ങൾ താഴെ എഴുതിയിരിക്കുന്ന പ്രകാരത്തിലായിരുന്നു.

വിയററ്നാം:

സ്വാതന്ത്ര്യത്തിനും ഐക്യത്തിനും സമാധാനത്തിനും വേണ്ടി വിയററ്നാംജനത നടത്തുന്ന സമരം;

കോളനികളിലെ ജനതകളുടെ മോചനം, ദേശീയ പരമാധികാര സംരക്ഷണം മുതലായവ;

അണുവായുധങ്ങളുടെ നിർമ്മാണപരീക്ഷണങ്ങളുടെ നിരോധനം;

രണ്ടാംലോകയുദ്ധാവശിഷ്ടങ്ങളുടെ നിർമ്മാർജ്ജനവും യൂറോപ്പിന്റെ ഭദ്രതയും;

രാഷ്ട്രങ്ങളുടെ സാമ്പത്തികപരമാധികാരവും സ്വതന്ത്രമായ വികസനമാതൃകയും;

ആയുധമത്സരത്തിന്റെ സാമൂഹ്യവും സാമ്പത്തികവുമായ പരിണതഫലങ്ങൾ;

സമാധാനത്തിനു പററിയ അന്തരീക്ഷസൃഷ്ടി, ഐക്യരാഷ്ട്രസഭയുടെ സാർവ്വലൗകികത്വം, സാംസ്കാരിക സംഘടനകളുടെ സഹകരണം മുതലായവ.

## ലോകസമാധാനസമ്മേളനം

സമ്മേളനം ആദ്യവസാനം ഏററവും കൂടുതൽ ശ്രദ്ധചെലുത്തിയതു് വിയററ്നാംപ്രശ്നത്തിലായിരുന്നു. കോൺഗ്രസ് സമ്മേളിച്ച സന്ദർഭത്തിലെ ഏററവും വലിയ പ്രശ്നമെന്ന നിലയിൽ ഇതു് സ്വാഭാവികമായിരുന്നു. ഏതു പ്രതിനിധി സംസാരിക്കുമ്പോഴും അതു ചൂണ്ടിക്കാട്ടുകയും ചെയ്തിരുന്നു. സാർവ്വദേശീയമായി ഏററവും വലിയ സംഘർഷം നിലനില്ക്കുന്ന ഒരു സ്ഥിതിയിലാണു് കോൺഗ്രസ് സമ്മേളിച്ചിരിക്കുന്നതെന്ന ബോധം പൊതുവേ ഉണ്ടായിരുന്നു. ജനതകളുടെ പരമാധികാരവും സാർവ്വദേശീയനിയമങ്ങളും അതിലംഘിച്ചുകൊണ്ടു്, അമേരിക്കൻ ഐക്യനാടുകൾ വിയററ്നാമിലെ ജനതയ്ക്കെതിരായി ആക്രമണം അഴിച്ചുവിട്ടിരിക്കുന്നതിൽ എല്ലാവരും അമർഷവും ഉൽക്കണ്ഠയും പ്രകടിപ്പിച്ചു.

അമേരിക്കൻപ്രതിനിധിസംഘത്തിനുവേണ്ടി പ്രസംഗിച്ച ഡാക്ടർ കാൾട്ടൺ ഗുഡ്ലററിന്റെ പ്രസംഗം അമേരിക്കയിലെ സാധാരണജനങ്ങളുടെ വികാരമെന്തെന്നു് വ്യക്തമാക്കി. സഹവർത്തിത്വത്തിനെതിരായി വിയററ്നാമിൽ മൃഗീയമായ ബലപ്രയോഗം നടത്തുന്ന യു. എസ്സ്. ഗവൺമെന്റിന്റെ നടപടികൾ ലോകസമാധാനത്തിനു വലിയ അപകടം വരുത്തിവെച്ചിരിക്കുന്നു.

അമേരിക്കയുടെ അഭിമാനത്തിൽ കളങ്കംചേർക്കുന്ന ഒന്നാണ് വിയററ്നാം ആക്രമണമെന്ന് മി: ഗുഡ്ലററ് തുറന്നു പ്രസ്താവിച്ചു.

ദക്ഷിണവിയററ്നാം പ്രതിനിധിസംഘം നേതാവ് മി: ദിൻബാദിൻ അമേരിക്കൻ സാമ്രാജ്യത്വത്തിന്റെ ആക്രമണരീതികൾ വിവരിച്ചു കേൾപ്പിച്ചു:

ഇവിടെ സമാധാനത്തിന്റേയും സൗഹൃദത്തിന്റേയും അന്തരീക്ഷത്തിൽ നാം സമ്മേളിച്ചുകൊണ്ടിരിക്കുന്ന ഈ നിമിഷത്തിൽപോലും അങ്ങു വിദൂരമായ ദക്ഷിണപൂർവ്വേഷ്യയിൽ, അമേരിക്കയുടെ ബോംബുകളും ഷെല്ലുകളും ഞങ്ങളുടെ ദക്ഷിണവിയററ്നാമിൽ യുദ്ധത്തിന്റെ കാട്ടുതീയ് ആളിക്കത്തിക്കുകയാണ്. കഴിഞ്ഞ 17 വർഷമായി അവർ നടത്തിവരുന്ന ഭീകരമായ ആക്രമണം ഇന്നും തുടരുകയാണ്. ഞങ്ങളുടെ ഗ്രാമങ്ങളും നെൽവയലുകളും അവിടത്തെ നിഷ്കളങ്കരായ മനുഷ്യരോടൊപ്പം ബോംബിട്ടു നശിപ്പിക്കുന്നു. 'തന്ത്രപ്രധാനമായ കുടിലുകൾ' എന്നു വിളിക്കപ്പെടുന്ന തടങ്കൽപാളയങ്ങളിൽ ദശലക്ഷക്കണക്കിനു കൃഷിക്കാരെ അടിമകളാക്കിവെച്ചിരിക്കുന്നു. ആയിരത്തോളം ജയിലുകളിലായി സഹസ്രക്കണക്കിനു രാജ്യാഭിമാനികളെ തടവിൽ പാർപ്പിച്ചിരിക്കുന്നു. ദക്ഷിണവിയററ്നാമിലുടനീളം ഗില്ലററിൻ സ്ഥാപിച്ചിട്ടുണ്ട്. ഓരോ ഗില്ലററിനും നൂറുകണക്കിനു ദേശാഭിമാനികളെ കഴുത്തരിഞ്ഞുകൊല്ലുന്നു. ''സ്വതന്ത്രലോക''ത്തിന്റെ നായകന്മാരെന്നു സ്വയം വിശേഷിപ്പിക്കുന്ന അവർ കഴിഞ്ഞ 11 വർഷമായി ജനങ്ങളെ ജീവനോടെ ദഹിപ്പിക്കയും ജീവനോടെ കുഴിച്ചിടുകയും ചെയ്യുകയെന്ന പരിപാടി തുടർന്നുവരുന്നു. പൂലായി ജയിലിലെ 6000 രാഷ്ട്രീയത്തടവുകാരെ ഭക്ഷണത്തിൽ വിഷംചേർത്തുകൊടുത്തു കൊന്നു. ഫൂഹ്ഹ നദീതടത്തിലെ 500 പേരെ വ്യോമാക്രമണംനടത്തി കൂട്ടക്കൊലചെയ്തു. ദിയീസുയൻ ജില്ലയിൽ മാത്രമായി 70 പേരെ ജീവനോടെ ദഹിപ്പിച്ചു. ദിൻഫൂങ്ങ്ഗ്രാമത്തിലെ വിദ്യാലയങ്ങളിൽ, അദ്ധ്യയനം നടന്നുകൊണ്ടിരുന്നപ്പോൾ ബോംബു വർഷിച്ചു. വിദ്യാ

ത്ഥികരം പകുതിയോളം അവിടെ കൊല്ലപ്പെട്ടു. റബ്ബർ തോട്ടങ്ങരം ബോംബുചെയ്തു നശിപ്പിക്കുകയും, തൊഴിലാളിലയങ്ങളിൽ ബോംബാക്രമണം നടത്തി കൂട്ടക്കൊല നടത്തുകയുംചെയ്തതു് അടുത്തകാലത്താണു്. 10 ലക്ഷത്തോളം മനുഷ്യർ ഇതിനകം കൊന്നൊടുക്കപ്പെട്ടിട്ടുണ്ടു്. അവരിൽ മൂന്നിൽ രണ്ടു ഭാഗം സ്ത്രീകളും കുട്ടികളുമായിരുന്നു. 4 ലക്ഷം ദേശാഭിമാനികരം ഇപ്പോഴും തടവറകളിലാണു്........"

പാബ്'ലോ നെറൂദയുടെ കാവ്യഭംഗികലന്ന പ്രസംഗവും ശ്രദ്ധേയമായിരുന്നു.

ലോകത്തിന്റെ നാനാഭാഗങ്ങളിൽനിന്നു വന്നെത്തിയിട്ടുള്ള എല്ലാ സമാധാനതീത്ഥാടകരുടേയും പേരിൽ അദ്ദേഹം ഹെൽസിങ്കിനഗരത്തോടു മാപ്പുചോദിച്ചുകൊണ്ടാണു് തുടങ്ങിയതു്. യുദ്ധത്തിന്റെ സാന്നിദ്ധ്യം ഹെൽസിങ്കിയുടെ പ്രകാശപൂർണ്ണമായ മുഖത്തു മ്ലാനത ചേർത്തിരിക്കുന്നു.

"വിയററ്നാം പ്രതിനിധി പറഞ്ഞതു് നാം കേട്ടു. അദ്ദേഹത്തിന്റെ രാജ്യം ആക്രമിക്കപ്പെട്ടിരിക്കുന്നു. അതിന്റെ കഥ നമ്മുടെ മനസ്സിൽ വിഷാദവും രോഷവും നിറയ്ക്കുന്നു.

ഡൊമിനിക്കിലെ പ്രതിനിധി പറഞ്ഞതും നാം കേട്ടു. അദ്ദേഹത്തിന്റെ രാജ്യവും അതേ ആക്രമണകാരികരംതന്നെ ആക്രമിച്ചിരിക്കുന്നു. അദ്ദേഹത്തിന്റെ വാക്കുകരം നമ്മുടെ ഹൃദയങ്ങളിൽ വേദനയും വിപ്ലവവും നിറയ്ക്കുന്നു.

റഷ്യൻ പ്രതിനിധിയുടെ പ്രസംഗവും നാം ശ്രദ്ധിച്ചു. അദ്ദേഹം സംസാരിച്ചപ്പോരം, കൊല്ലപ്പെട്ട 200 ലക്ഷം റഷ്യാക്കാർ സംസാരിക്കയായിരുന്നു. ചൈനീസ്പ്രതിനിധിയും സംസാരിച്ചു. ലോകത്തിലെ ഏററവും പുരാതനമോ പുതിയതോ ആയ ഒരു സംസ്കാരത്തേയും അണുകയുദ്ധം ആദരിക്കുന്നില്ല. ചൈനയും ഭീഷണിപ്പെടുത്തപ്പെട്ടിരിക്കുന്നു.

നാമെല്ലാം ഭീഷണിക്കിരയായിത്തീന്നിരിക്കയാണ്. വലിയൊരു ഭീഷണിയുടെ കരിനിഴലിലാണ് നാമെല്ലാം—കുട്ടികളും പ്രായംചെന്നവരും, ഗ്രന്ഥങ്ങളും പ്രതിമാശില്പങ്ങളും, ആശുപത്രികളും ഉദ്യാനങ്ങളും!

അതുകൊണ്ടാണ് നാം യുദ്ധത്തിൻെറ ഉൽക്കണ്ഠയും സമാധാനത്തിൻെറ വ്രതവുമായി ഇവിടെ എത്തിയിരിക്കുന്നത്.

ഒരു ചെറിയ അമേരിക്കൻരാജ്യത്തിലെ ഒരു ചെറിയ കവിയാണു ഞാൻ. ചിലിയുടെ പാദങ്ങൾ ദക്ഷിണധ്രുവത്തെ സ്പർശിച്ചു നിൽക്കുന്നു. ഞങ്ങൾ അമേരിക്കക്കാരാണ്. ലോകാന്വേഷണത്തിലും കാട്ടാളത്തത്തിലും നിന്നാണ് ഞങ്ങൾ ജനിച്ചത്, പക്ഷേ സമാധാനത്തിൽ ജീവിക്കാൻ ഞങ്ങൾ ആഗ്രഹിക്കുന്നു; നിലനില്ക്കാനാഗ്രഹിക്കുന്നു. ചരിത്രത്തിൽ അടുത്തകാലത്ത് ജന്മംകൊണ്ട രാഷ്ട്രങ്ങളാണു ഞങ്ങളുടേത്. വളരാനും പുഷ്ടിപ്പെടാനും ഞങ്ങളാഗ്രഹിക്കുന്നു. ജീവിക്കാൻ ഞങ്ങൾക്കവകാശമുണ്ട്.

എന്നാൽ ഒരയൽക്കാരനുണ്ട് ഞങ്ങൾക്ക്. ഒരു സഹോദരൻ. അയാൾ ഞങ്ങളേക്കാൾ വളന്നവനാണ്; വളരെ വളരെ വളന്നവൻ. അയാളുടെ യഥാത്ഥപേര് 'അമേരിക്കൻ ഐക്യസംസ്ഥാനങ്ങൾ' എന്നാണ്. എന്നാൽ ഈ പേര് അയാൾ ഉപയോഗിക്കാറില്ല. അയാൾ അമേരിക്കയെന്നാണു സ്വയം വിളിക്കുന്നത്. അമേരിക്കയെന്നത് ഒരു മുഴവൻ ഭൂഖണ്ഡത്തിൻെറയും പേരാണ്; ഞങ്ങളുടെ പൊതുവായ പേരാണ്; ഏതെങ്കിലും ഒററ രാജ്യത്തിൻേറതുമാത്രമാകാൻ സാദ്ധ്യമല്ല. അവർ ഈ പേര് സ്വയം വിളിക്കുമ്പോൾ, അതിലൂടെ അവരുടെ വിശപ്പ് പ്രകടിപ്പിക്കുകയാണ്.

ഈ വിശപ്പുകൊണ്ട് അവർ ടെക്സാസ്, കാലിഫോർണിയാ, ന്യൂമെക്സിക്കോ എന്നിവയുടെ മുഴുത്ത ഭാഗങ്ങൾ അകത്താക്കി; പനാമാ കനാലും പ്യൂട്ടോറിക്കോവും തീററ

യാക്കി; നിക്കാരഗ്വായും, ഗ്വാട്ടിമാലായും ആക്രമിച്ചു. അവർ കൊളംബിയായെ വളഞ്ഞുപിടിക്കുകയും ഹോൺഡുരാസിൽ പീരങ്കിപൊട്ടിക്കുകയുംചെയ്തു. അവസാനം ക്യൂബയെ കടിച്ചുകീറാൻ ശ്രമിക്കുകയുമുണ്ടായി.

എന്നിട്ടും അവരുടെ വിശപ്പടങ്ങുന്നമട്ടില്ല. ഇപ്പോൾ 'അമേരിക്കൻ സംസ്ഥാനസംഘടന' കടംകൊടുത്ത അങ്കിവേഷവുമണിഞ്ഞുകൊണ്ട് അവർ സാൻഡൊമിനിങ്ങോവിൽ സ്വയം അവരോധിച്ചിരിക്കയാണ്. ഈ വിചിത്രവേഷം ധരിച്ചുകൊണ്ട് അവർ തെക്കേഅമേരിക്കയിലൂടനീളവും ലോകത്തെല്ലായിടത്തും ഇടപെടലുകൾ നടത്താൻ ആഗ്രഹിക്കുകയാണ്.

കൊറിയയിലും വിയററ്നാമിലും അവരുടെ രൂപം യാതൊരു മിഥ്യാവേഷത്തിൻേറയും മറയില്ലാതെ, നഗ്നമായി, എന്നാൽ രക്തതൃഷിതമായി നമുക്കു കാണുവാൻ കഴിയും.

സമാധാനമാണ് യുദ്ധത്തേക്കാൾ ലോകത്തിനാവശ്യം.

യുദ്ധത്തിൽ എല്ലാ നിറക്കാരുമായ നിഷ്കളങ്കരായ മനുഷ്യർക്കും യാതനയും മരണവും നേരിടും. നല്ലവരേയും ചീത്തകളേയും വേർതിരിക്കാതെതന്നെ യുദ്ധത്തിൻെറ കെടുതികൾ മുഴുവൻ മനുഷ്യരുടേയും തലയിൽ വന്നുവീഴും.

അക്കാരണത്താൽതന്നെ നാം സമാധാനത്തിനു പ്രഥമവും പ്രധാനവുമായ സ്ഥാനം ഉറപ്പുവരുത്തണം. സാമ്രാജ്യകാരികൾ രക്തംകൊണ്ടു കൈകഴുകുകയാണെന്നു് നമുക്കറിയാം. വിയററ്നാമിൻെറ രക്തം നമ്മുടെ രക്തമാണ്.

എല്ലാ ജനതകളുടേയും പേരിൽ, കവിതയുടേയും ജീവിതത്തിൻേറയും പേരിൽ, ലോകം നാശത്തിൽ ആഴ്ന്നുപോകുന്നതിനുമുമ്പായി നാം സമാധാനത്തിനുവേണ്ടി സമരം നടത്തുന്നുവെന്നതു് ഒരു സത്യമാണ്. യുദ്ധത്തിൽ കവിതയും ജീവിതവും നശിച്ചുപോകും.

സാമ്രാജ്യങ്ങളുടെ കാലം കഴിഞ്ഞുപോയിരിക്കുന്നു. നാം ലോകത്തോടാവശ്യപ്പെടുന്നതു് സമാധാനം പ്രഖ്യാപിക്കാനാണു്. മനുഷ്യന്റെ ശബ്ദവും ജീവിതത്തിന്റെ കവിതയും തുടിച്ചുനില്ക്കുന്ന ഒരു സമാധാനസാമ്രാജ്യം സ്ഥാപിക്കാനാണു് നാം ആവശ്യപ്പെടുന്നതു്. ഭയംകൊണ്ടല്ല, നേരമറിച്ചു് യുക്തിചിന്തകൊണ്ടു് സംരക്ഷിക്കപ്പെടുന്ന സമാധാനസാമ്രാജ്യം.

അതിനുവേണ്ടിയാണു് ഞാൻ ഹെൽസിങ്കിയിലെത്തിയതു്. ചിലിക്കും ഫിൻലാൻഡിനുമിടയ്ക്കാണല്ലോ ഭൂമിമുഴുവൻ കിടക്കുന്നതു്. ഇവിടെ നാം ചൂണ്ടിക്കാട്ടുന്നതു് യുക്തിയുടെ നേർവഴിയാണു്."

ഈ നേർവഴിയിലൂടെത്തന്നെയാണു് ഹെൽസിങ്കി കോൺഗ്രസ്സു് സഞ്ചരിച്ചതു്. വിയററ്നാമീസ് ജനതയുടെ നീതിപൂർവ്വകമായ സമരത്തോടു് ലോകസമാധാനശക്തികൾ പ്രകടിപ്പിച്ച സഹഭാവത്തിലും പിന്തുണയിലും വിയററ്നാംപ്രതിനിധികൾ വികാരഭരിതരായ രംഗങ്ങൾ നിരവധിയാണു്. കോൺഗ്രസ്സിന്റെ അന്ത്യഘട്ടത്തിൽ അവർ പുറപ്പെടുവിച്ച ഒരു പ്രസ്താവന ഈ വികാരത്തിന്റെ ബഹിർപ്രകടനമായിരുന്നു.

"ലോകത്തെങ്ങുമുള്ള സമാധാനശക്തികളും സോഷ്യലിസ്റ്റ്ക്യാമ്പും, ഏഷ്യയിലും ആഫ്രിക്കയിലും ലാററിൻ അമേരിക്കയിലുമുള്ള സ്വതന്ത്രരാജ്യങ്ങളും, സ്വാതന്ത്ര്യസമരം നടത്തുന്ന ജനതകളും, മുതലാളിത്തരാജ്യങ്ങളിലെ ജനങ്ങളും ഞങ്ങളുടെ സമരത്തിനു് ഏകകണ്ഠമായും ഒരേ മനസ്സോടുകൂടിയും പിന്തുണ പ്രഖ്യാപിക്കുയുണ്ടായി."

കോൺഗ്രസ്സിനോടനുബന്ധിച്ചു് നടത്തപ്പെട്ട രണ്ടു പൊതുയോഗങ്ങളിൽ ഒന്നു് 'വിയററ്നാംദിനാചരണ' സമ്മേളനമായിരുന്നു. ഹെസ്പിരാപാർക്കിൽവെച്ചു ചേർന്ന ഈ പൊതുയോഗത്തിൽ മിസിസ് ഇസബെല്ലാ ബ്ലൂം (ബൽജിയം), വാലൻറീനാ തെരഷ്ക്കോവാ (സോവിയററു യൂണിയൻ), ദിൻ ബാദീന (ദക്ഷിണവിയററ്നാം) മുതലായവർ പ്രസംഗിച്ചു.

കോൺഗ്രസ്ഹാളിൽ ചേൎന്ന സാംസ്കാരികസമ്മേളനത്തിൽ ഇലിയാ എഹ്റൻബർഗ്ഗ്, പാബ്ലോ നെരൂദാ, മുല്ക്കരാജ് ആനന്ദ് ആർതർ ലുൺഡ്ക്വിസ്റ്റ് (സ്വീഡൻ), പ്രൊ: ആൽബർട്ട് നോർഡൻ (ജി. ഡി. ആർ.), ഡാ: ഹെർബർട്ട് അപ്തേക്കർ (യു. എസ്. എ.) എന്നിവർ പ്രസംഗിച്ചു. അമേരിക്കൻ ഗായകനായ ഡീൻ റീഡ് നാടൻപാട്ടുകൾ ആലപിക്കുകയുണ്ടായി.

യാതൊരു ഗവമ്മെൻറിൻേറയും സഹായത്തോടെയല്ല അതീവ വിപുലമായ ഈ ലോകസമ്മേളനം വിജയകരമായി നടന്നത്. സാധാരണക്കാരുടെ അദ്ധ്വാനഫലമായിരുന്നു അതിൻെറ പിന്നിൽ. സമാധാനപ്രസ്ഥാനത്തിൻെറ വിജയത്തിനുവേണ്ടി' എന്തു സേവനവും നൽകാൻ സന്നദ്ധരായി മുമ്പോട്ടുവന്ന ശുദ്ധമനുഷ്യരുടെ സംഘടിതശ്രമമായിരുന്നു.

ഫിന്നിഷ് സമാധാനപ്രവത്തകൻ പ്രകടിപ്പിച്ച ത്യാഗവും സേവനവും മറക്കാൻ പ്രയാസമാണ്. ഭിന്നരുചിക്കാരായ ആയിരത്തഞ്ഞൂറോളം പ്രതിനിധികളുടെ സുഖസൗകര്യങ്ങൾ ശ്രദ്ധിക്കുന്നതിൽ അവർ പ്രകടിപ്പിച്ച ആതിഥേയമര്യാദകളെപ്പററി എത്ര പറഞ്ഞാലും അതൊരു മുഖസ്തുതിയാവുകയില്ല.

തലസ്ഥാനനഗരിയിൽ നടക്കുന്ന ലോകസമ്മേളനത്തിൻെറ അത്ഥവും പ്രാധാന്യവും ഫിൻലൻഡിലുടനീളം വ്യാപിച്ചിരുന്നു. ഹെൽസിങ്കിനഗരത്തിൻെറ ചിഹ്നമായ കപ്പൽ ഭൂഗോളത്തെ വഹിച്ചുനില്ക്കുന്ന ചിത്രമായിരുന്നു കോൺഗ്രസ്സിൻെറ ചിഹ്നം. ഈ ചിഹ്നം നഗരത്തിലെങ്ങും ദൃശ്യമായിരുന്നു. പൊതുസ്ഥലങ്ങളിൽ ഉയത്തിക്കെട്ടിയിരുന്ന ബാനറുകളിൽ മാത്രമല്ല, ട്രാമുകളുടേയും ബസ്സുകളുടേയും തീവണ്ടികളുടേയും പുറത്തും സീററുകളുടെ പിന്നിലും, ഹോട്ടലുകളിലും സല്ക്കാരശാലകളിലും സിനിമാമന്ദിരങ്ങളിലും പ്രസ്തുത ചിഹ്നം പതിക്കപ്പെട്ടിരുന്നു.

പ്രതിനിധികളുടെ സഞ്ചാരസന്ദർശനത്തിനുള്ള ഏർപ്പാടുകഠം ചെയ്യുന്നതിലും ആതിഥേയർ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. പാർലിമെൻറംഗങ്ങളായ പ്രതിനിധികഠംക്ക ഫിന്നിഷ് പാർലിമെൻറുമന്ദിരത്തിൽവെച്ച് സ്പീക്കർ മി: ഫാഗർ സ്വീകരണംനൽകി. പ്രതിനിധിസംഘം നേതാക്കഠംക്ക ഹെൽസിങ്കിമേയർ മി: ലാവുറിആഹോ വിരുന്നുസല്ക്കാരം നടത്തി.

സമ്മേളനനടപടികഠം റിപ്പോർട്ടുചെയ്യാൻ ലോകത്തിൻെറ നാനാഭാഗങ്ങളിൽനിന്നുമായി 126 പത്രലേഖകർ സന്നിഹിതരായിരുന്നു. ടെലിവിഷൻ–സിനി ക്യാമറാകഠം സമ്മേളനദൃശ്യങ്ങഠം ഒപ്പിയെടുത്തുകൊണ്ടിരുന്നു.

കോൺഗ്രസ്സിൻെറ സമാപനസമ്മേളനം ഹൃദയാവർജ്ജകമായിരുന്നു. അനാരോഗ്യംനിമിത്തം വിശ്രമിക്കവാൻ നിർബന്ധിതനായ പ്രൊ: ബർണാഠം ലോകസമാധാനകൗൺസിലിൻെറ അദ്ധ്യക്ഷസ്ഥാനത്തുനിന്നു വിരമിച്ചുകൊണ്ടു് യാത്രചോദിച്ച രംഗം വികാരനിർഭരമായിരുന്നു. സദസ്സ് ഒന്നടങ്കം എഴുന്നേററുനിന്ന് ആ വന്ദ്യവയോധികന് ആദരാഞ്ജലികഠം അർപ്പിച്ചു. സമാധാനപ്രവർത്തനത്തിനു ലോകം നൽകിയ സ്നേഹോദാരമായ കൃതജ്ഞത! പ്രൊ: ബർണാളിനു കോൺഗ്രസ്സിൻെറ വകയായി ഒരു ഉപഹാരം സമർപ്പിക്കപ്പെട്ടു. ബർണാളിൻെറ സേവനങ്ങളെപ്പററി പാബ്ലോ നെറൂദാ രചിച്ച ഒരു കവിത, മുഴുവൻ പ്രതിനിധികളും ഒപ്പിട്ടു് സമർപ്പിക്കുകയായിരുന്നു.

സമ്മേളനത്തിൻെറ വിജയകരമായ പരിസമാപ്തിക്ക് ബഹുഭൂരിപക്ഷം പ്രതിനിധിസംഘങ്ങളും സാരമായ പങ്കു വഹിച്ചിട്ടുണ്ടു്. ആദ്യഘട്ടങ്ങളിൽ ചൈനയും, അതിൻെറ നേതൃത്വത്തിൻകീഴിൽ അൽബേനിയായും ഇൻഡോനേഷ്യായും, ജാപ്പനീസ് പ്രതിനിധിസംഘത്തിലൊരുവിഭാഗവും അഭിപ്രായഭിന്നതകഠം രൂക്ഷതരമാക്കാൻ ശ്രമിക്കുകയുണ്ടായി. അംഗസംഖ്യയിൽ ഏററവും മുൻപന്തിയിൽനിന്ന ഇന്ത്യൻപ്രതിനിധിസംഘത്തിന്

അവരുടെ സാന്നിദ്ധ്യം മററുള്ളവരെ ബോദ്ധ്യപ്പെടുത്താൻ കഴിഞ്ഞു. അംഗസംഖ്യയുടെ വലിപ്പമല്ല, ഇന്ത്യ സ്വീകരിച്ച നിലപാടാണ് അതിനു സഹായിച്ചതു്.

ഇന്ത്യയെ സംബന്ധിച്ചിടത്തോളം ഈ സമ്മേളനത്തിനു വലിയ പ്രാധാന്യമുണ്ട്. നമ്മുടെ നാട്ടിനു താല്പര്യമുള്ളതും നമ്മെ ഒരു വലിയ പരിധിവരെ ബാധിക്കുന്നതുമായ വിഷയങ്ങളാണു ചർച്ചചെയ്യപ്പെട്ടതു്. എന്നാൽ ഇത്തരം സമ്മേളനങ്ങളുടെ പ്രാധാന്യം ശരിക്കു മനസ്സിലാക്കി പ്രവർത്തിക്കുന്ന ഒരു നയമല്ല, ഇന്ത്യാഗവർമ്മെൻറ് പിന്തുടൎന്നുവരുന്നതെന്നു് ഖേദപൂർവ്വം പ്രസ്താവിക്കട്ടെ. നൂറോളം (ചിലപ്പോൾ അതിൽ കൂടുതലും) രാജ്യങ്ങൾ സംബന്ധിക്കുന്ന ഇത്തരം ലോകസമ്മേളനങ്ങളെ ആഭിജാത്യനാട്യത്തോടുകൂടി നിസ്സാരമാക്കി തള്ളിക്കളയുന്നതു്, എന്തിൻെറ പേരിലായാലും ഭാവനാപൂർണ്ണമായ രാഷ്ട്രതന്ത്രത്തിനു യോജിച്ചതല്ല ഇക്കാര്യത്തിൽ യാഥാർത്ഥ്യബോധത്തോടെയുള്ള ഒരു സമീപനം ആവശ്യമാണ്. നമ്മുടെ താല്പര്യങ്ങൾ സംരക്ഷിക്കാനും, സാർവ്വദേശീയതലത്തിൽ നമ്മുടെ നിലപാടു് വിശദീകരിക്കാനും, വിദേശീയൎക്ക് നമ്മോടു കൂടുതൽ സഹാനുഭൂതി സൃഷ്ടിക്കാനും അതു സഹായിക്കും. അതിനു പ്രതിനിധികൾക്കു് എല്ലാവിധത്തിലും സഹായം നൽകുകയും വേണം. ഒരു വിദേശപ്രതിനിധിസുഹൃത്തിനെ ചായയ്ക്കോ ഡിന്നറിനോ ക്ഷണിക്കാൻഞങ്ങൾക്കു കഴിയുമായിരുന്നില്ല. കാരണം, പണത്തിൻെറ അഭാവം തന്നെ. യാത്രയ്ക്കു മുഴുവനുമായി 42 ക. വിദേശനാണയം കൂടെ കൊണ്ടുപോകാനാണ് റിസർവ്വ്ബാങ്കു് ഞങ്ങളെ അനുവദിച്ചിരുന്നതു്!

എങ്കിലും ഓരോ പ്രതിനിധിസംഘത്തിലും പെട്ടവരുമായി പരിചയപ്പെടാനും പൊതുതാല്പര്യമുള്ള വിഷയങ്ങളെപ്പററി സൗഹൃദസംഭാഷണം നടത്താനും ഞങ്ങൾ ആവുന്നത്ര ശ്രദ്ധിച്ചിരുന്നു. ലോകത്തിൻെറ നാനാഭാഗങ്ങളിൽനിന്നു വന്നെത്തിയ വ്യത്യസ്തരായ മനുഷ്യരോടു് അടുത്തിടപഴകാൻ കിട്ടിയ സന്ദർഭങ്ങളൊന്നുംതന്നെ പാഴാക്കിയിട്ടില്ല. അവാച്യമായ അനുഭവങ്ങളായിരുന്നു

അവ. യുദ്ധമെന്തെന്നും സമാധാനത്തിൻെറ നിലയെന്തെന്നും കൂടുതൽ കൂടുതൽ മനസ്സിലാക്കാൻ ആ സുഹൃൽസംഭാഷണങ്ങളാണു് എന്നെ ഏററവുമധികം സഹായിച്ചതു്. ഓരോ രാജ്യക്കാരനും എന്തെന്തുകാര്യങ്ങളാണു് പറയാനുള്ളതു്. വിയററ്നാംകാരനു് അവരിന്നു നടത്തിക്കൊണ്ടിരിക്കുന്ന സ്വാതന്ത്ര്യസമരത്തിൻെറ എത്രയെത്ര കഥകൾ പറയാനുണ്ടു്! ദക്ഷിണാഫ്രിക്കയിലെ സുഹൃത്തിനു്, വർണ്ണവിവേചനത്തിൻെറ പേരിൽ അവിടുത്തുകാർ അനുഭവിക്കുന്ന യാതനകൾ വിവരിക്കാനുണ്ടു്. ആദ്യത്തെ അണുബോംബിനിരയായ ഹിരോഷീമയിലും നാഗസാക്കിയിലും ഇന്നും തുടർന്നുവരുന്ന കെടുതികളാണു് ജാപ്പനീസ് പ്രതിനിധിക്കു വിവരിക്കാനുള്ളതു്.

ഇരുപതുവർഷംമുമ്പാണു് ഹിരോഷീമയിലും നാഗസാക്കിയിലും അമേരിക്ക ആദ്യത്തെ അണുബോംബു വർഷിച്ചതു്. ലക്ഷക്കണക്കിനു മനുഷ്യർ തൽക്ഷണം മരിച്ചുവീണു. അതിലേറെപ്പേർക്കു് മാരകമായ പരുക്കേററു. ഇരുപത്തയ്യായിരം കുടുംബങ്ങൾ വെണ്ണീറായി. ആ കുരുതിച്ചാരത്തിലും രണ്ടരലക്ഷം മനുഷ്യാത്മാക്കൾ അവശേഷിച്ചു. എന്നാൽ ആ ഹതഭാഗ്യർ കഴിഞ്ഞ 20 വർഷമായി മരണം കാത്തു കഴിയുകയാണു്. 'ഹിരോഷീമയുടെ വിത്തുകൾ' എന്നാണു് അവരെ വിളിക്കുന്നതു്. നിത്യരോഗികളാണവർ. പക്ഷേ രോഗമെന്തെന്നു നിർണ്ണയിക്കാൻ വൈദ്യശാസ്ത്രത്തിനു കഴിഞ്ഞിട്ടില്ല. അവർക്കു് അദ്ധ്വാനശേഷി നശിച്ചിരിക്കുന്നു. വിലകുറഞ്ഞ മനുഷ്യരായി അവർ സമൂഹത്തിൽ വേർതിരിക്കപ്പെട്ടിരിക്കുന്നു. രക്തക്കുറവും തളർച്ചയും ബാധിക്കുകയെന്നതാണു് അറിയപ്പെടുന്ന രോഗലക്ഷണങ്ങൾ. ഓർമ്മശക്തി കുറവാണു്. പലരും അസ്ഥിയിലും മററവയവങ്ങളിലും ക്യാൻസർ ബാധിച്ചു് മരിക്കുന്നു. അണുപ്രസരണരോഗികളുടെ മാനസികഘടനതന്നെ മാറിപ്പോയിരിക്കുന്നു. അവരുടെ വീക്ഷണഗതി ഭയാനകമാണു്. ജീവിതം അവർക്കൊരു ശാപമാണു്, ഭാവിയിൽ അവർക്കൊരു വിശ്വാസവുമില്ല. അംഗഭംഗമുണ്ടാകുന്ന കുട്ടികളെ ജനിപ്പിക്കാൻ ആഗ്രഹമി

ല്ലാത്തതുകൊണ്ട് അവർ വിവാഹം വെറുക്കുന്നു. വിവാഹിതർ സ്വയം വന്ധീകരണം നടത്തുന്നു. ആത്മഹത്യ ചെയ്യുന്നവരുടെ സംഖ്യ കൂടിവരുന്നു. ഹിരോഷീമയിലും നാഗസാക്കിയിലും മാത്രമല്ല ഇക്കൂട്ടർ—ജപ്പാനിലുടനീളമുണ്ട്. അവർക്ക് പൊതുസ്ഥലങ്ങളിൽ പ്രവേശനം നിഷേധിക്കപ്പെടുന്നു. പൊതുസ്ഥാപനങ്ങളിൽ അവർക്ക് ജോലി നൽകപ്പെടുന്നില്ല. അങ്ങനെ നീണ്ടുപോകുന്നു ആ മനുഷ്യപ്പുഴുക്കളുടെ കഥകൾ!

ഹെൽസിങ്കിയിൽ കഴിച്ചുകൂട്ടിയ എട്ടുദിവസങ്ങൾ എന്റെ ജീവിതത്തിലെ ഏറ്റവും വലിയ സംഭവമായി ഞാൻ കണക്കാക്കുന്നു. ഓരോ നിമിഷവും വിലപ്പെട്ടതായിരുന്നു. പുതിയപുതിയ അറിവുകളിലേക്ക് അനുഭവചക്രവാളം വികസിച്ചുവികസിച്ചുചെല്ലുന്ന അനുഭൂതിവിശേഷം നിറഞ്ഞുനിന്ന നിമിഷങ്ങൾ! രാഷ്ട്രം രാഷ്ട്രത്തോടും, ജനത ജനതയോടും, മനുഷ്യൻ മനുഷ്യനോടും നേരിട്ടു സംസാരിക്കുകയായിരുന്നു. സ്നേഹത്തിന്റേയും വിശ്വാസത്തിന്റേയും വെളിച്ചത്തിൽ അവർ പരസ്പരം കണ്ടു; മനസ്സിലാക്കി. സമാധാനത്തേക്കാൾ വലിയ ഒരു മതവും മനുഷ്യരാശിക്കില്ല.

ഫിൻലാൻഡിനോട് മനസ്സില്ലാമനസ്സോടെയാണ് യാത്രപറഞ്ഞത്. ഹെൽസിങ്കി റയിൽവേസ്റ്റേഷനിലെ രംഗങ്ങൾ മറക്കാൻവയ്യ. പ്ലാററ്ഫോറം ഒരു വിശ്രമത്താവളമായി മാറി. ഇന്ത്യാക്കാരും, ആഫ്രിക്കക്കാരും, സോവിയററുകാരും, വിയററ്നാംകാരും, ക്യാനഡാക്കാരും, അമേരിക്കക്കാരും, ജപ്പാൻകാരും എല്ലാം ഇടകലർന്നു നൃത്തംനടത്തി; പാട്ടുകൾപാടി. ആ പാട്ടിന് മനുഷ്യത്വത്തിന്റെ രാഗമായിരുന്നു. ആ നൃത്തത്തിന് സ്നേഹത്തിന്റെ താളമായിരുന്നു. നാനാവർണ്ണസങ്കീർണ്ണമായ ഒരു ലോകനൃത്തം!

'മനുഷ്യൻ, എത്ര സുന്ദരമായ ശബ്ദം' എന്നുൽഘോഷിച്ച മാക്സിംഗോർക്കിയുടെ നാട്ടിലേക്ക് ഞങ്ങൾ വണ്ടികയറി.

## വിപ്ളവത്തിൻെറ പള്ളിത്തൊട്ടിൽ

നേരം വെളുത്തപ്പോൾ ഞങ്ങളുടെ സമാധാനത്തിൻെറ തീവണ്ടി ലെനിൻഗ്രാഡിലെ റെയിൽവേസ്റ്റേഷനിൽ എത്തിച്ചേൎന്നു. ആവേശകരമായിരുന്നു അവിടെ ഞങ്ങൾക്കു ലഭിച്ച സ്വീകരണം. യുദ്ധഭൂമിയിൽനിന്നു വിജയികളായി തിരിച്ചെത്തുന്ന സമരവീരന്മാൎക്ക് നൽകപ്പെടുന്നതുപോലെയുള്ള ഒരു വരവേല്പായിരുന്നു അതു്. ഒരൎത്ഥത്തിൽ ഹെൽസിങ്കിയിൽനിന്നു തിരിച്ചെത്തിയ ഞങ്ങൾ യോദ്ധാക്കളാണല്ലോ. യുദ്ധത്തിനെതിരായി സമരംനടത്തുന്ന നിരായുധരായ പടയാളികൾ! സമാധാനത്തിൻെറ വിശുദ്ധപതാകയേന്തിയ, മനുഷ്യസ്നേഹത്തിൻെറ പോരാളികൾ! ലെനിൻഗ്രാഡിലെ ജനങ്ങൾ പൂച്ചെണ്ടുകൾ നൽകിയും ഹസ്തദാനംചെയ്തും ഞങ്ങളെ വരവേററു. സമാധാനഗാനാലാപം അന്തരീക്ഷത്തെ ശബ്ദമുഖരിതമാക്കി. തീവണ്ടിയിൽനിന്നു പുറത്തിറങ്ങിയപ്പോൾ അനുഭവപ്പെട്ട, ചാററമഴയുടെയും ശീതക്കാററിൻെറയും അസ്വാസ്ഥ്യം വിസ്മൃതമായി.

സ്വീകരണത്തിനു് ഘാനാപ്രതിനിധി ഫ്റാങ്ക് ബോട്ടങ്ങും, ഡൊമിനിക്കൻ റിപ്പബ്ളിക്കിലെ ഒരു വനിതയും മറുപടിപ്രസംഗം നടത്തി.

റെയിൽവേസ്റ്റേഷനിൽനിന്നും ഞങ്ങളെ കൂട്ടിക്കൊണ്ടുപോയതു് 'ഒക്ടോബർ' ഹോട്ടലിലേയ്ക്കാണു്. ഒക്ടോബർ വിപ്ലവത്തിന്റെ സ്മാരകമായി നിർമ്മിച്ചിട്ടുള്ള ഈ ഹോട്ടലിന്റെ 1048-ാം നമ്പർ മുറിയിലാണു് ഞാൻ താമസിച്ചതു്.

ഫിൻലാൻഡ്ഉൾക്കടലിന്റെ തീരത്തു്, നേവാനദീതടത്തിൽ സ്ഥിതിചെയ്യുന്ന ലെനിൻഗ്രാഡ് സോഷ്യലിസ്റ്റ്‌വിപ്ലവത്തിന്റെ പള്ളിത്തൊട്ടിലാണു്. പതിനേഴാംനൂററാണ്ടിന്റെ അന്ത്യഘട്ടത്തിൽ റഷ്യയിലെ പീററർ (മഹാനായ പീററർ) ചക്രവർത്തിയാണു് ഈ നഗരം സ്ഥാപിച്ചതു്. അന്നു് ഇതിന്റെ പേരു് പീറേറഴ്സ്ബർഗ്ഗ് അഥവാ പെട്രോഗ്രാഡ് എന്നായിരുന്നു. 1917-ലെ വിപ്ലവത്തിനുശേഷം ഈ നഗരത്തിനു് വിപ്ലവാചാര്യനായ ലെനിന്റെ പേരു് നൽകപ്പെട്ടു. സോവിയററുയൂണിയനിൽ മോസ്കോ കഴിഞ്ഞാൽ ഏററവും വലിയ നഗരം ലെനിൻഗ്രാഡാണു്.

പീററുടെ കാലംമുതൽ സോഷ്യലിസ്റ്റ്‌വിപ്ലവംവരെ റഷ്യയുടെ തലസ്ഥാനമായിരുന്ന ഈ നഗരം എല്ലാ അർത്ഥത്തിലും തനിയൂറോപ്യനായിത്തന്നെയാണു് തുടർന്നുവരുന്നതു്. റഷ്യൻജീവിതത്തിലേയ്ക്കു് യൂറോപ്യൻനാഗരികത കടത്തിവിടാനുള്ള ഒരു പ്രവേശനകവാടമായിട്ടാണു് പീററർ ഈ നഗരം സ്ഥാപിച്ചതു്. പതിനേഴാംനൂററാണ്ടിന്റെ അവസാനംവരെ റഷ്യൻഭരണാധികാരികളുടെ വീക്ഷണഗതിയും ജനതയുടെ ജീവിതരീതികളും ഏറെക്കുറെ മംഗോളിയൻമാതൃകയിലായിരുന്നു. പശ്ചിമയൂറോപ്യൻനാഗരികതയിൽനിന്നു് അകന്നുമാറി വർത്തിച്ചിരുന്ന റഷ്യാക്കാർ ഒരു പരിഷ്കൃതജനതയായി അക്കാലത്തു പരിഗണിക്കപ്പെട്ടിരുന്നില്ല. ഈ നിലയ്ക്കു മാററംവന്നതു്, റഷ്യയെ പടിഞ്ഞാറോട്ടു മുഖംതിരിച്ചുനിറുത്തിയ പീററർചക്രവർത്തിയുടെ കാലത്താണു്. പീററുടെ ഭരണകാലമാണു്, യഥാർത്ഥത്തിൽ റഷ്യയുടെ നവോത്ഥാനഘട്ടം. അന്നാണു് റഷ്യ ആദ്യമായി വ്യാവസാ

യികപുരോഗതി ആർജ്ജിച്ചതു്; വാണിജ്യപരമായി അഭിവൃദ്ധിപ്പെട്ടതു്; ആഭ്യന്തരഭരണരംഗത്തു് പുതിയ പടവുകരം ചവുട്ടിക്കയറിയതു്. പീററുടെ സൈനിക പരിഷ്കാരംങ്ങളാണു് സ്ഥിരമായ ഒരു കരസേനയും ശക്തമായ ഒരു നാവികസേനയും റഷ്യയ്ക്കു നേടിക്കൊടുത്തതു്. വോറംഗാ-നേവാ-ഡോൺ നദികളെത്തമ്മിൽ ബന്ധിപ്പിക്കുന്ന തോടുകളും ബാറംട്ടിക്കുകടലും പീററുടെ കാലത്തു നിർമ്മിക്കപ്പെട്ടതാണു്. റഷ്യൻമഹാകവി പുഷ്കിൻ പാടിയതുപോലെ 'യൂറോപ്പിലേയ്ക്കുള്ള ജാലകം' പീററർ ചക്രവർത്തി മലക്കെ തുറന്നിട്ടു. പഴയ പാരമ്പര്യങ്ങളിൽ നിന്നും രാജ്യത്തെ വിടർത്തുകയും യൂറോപ്യൻനാഗരികതയുമായി ബന്ധപ്പെടുത്തുകയും ചെയ്യുകയെന്നതായിരുന്നു പീററുടെ ഉന്നം. ഈ ഉദ്ദേശം ശരിക്കും ഉറംക്കൊണ്ടവരായിരുന്നു നഗരത്തിന്റെ ശില്പികറം. ലെനിൻഗ്രാഡിൽ തലയെടുത്തുനില്ക്കുന്ന വാസ്തുശില്പങ്ങറം ആധുനികയൂറോപ്യൻനാഗരികതയുടെ അന്തസ്സത്ത ഉറംച്ചേർന്നവയാണു്. ഒന്നാംസ്ഥാനം പീററുടെ കൊട്ടാരമായ വിൻറർപാലസിനുതന്നെ.

വിൻറർപാലസിന്റെ മുമ്പിലുള്ള വിസ്തൃതാങ്കണത്തിൽ ഇറങ്ങിനിന്നപ്പോറം മനസ്സിൽ ഊറിനിറഞ്ഞ അനുഭൂതികറം എന്തായിരുന്നുവെന്നു് എനിക്കു പറയാൻ വയ്യാ. വിപ്ലവത്തിന്റെ അരങ്ങേററം നടന്നതു് ഈ അങ്കണത്തിലാണു്! ആയിരക്കണക്കിൽ പ്രഭുക്കന്മാർക്കു് രാജകീയവിരുന്നു നൽകിവന്നിരുന്ന ഈ കൊട്ടാരത്തിന്റെ തിരുമുററത്തുവെച്ചാണു്, വിശപ്പടക്കാൻ ഭക്ഷണം വേണമെന്നാവശ്യപ്പെട്ട ശതക്കണക്കിൽ മനുഷ്യരെ സാറിന്റെ പട്ടാളം വെടിവെച്ചുകൊന്നതു്. തൊഴിലാളികളും കൃഷിക്കാരും അവരുടെ ഭാര്യമാരും കുട്ടികളും ചേർന്ന ഒരു വലിയ ജനക്കൂട്ടം വിൻറർപാലസ്സിലേയ്ക്കു് ഘോഷയാത്രയായി ചെന്നു. ഒരു പുരോഹിതനായിരുന്നു അവർക്കു നേതൃത്വം നൽകിയതു്. തിരുസഭയുടെ കൊടിക്കൂറകളും സാർതിരുമേനിയുടെ ചിത്രങ്ങളും അവർ ഉയർത്തിപ്പിടിച്ചിരുന്നു. തങ്ങളുടെ ജീവിതയാതനകളെപ്പററി ചക്രവർത്തിയോടു

സങ്കടമുണർത്തിക്കുകയെന്നതിൽക്കവിഞ്ഞൊരു ലക്ഷ്യവും അവർക്കില്ലായിരുന്നു. പക്ഷേ അവരെ നേരിട്ടതു് ചാട്ടവാറുകളും വെടിയുണ്ടകളുമായിരുന്നു. ആയിരത്തിലധികം പേർ കൊല്ലപ്പെട്ടു. അയ്യായിരത്തില്പരമാളുകൾക്കു പരുക്കേററു. വിൻറർപാലസ്സിൻെറ വിശാലാങ്കണത്തിൽ മനുഷ്യരക്തം തളംകെട്ടിനിന്നു. തെരുവീഥികളിലെ വെളുത്ത ഹിമപാളികൾ ചോരവീണു ചുവന്നു. 1905 ജനുവരി 22-ാംതീയതി ഞായറാഴ്ചയാണു് ഈ മനുഷ്യക്കുരുതി നടന്നതു്. അതിനുശേഷം ആ ദിവസം "രക്തപങ്കിലമായ ഞായറാഴ്ച"യായി കരുതപ്പെട്ടുവരുന്നു.

1905-ലെ "ചുവന്ന ഞായറാഴ്ച" ഒരു മഹാവിപ്ലവത്തിൻെറ തുടക്കമായിരുന്നു. പന്ത്രണ്ടു വർഷം കഴിഞ്ഞപ്പോൾ, 1917-ൽ റഷ്യയിലെ സംഘടിതതൊഴിലാളിവർഗ്ഗവും കൃഷിക്കാരും വിൻറർപാലസ് പിടിച്ചെടുത്തു! സാറിസ്റ്റ്ഭരണം ചരിത്രത്തിൻെറ ചവററുകുട്ടയിലേക്കു വലിച്ചെറിയപ്പെട്ടു! തൊഴിലാളിവർഗ്ഗം ആദ്യമായി ഒരു രാജ്യത്തു ഭരണാധികാരത്തിൽ വന്നു.

വിൻറർപാലസ്സിനെപ്പററി നേരത്തെതന്നെ ഞാൻ കേട്ടിട്ടുണ്ടു്. നേരിൽ കണ്ടപ്പോൾ അവിശ്വസനീയമായ ഒരു അത്ഭുതമായിട്ടാണു തോന്നിയതു്. പീറററുടെ ഈ കൊട്ടാരത്തിൻെറ മൊത്തം വിസ്തീർണ്ണം ഇരുപതുലക്ഷം ചതുരശ്ര അടിയാണു്. ആകെ ആയിരത്തിഅമ്പതു മുറികളുണ്ടു്. തറയിൽനിന്നു മുകളററത്തെ നിലയിലേക്കു് നമ്മെ കൊണ്ടെത്തിക്കാൻ പലഭാഗങ്ങളിലായി സ്ഥാപിച്ചിട്ടുള്ള കോവേണികളുടെ എണ്ണം നൂററിപ്പതിനേഴാണു്! അങ്കണത്തിൽനിന്നു ഉള്ളിലേക്കുകടന്നാലോ? ഓരോ മുറിയും ഓരോ അത്ഭുതമാണു്. വെട്ടിത്തിളങ്ങുന്ന വെണ്ണക്കൽത്തളങ്ങൾ, പീതവർണ്ണാഭമായ പരവതാനികൾ, വർണ്ണചിത്രാങ്കിതമായ ചുമരുകളും മേല്ക്കട്ടികളും, ഉയരത്തിലേക്കു വട്ടംചുററിപ്പോകുന്ന ശില്പങ്ങൾനിറഞ്ഞ മാർബിൾത്തൂണുകൾ, മനോഹരമായ ശരറാന്തലുകൾ! ചില മുറികളിൽ നാനാതരത്തിലുള്ള രത്നഖചിതമായ ആടയാഭരണങ്ങളും

സ്വർണ്ണസിംഹാസനങ്ങളും, കനകമയമായ കമനീയശയ്യകളും സൂക്ഷിച്ചുവച്ചിരിക്കുന്നു.

വിൻററർപാലസ്സിൻെറ ഒരുഭാഗം ഇന്നു് ഹെർമിറേറജ് മ്യൂസിയം(കാഴ്ചബംഗ്ലാവു്)ആണു്. മൺമറഞ്ഞ സാർചക്രവത്തിമാരുടേയും റഷ്യൻ പ്രഭുവർഗ്ഗങ്ങളുടേയും രാജകീയ പ്രൗഢികാനിറഞ്ഞ ഈ മ്യൂസിയം ലോകത്തിലെ ഏററവും വലിയ നിധിപ്പുരയാണു്. രത്നഖചിതമായ ഉടവാളുകളും സ്വർണ്ണനിർമ്മിതമായ പരിചകളും നൂറുകണക്കിലുണ്ടു്. മുത്തുകാ പതിച്ച പടച്ചട്ടകാ നിരവധിയാണു്. അവയിലൊന്നിൽ ഒരുലക്ഷത്തിലേറെ മുത്തുകളുണ്ടത്രേ. രത്നകിരീടങ്ങാ ഒരുഡസനിൽപരമുണ്ടു്. വജ്രമോതിരങ്ങളും കുറവല്ല. നവരത്നങ്ങാ പതിച്ച ചെങ്കോലുകളും സ്വർണ്ണസിംഹാസനങ്ങളും നിരത്തിവെച്ചിരിക്കുന്നു. കുതിരകളുടെ കണിഞ്ഞാണുകാപോലും സ്വർണ്ണമയമാണു്. പക്ഷികളുടെ വർണ്ണത്തുവലുകാകൊണ്ടുണ്ടാക്കിയവയാണു് ജീൻമെത്തകളുടെ മേലുറകാ!

നേവാനദിയിലേക്കു കണ്ണാടി നോക്കിനില്ക്കുന്ന വിൻററർപാലസ് അത്ഭുതങ്ങളുടെ ഒരു അറബിക്കഥയാണു്. ഇന്നു് ഈ കൊട്ടാരം നില്ക്കുന്ന സ്ഥലം പണ്ടുകാലത്തു ചതുപ്പുനിലങ്ങളായിരുന്നുവത്രേ! ബാർട്ടലോമിയോ റാസ്ട്രെല്ലി എന്ന ഇററാലിയൻശില്പി സംവിധാനംചെയ്ത ഈ മഹാസൗധത്തിൻെറ പിന്നിൽ ഹതഭാഗ്യരായ ബഹുലക്ഷം അടിമകളുടെ വേദനിപ്പിക്കുന്ന ജീവിതകഥകാ പതിയിരിക്കുന്നു.

വിൻററർപാലസ്സുപോലെതന്നെ സന്ദർശകരുടെ ശ്രദ്ധയാകർഷിക്കുന്ന മറെറാരു രാജകീയസൗധമാണു് സമ്മർപാലസ്സ്. ഫിൻലാൻഡ്ഉൾക്കടലിൻെറ കരയിൽ സ്ഥിതിചെയ്യുന്ന ഈ കൊട്ടാരം സാർചക്രവത്തിമാരുടെ ഗ്രീഷ്മകാലവസതിയായിരുന്നു. വാസ്തുശില്പസംവിധാനത്തിലും, കലാമേന്മയിലും. അകത്തെ അലങ്കരണങ്ങളിലും ഈ ഹർമ്മ്യം വിൻററർപാലസ്സിനോടു കിടനില്ക്കുന്ന ഒന്നാണു്. കൊട്ടാരത്തിൻെറ മുമ്പിലുള്ള വിസ്തൃതമായ ഉദ്യാന

ത്തിൽ, അറുപതടിയോളം ഉയരത്തിലേക്ക് തെളിനീർ പ്രവഹിപ്പിക്കുന്ന സ്വർണ്ണനിറമുള്ള നൂറോളം ജലധാരാ പ്രതിമകൾ രണ്ടുവരിയായി നിരന്നുനില്ക്കുന്നു. അവയ്ക്കിടയിലുള്ള കനാലിലൂടെ പുറംമതിലിനപ്പുറത്തുകിടക്കുന്ന ഫിൻലാൻഡ്ഉൾക്കടലിലേക്കു തോണിയാത്ര നടത്താം.

സമ്മർപാലസ്സിന്റെ പല എടുപ്പുകളും ഇക്കഴിഞ്ഞ ലോകയുദ്ധത്തിൽ നാസിജർമ്മനി ബോംബിട്ടു നശിപ്പിക്കയുണ്ടായി. എന്നാൽ ആ നാശനഷ്ടങ്ങൾ ഇന്നു കാണാനില്ല. നശിച്ചുപോയ ഭാഗങ്ങൾ പഴയതുപോലെതന്നെ പുനർനിർമ്മിക്കപ്പെട്ടിരിക്കുന്നു!

മനോഹരമായ കൊട്ടാരത്തിനടുത്ത് വിനയാന്വിതമായി നില്ക്കുന്ന ഒരു കുടിൽ ഞങ്ങളുടെ പ്രത്യേകശ്രദ്ധയ്ക്കു വിഷയമായി. മോസ്കോനഗരത്തിനകത്തൊരു ഭാഗത്ത് ക്രൂറൻ കെട്ടിടങ്ങൾക്കിടയിൽ ചരിത്രസ്മാരകമായി സൂക്ഷിക്കപ്പെട്ടുവരുന്ന ഒരു കുടിലുമായി ഈ കുടിലിനു സാദൃശമുണ്ട്. വിപ്ലവത്തിനുമുമ്പത്തെ റഷ്യയിലെ ഒരു സാധാരണക്കാരന്റെ വാസഗൃഹമാണ് മോസ്കോയിലെ കുടിൽ. എന്നാൽ സമ്മർപാലസ്സിലെ കുടിൽ പീററർ ചക്രവർത്തിയുടെ വേനല്ക്കാലവസതിയായിരുന്നു. വിശപ്രസിദ്ധങ്ങളായ മണിമാളികകൾ പണികഴിപ്പിച്ച ഒരു ചക്രവർത്തി കുടിലിലാണ് താമസിച്ചിരുന്നതെന്നത് രസകരമായി തോന്നുന്നില്ലേ? തന്റെ പട്ടമഹിക്കുവേണ്ടിയായിരുന്നത്രേ പീററർ സമ്മർപാലസ് പണിചെയ്യിച്ചത്!

ലോകചരിത്രത്തിലെ ചുരുക്കം ചില മഹാന്മാരിൽ ഒരാളാണ് പീററർ. എന്നാൽ ഞങ്ങളുടെ ഗൈഡ് മിസ് ഓൾഗാ, മഹാനായ പീററർ (Peter the Great) എന്നു പറയുവാൻ കൂട്ടാക്കിയിരുന്നില്ല. പീററർ ഒന്നാമൻ (Peter the First) എന്നാണ് അവൾ പറയുന്നത്, ലെനിൻഗ്രാഡിന്റെ ഏതൊരു ഭാഗത്തു ചെന്നാലും ഒരു സന്ദർശകന് പീററർചക്രവർത്തിയെപ്പററി ഓർമ്മിക്കാതെ കടന്നുപോകാൻ സാദ്ധ്യമല്ല. എന്തും അദ്ദേഹത്തിന്റെ

വ്യക്തിമുദ്രകൾ ആഴത്തിൽ പതിഞ്ഞിട്ടുള്ളതു കാണാം. അതിനാൽ ഒരു ഗൈഡിനു് അദ്ദേഹത്തെപ്പററി ആവർത്തിച്ചാവർത്തിച്ചു പരാമർശിക്കേണ്ടിവരിക സ്വാഭാവികമാണു്. മിസ്സ് ഓൾഗായുടെ 'പീററർ ഒന്നാമൻ' എന്ന ആവർത്തനം എനിക്കു് ചിന്താക്കുഴപ്പമുണ്ടാക്കി. ഒരുപക്ഷേ മറെറതെങ്കിലുമൊരു പീററററെപ്പററിയായിരിക്കുമോ ഈ യുവതി സംസാരിക്കുന്നതു്? ഞാൻ വെട്ടിത്തുറന്നു ചോദിച്ചു. അവളുടെ ഉത്തരമിങ്ങനെയായിരുന്നു: "മഹാനായ പീററർ എന്നുകൂടി അദ്ദേഹം വിളിക്കപ്പെടുന്നുണ്ടു്."

എങ്കിൽ ചരിത്രപഠനത്തിലൂടെ പരിചിതമായ ആ പേരു് എന്തുകൊണ്ടാണവൾ വിളിക്കാത്തതു്? ഞാൻ അങ്ങനെ ചോദിച്ചില്ല. ചോദിക്കാതെതന്നെ എനിക്കു മനസ്സിലായി. അവളുടെ വീക്ഷണം അത്തരത്തിലാണു്. ഒററപ്പെട്ട വ്യക്തിഗതവീക്ഷണമല്ലതു്. സോവിയററു നാടിന്റെ ഔദ്യോഗികവീക്ഷണം അവൾ പ്രകടിപ്പിക്കുകയാണു്! ഏകാധിപത്യത്തിന്റെ പ്രതീകമായ ഒരു ചക്രവർത്തിയെ മഹാനെന്നു വിശേഷിപ്പിക്കാൻ ഒരു അറപ്പു്!

ഔദ്യോഗികവീക്ഷണഗതി എന്തനെയായിരുന്നാലും റഷ്യയിലെ സാധാരണജനങ്ങൾക്കു് ഈ ചക്രവർത്തി ഇന്നും മഹാൻ തന്നെയാണു്. പീറററുടെ ശവകുടീരം സന്ദർശിച്ചപ്പോഴാണു് ഈ യാഥാർത്ഥ്യം ബോദ്ധ്യമായതു്. പീറററുടെ ശവകുടീരത്തിനടുത്തുതന്നെ മററു പല ചക്രവർത്തിമാരുടേയും കല്ലറകളുണ്ടു്. എന്നാൽ മറെറാന്നിലുമില്ലാത്ത ഒരു സവിശേഷത പീറററുടെ കല്ലറയിൽ കാണാൻ കഴിഞ്ഞു. അതിന്റെ പുറത്തു് പൂക്കൾ ചിതറിക്കിടന്നിരുന്നു! ഈ പ്രത്യേകതയെപ്പററി ചോദിച്ചപ്പോൾ മിസ്സ് ഓൾഗാ ഒരു ഇളിഭ്യച്ചിരിയോടുകൂടി പറഞ്ഞു: "ഞങ്ങളുടെ നാട്ടുകാർ അദ്ദേഹത്തെ ഇപ്പോഴും ഇഷ്ടപ്പെടുന്നു!"

പീററർ-പാൾ ഭദ്രാസനപ്പള്ളി മറെറാരു പ്രധാന കേന്ദ്രമാണു്. മനോഹരമായ ഈ ദേവാലയത്തിൻ ചുററും

പണ്ടു് ഉണ്ടാക്കപ്പെട്ട ജയിലറകൾ ഇന്നും അതേപടി നിലനിർത്തിയിരിക്കുന്നു. ജയിലിലെ ഓരോ മുറിയും കാററും വെളിച്ചവും കടക്കാത്ത ഇരുട്ടറകളാണു്. കനത്ത ഇരുമ്പുവാതിലടച്ചുകഴിഞ്ഞാൽ കാററു കടക്കാനുള്ള ഏക മാർഗ്ഗം പുറംഭിത്തിയുടെ മുകളററത്തുള്ള ഒരു ചെറിയ ജാലകംമാത്രമാണു്. എന്നാൽ ദിവസവും 15 മിനിട്ട സമയത്തേയ്ക്കുമാത്രമേ ഈ കിളിവാതിൽ തുറന്നിടുമായിരുന്നുള്ളുവത്രേ! ഓരോ മുറിയുടെ മുമ്പിലും അതിനുള്ളിൽ പാർപ്പിക്കപ്പെട്ടിരുന്ന വിപ്ലവകാരികളുടെ ഫോട്ടോയും ശിക്ഷാകാലവും മററു വിവരങ്ങളും പതിച്ചിട്ടുണ്ടു്. ചെന്നുകേറുമ്പോൾ ആദ്യമായി കാണുന്ന മുറിയിലാണു് ലെനിന്റെ സഹോദരൻ അലക്സാണ്ടറെ തടവിലിട്ടിരുന്നതു്. (അദ്ദേഹത്തെ പിന്നീടു് വധിക്കുകയുണ്ടായി.)

തീപ്പെട്ടിയുരച്ചു് വെളിച്ചമുണ്ടാക്കിക്കൊണ്ടു് ഞങ്ങൾ ആ ഇരുട്ടറയ്ക്കുള്ളിൽ കടന്നു. തടികൊണ്ടുള്ള ഒരു കട്ടിലും, ഒരുവശത്തെ ഭിത്തിയിൽനിന്നു് ഉന്തിനില്ക്കുന്ന ഒരു മരപ്പലകയും കാണാം. അടുത്ത മുറിയിലും ഉപകരണങ്ങൾ കട്ടിലും പലകയുംതന്നെ. പക്ഷേ, അവ ഇരുമ്പുകൊണ്ടുണ്ടാക്കിയതാണു്. ആദ്യകാലങ്ങളിൽ തടിക്കട്ടിലും മരപ്പലകയുമായിരുന്നു. പിന്നീടു് തടവുകാർ അവ തകർത്തുകളയുമെന്നായപ്പോൾ പകരം ഇരുമ്പുകട്ടിലുകളും ഇരുമ്പുപലകയും നൽകപ്പെട്ടു. രണ്ടിന്റേയും സ്മാരകങ്ങളാണു് ഈ മുറികളിൽ ഇന്നു കാണുന്നതു്!

ഒരു മുറിയുടെ മുമ്പിൽ മാക്സിംഗോർക്കിയുടെ ഫോട്ടോ വെച്ചിരിക്കുന്നതു് കണ്ടു. പതിനഞ്ചുദിവസം അദ്ദേഹം അവിടെ തടവുപുള്ളിയായിരുന്നു. അതിനുശേഷം രോഗഗ്രസ്തനായ അദ്ദേഹത്തെ മറെറാരു ജയിലിലേയ്ക്കു് അധികൃതർ മാററുകയായിരുന്നു ചെയ്തതു്.

ജയിലറകളുടെ മുമ്പിലുള്ള വരാന്ത അവസാനിക്കുന്നിടത്തു്, ജയിൽവാർഡൻ തലതിരിച്ചു് ക്രുദ്ധനായി തുറിച്ചുനോക്കിക്കൊണ്ടിരിക്കുന്നതു കണ്ടപ്പോൾ പേടിതോന്നി. പണ്ടത്തെ ജയിൽവാർഡന്റെ ഒരു 'മോഡൽ'

ആണ് അതെന്ന് തെല്ലുകഴിഞ്ഞാണ് മനസ്സിലായത്. തൊട്ടടുത്ത് അഴിവാതലിനിടയിലൂടെ അകത്തേയ്ക്കു സൂക്ഷിച്ചുനോക്കുന്ന ഒരു പട്ടാളക്കാരന്റെ പ്രതിമയുണ്ട്. ഈ പ്രതിമകൾ ഒററനോട്ടത്തിൽ ജീവനുള്ള മനുഷ്യരാണെന്നേ തോന്നുകയുള്ളൂ!

ഒരു സോവിയററു സർക്കസ്പ്രദർശനം കാണാൻ ഞങ്ങൾക്കവസരം ലഭിച്ചു. സർക്കസ് സോവിയററു സംസ്കാരത്തിന്റെ ഭാഗമാണെന്നു പറയാം. പ്രമുഖനഗരങ്ങളിലെല്ലാംതന്നെ സർക്കസ്സിനു സ്ഥിരം പ്രദർശനശാലകളുണ്ട്. പുതിയ പുതിയ നഗരങ്ങൾ നിർമ്മിക്കപ്പെടുമ്പോൾ, ഓപ്പറാ-ബാലേതീയേററുകളോടൊപ്പം സർക്കസ്സ് പ്രദർശനശാലകൾക്കും പ്രാമുഖ്യം കല്പിക്കപ്പെടുന്നു. സർക്കസ്സ്ശാലയിൽ എന്നും ആൾത്തിരക്കായിരിക്കും. സ്ഥിരം സർക്കസ്സ്ശാലകൾ നഗരങ്ങളിലേയുള്ളു. നാട്ടിൻപുറങ്ങളിൽ കൂടാരങ്ങൾക്കുള്ളിൽ സഞ്ചാരസംഘങ്ങളാണ് പ്രദർശനം നടത്തുന്നത്.

ലോകത്തിലെ ഏററവും വലിയ സർക്കസ്സ് സോവിയററുസർക്കസ്സാണ്. രണ്ടാംസ്ഥാനം ഇന്ത്യൻസർക്കസ്സിനാണെന്നു തോന്നുന്നു. (അതായത് മലയാളികളുടെ സർക്കസ്സിനു!) പക്ഷേ, ഇന്ത്യയിലെ ഏററവും വലിയ നഗരത്തിൽപോലും സർക്കസ്സിനു ഒരു സ്ഥിരം പ്രദർശനശാലയില്ല!

ലെനിൻഗ്രാഡിന്റെ ബാഹ്യവലയത്തിലുള്ള ഒരു കൂടാരത്തിൽവെച്ചാണ് ഞങ്ങൾ സോവിയററുസർക്കസ്സ് കണ്ടത്. മനുഷ്യരും വന്യമൃഗങ്ങളും തമ്മിൽ അനന്യത പ്രാപിക്കുന്ന നിമിഷങ്ങൾ നിരവധിയുണ്ടായിരുന്നു. എങ്കിലും അഭ്യാസപ്രകടനങ്ങൾ, ചില പ്രത്യേക ഐററങ്ങളിലൊഴികെ, നമ്മുടെ ഇന്ത്യൻസർക്കസ്സുകമ്പനികളുടെ പ്രകടനത്തേക്കാൾ മേന്മയേറിയവയായി എനിക്കു തോന്നിയില്ല.

സർക്കസ്കൂടാരത്തിൽനിന്നു പുറത്തു കടന്നപ്പോൾ പ്രാദേശികസമയം പത്തുമണി കഴിഞ്ഞിരുന്നു. എങ്കിലും

'നാട്ടുവെളിച്ചം' മാഞ്ഞുപോയിരുന്നില്ല. വെളുത്തരാത്രിയിലെ വെട്ടവെളിച്ചത്തിൽ നടന്നപ്പോൾ പുഷ്കിൻെറ ഒരു കവിതാഭാഗം ഓർമ്മയിൽ ഓടിയെത്തി. ''പാതിരാത്രിയായിട്ടും തെരുവുവിളക്കിൻെറ സഹായംകൂടാതെ നിരത്തിലൂടെ പുസ്തകം വായിച്ചുകൊണ്ടു നടക്കാൻ കഴിയുന്നു.'' പുഷ്കിൻ എഴുതിയ വരികളുടെ സ്വാരസ്യം ഇപ്പോഴാണു് മനസ്സിലായതു്. ലെനിൻഗ്രാഡിലെ അർദ്ധരാത്രികൾ നരച്ചുവെളുത്തവയാണു്. ഗ്രീഷ്മകാലത്തെ ആകാശനീലിമപോലും ഇവിടെ നണുത്തു നരച്ചുപോകുന്നു.

ലെനിൻഗ്രാഡിൽ താമസിക്കുന്ന ഏതാനും ഇന്ത്യക്കാരെ ഞങ്ങൾ കണ്ടു. മററുചിലർ ഹോട്ടലിൽവന്നു ഞങ്ങളെ പരിചയപ്പെടുകയുണ്ടായി. വിവിധവിഷയങ്ങളിൽബിരുദാനന്തരഗവേഷണം നടത്തുന്ന വിദ്യാർത്ഥികളും, ഇൻഡോ–സോവിയററു് സാംസ്കാരികവിനിമയപദ്ധതിയനുസരിച്ചു് ഇന്ത്യയിൽനിന്നെത്തിയ പ്രൊഫസർമാരും. സോവിയററുഗവൺമെൻറിൻെറ പൗരസ്ത്യഭാഷാപ്രസിദ്ധീകരണവകുപ്പിൽ ഉദ്യോഗം വഹിക്കുന്നവരായും ഒന്നുരണ്ടു പേരുണ്ടു്.

ലെനിൻഗ്രാഡിലെ മറെറാരു സന്ദർശനകേന്ദ്രം അവിടുത്തെ പൊതുശ്മശാനമാണു്. നഗരമദ്ധ്യത്തുനിന്നും 30 കിലോമീററർ ദൂരെയാണു് ഈ ശ്മശാനം. ഞങ്ങൾ രണ്ടു ബസ്സുകളിലായി യാത്രപുറപ്പെട്ടു.

മൺമറഞ്ഞ സാർചക്രവർത്തിമാരുടെ രാജകീയപ്രഭാവങ്ങൾ തലയെടുത്തുനില്ക്കുന്ന തെരുവുകളിലൂടെ ബസ്സു് നഗരത്തിനു പുറത്തുകടന്നു. ഗ്രാമത്തിൽ ജനവാസം നന്നേ കുറഞ്ഞ ഒരു സ്ഥലത്തു്, സ്റ്റേഡിയംപോലെ തോന്നിക്കുന്ന ഒരു മതില്ക്കെട്ടിൻെറ പ്രവേശനദ്വാരത്തിനടുത്തു്, ഞങ്ങളുടെ ബസ്സു് ചെന്നുനിന്നു. വാതിലിൻെറ പാർശ്വങ്ങളിലായി ഓരോ കൂററൻ എടുപ്പുകൾ തലയുയർത്തിനില്ക്കുന്നു. ഞങ്ങൾ പടവുകൾ കയറി ഗോപുരവാതില്ക്കലെത്തി. വാതിൽ കടന്നു ചെന്നിറങ്ങുന്നതു് കരിങ്കൽപലകകൾ വിരിച്ചിട്ടുള്ള വിശാലമായ നടപ്പാതയിലേയ്ക്കാണു്. നട

പ്പാതസ്സ് ഒരു ഫർലാങ്ങ് നീളംവരും. ഞാൻ പുററുപാടും ഒന്നു നോക്കി. ഒരു വല്ലായ്മയാണ് അനുഭവപ്പെട്ടതു്, മാർബിറംശിലകരം ഉയർത്തിനിർത്തിയ ശില്പഭംഗിയെഴുന്ന ശവകടീരങ്ങരം കാണുമെന്നാണ് കരുതിയിരുന്നത്. എന്നാൽ ഒരു ശവക്കല്ലറയും അവിടെങ്ങും കണ്ടില്ല. ചുററും ഉയന്ന മതിൽക്കെട്ടോടുകൂടിയ വിശാലമായ ഒരു മൈതാനമാണിതു്. മൈതാനത്തിൻെറ വിരിമാറിലുള്ള കല്ലുവിരിച്ച പാതയിലൂടെയാണ് ഞങ്ങരം നടക്കുന്നതു. ഒററ ശവകടീരംപോലുമില്ലിവിടെ. വിശാലമായ പുൽത്തകിടിയിൽ കാററിനു നെടുവീർപ്പിടാൻ ചില മരങ്ങരം മാത്രം അങ്ങിങ്ങായി നില്ക്കുന്നുണ്ടു്. ഒരുപക്ഷേ ഞങ്ങരംക്കു തെററിയതാവാം. കാണാൻ പുറപ്പെട്ട ശ്മശാനം ഇതായിരിക്കില്ല! മറെറന്തോ ആണിതു്. (എങ്കിലും മററുള്ളവരോടൊപ്പം നടക്കുകതന്നെ.) നടപ്പാതയുടെ മറുതലയ്ക്കൽ, പുറംമതിലിനു തൊട്ടുമുന്നിൽ, ഒരു വലിയ പ്രതിമ മാനംമുട്ടി നില്ക്കുന്നു നിശ്ശബ്ദരായി ഞങ്ങരം നടന്നുചെന്നു. കൂടെ കൊണ്ടുവന്നിരുന്ന പുഷ്പചക്രം ആ പ്രതിമയുടെ മുമ്പിൽ അർപ്പിച്ച് മൂകരായി നിന്നു. മുമ്പോട്ടുനീട്ടി പകുതി ഉയർത്തിയ കൈകളുമായി ആശ്വാസനിശ്വാസമുതിർത്തു നില്ക്കുന്ന ഒരു സ്ത്രീയുടെ പൂർണ്ണകായപ്രതിമയാണതു്. പ്രതിമയ്ക്കുമുമ്പിലുള്ള ചെറിയ പൂന്തോട്ടത്തിൽ ചെമന്ന പൂക്കരം വിരിഞ്ഞു നില്ക്കുന്നുണ്ടായിരുന്നു.

രണ്ടാംലോകമഹായുദ്ധകാലത്താണ് ഈ ശ്മശാനമുണ്ടായതു്.

1941-42-ലെ ശൈത്യകാലം. നാസിജർമ്മനി സോവിയററുയൂണിയൻ ആക്രമിച്ചു. ആദ്യഘട്ടങ്ങളിൽ സോവിയററുസേനയ്ക്കു കനത്ത പരാജയമാണ് സംഭവിച്ചതു്. നാസിപ്പട്ടാളം ലെനിൻഗ്രാഡിലേയ്ക്കു കുതിച്ചുപാഞ്ഞു. ലെനിൻഗ്രാഡിൽനിന്നു മൂന്നു കിലോമീററർ ദൂരംവരെ അവർ ആക്രമിച്ചടക്കി. നാസികരം അധീനപ്പെടുത്തിയ പ്രദേശങ്ങളിലാകെ അവർ സർവ്വനാശവും വരുത്തിക്കൂട്ടി. കൊള്ളയും കൊള്ളിവയ്പും നടത്തുന്നതിൽ അവർ മദ്ധ്യകാലത്തെ മംഗോളിയരെയും കവച്ചുവെച്ചു. നാട്ടുകാരുടെ

സർവ്വവും നാസികരം അപഹരിച്ചെടുത്തു. ഭക്ഷണസാധനങ്ങളും വസ്ത്രങ്ങളുമെല്ലാം. അങ്ങനെ നിസ്സഹായരാക്കപ്പെട്ട ഒരു ജനത പട്ടിണിയിലേക്ക വലിച്ചെറിയപ്പെട്ടു. മരവിപ്പിക്കുന്ന തണുപ്പിൽനിന്നു് രക്ഷപ്പെടാൻ വസ്ത്രങ്ങരം പോലുമില്ലാതെ അവർ മരിച്ചുവീണു. ആഹാരവും മററും എത്തിച്ചുകൊടുക്കാൻ സോവിയററുജനതയ്ക്കു കഴിഞ്ഞില്ല. കാരണം അവക്കുചുററും ശത്രുസൈന്യങ്ങളാണു്. അങ്ങനെ നാസിവലയത്തിൽപ്പെട്ട ലക്ഷക്കണക്കിനു ജനങ്ങരം മഞ്ഞു വർഷിക്കുന്ന ആ ശൈത്യകാലത്തു് വിശന്നു വിശന്നു മരിച്ചു!

യുദ്ധം അപ്പോഴും തുടരുകയായിരുന്നു. എന്തായാലും ലെനിൻഗ്രാഡുനഗരം പിടിച്ചടക്കുവാൻ നാസികരംക്കു കഴിഞ്ഞില്ല. അവർ തോല്പിക്കപ്പെട്ടു. പക്ഷേ, ആ വിജയത്തിനു്, ലക്ഷക്കണക്കിൽ സൈനികരുടെ ജീവൻ സോവിയററുനാടിനു് വിലനൽകേണ്ടിവന്നു! അങ്ങനെ ലെനിൻഗ്രാഡിൽ രണ്ടാംലോകമഹായുദ്ധകാലത്തു് ആഹുതിചെയ്യപ്പെട്ട മനുഷ്യലക്ഷങ്ങളെ ഒന്നിച്ചു്, ഒരേ സ്ഥലത്തു് അടക്കംചെയ്തു. ആ പൊതുശ്മശാനത്തിലാണു് ഞങ്ങരം നിൽക്കുന്നതു്!

പ്രതിമയുടെ പുറകുവശത്തെ മതിലിൽ കൊത്തിവച്ചിരിക്കുന്ന അക്ഷരങ്ങളിലേയ്ക്കു് എന്റെ കണ്ണുകരം കടന്നുചെന്നു. മിസ് ഓരംഗാ സഹായത്തിനെത്തി. ഓരംഗാ ബരംഗോട്ട്സ് എഴുതിയ ഒരു റഷ്യൻകവിതയാണതു്.

"ഇവിടെ കുടികൊള്ളുന്നു
ലെനിൻഗ്രാഡിന്റെ ഹൃത്തുക്കരം
നാടിനെക്കാത്തുരക്ഷിക്കാൻ
ജീവിതം ബലിനൽകിയോർ.

വൃദ്ധന്മാർ, പിഞ്ചുകുഞ്ഞുങ്ങരം,
മുഗ്ദ്ധയൗവ്വനമാന്നവർ
രക്ഷിസൈനികർ, നാടിന്റെ
യുദ്ധതന്ത്രവിചക്ഷണർ!

ഒക്ടോബർവിപ്ലവത്തിന്റെ
തൊട്ടിലാട്ടിയ നാടിനെ
രക്ഷിക്കാനവരർപ്പിച്ചു
യുദ്ധഭൂമിയിൽ സർവ്വവും.

മരിക്കാത്തോർമ്മകൾതീർത്ത
മതിൽക്കെട്ടിന്റെയുള്ളിലായ്
ശതക്കണക്കിലാ വീരർ
ശയിപ്പൂ നിത്യനിദ്രയിൽ.

ധീരരാമവരോരോരോ
രീതിയിൽ ചെയ്ത സേവനം
മറക്കില്ലൊരുകാലത്തും,
സ്മരിക്കും ഞങ്ങളെന്നുമേ.

വൃഥാ ശ്രമിച്ചു ശത്രുക്കൾ
നഗരം കയ്യടക്കുവാൻ.
സേനയോടണിയായ്ച്ചേർന്നു
ധരീമാം ജനസഞ്ചയം.

യുദ്ധഭൂവിൽ കുതിച്ചെത്തി
വൃദ്ധരും സ്ത്രീകൾപോലുമേ!
ഒരേ ലക്ഷ്യം, ഒരേ ചിന്ത,
ഒരേ ധീരവചസ്സുമേ!

“മരണത്തെ ഭയക്കാതെ
ഞങ്ങളിന്നടരാടവേ
മരണം ഞങ്ങളെപ്പേടി-
ച്ചകലേയ്ക്കോടിമാറിടും.”

നാല്പത്തിരണ്ടിലെശ്ശീത
കാളരാത്രദിനങ്ങളെ
മറക്കാനെളുതില്ലെന്നും
സ്മരിക്കും ഞങ്ങൾ നാട്ടുകാർ.

ഓരോരോ പുല്ലൊടിത്തുമ്പിൽ,
ഓരോരോ പൂഴിതന്നിലും
നിശ്വസിച്ചിങ്ങുനില്ക്കുന്നു
നിങ്ങൾതൻ ധന്യജീവിതം!

ക്രുദ്ധനെന്നാകിലും ശോക
വിദ്ധമാം മണ്ണിതിങ്കലായ്
അമർത്ത്യരായ് ശയിക്കുന്നു
മരണം തുണമാക്കിയോർ.

നാടിന്നാത്യന്തികജയം
നേടിത്തന്ന സഖാക്കളേ,
നിങ്ങൾ നാടിനു നേടിച്ചു
പൊങ്ങും കീർത്തിപതാകകൾ.

നന്ദിപൂർവ്വകമീ വീര–
നാട്ടാരും, മാതൃഭൂമിയും
ഉയരത്തിൽനിന്നു വീണ്ടു–
മുയരത്തേക്കുയർത്തിടും."

ആ ശ്മശാനമാകെ ഞാനൊന്നു കണ്ണോടിച്ചു. നടപ്പാതയ്ക്കിരുവശങ്ങളിലുമായി വിലങ്ങനെ ചെറിയചെറിയ പണകൾ ഉയർത്തിയിരിക്കുന്നതുപോലെ. ഓരോന്നിന്റേയും തലയ്ക്കൽ 1942 എന്ന അക്കം കൊത്തിയ ഓരോ മാർബിൾക്കല്ല് വെച്ചിരിക്കുന്നു.

വിശാലമായ ശ്മശാനത്തിൽ അങ്ങിങ്ങായി രണ്ടും മൂന്നും പേർ കൂടിനില്ക്കുന്നതു കണ്ടു. ഒരു ഭാഗത്തേക്കു് ഞാനും ചില സുഹൃത്തുക്കളുംകൂടി കടന്നുചെന്നു. ഒരു സ്ത്രീയും ഒരു പുരുഷനും മരച്ചുവട്ടിൽ നില്ക്കുന്നു. രണ്ടുപേർക്കും അറുപതോടടുത്ത പ്രായം തോന്നിക്കും. വാർദ്ധക്യത്തിന്റെ ചുളിവീണ മുഖങ്ങൾ. ആ സ്ത്രീ വിമ്മിവിമ്മി കരയുകയാ

യിരുന്നു. വൃദ്ധൻ അവരെ ആശ്വസിപ്പിക്കാൻ ശ്രമിക്കുന്നു. എങ്കിലും അയാളും കണ്ണീർ വാർക്കുകയാണ്!

അവർ ആരാണ്? എന്തിനാണു കരയുന്നതു്?

ദ്വിഭാഷിമുഖേന ഞങ്ങൾ അവരുമായി സംസാരിച്ചു. അവർ ദമ്പതികളാണ്. അവരുടെ രണ്ടു മക്കൾ ഈ ശ്മശാനത്തിൽ അന്ത്യനിദ്രകൊള്ളുന്നു. അവർ അടക്കംചെയ്യപ്പെട്ട സ്ഥാനമേതെന്ന് ആ മാതാപിതാക്കൾക്കു നിശ്ചയമില്ല. ആ ശ്മശാനത്തിന്റെ ഏതൊരു ഭാഗവും അവരുടെ മക്കളുടെ ശവകുടീരങ്ങളാണ്! ആഴ്ചയിലൊരിക്കൽ അവർ ശ്മശാനത്തിൽ വരും. ഏതെങ്കിലുമൊരു സ്ഥാനത്തു് ചെന്നിരുന്നു കരയും. എന്നിട്ടു തിരിച്ചുപോകും.

ശ്മശാനത്തിന്റെ പല ഭാഗങ്ങളിലായി നിന്നിരുന്നവർ കണ്ണീർതുടയ്ക്കുന്നതു് ഞാൻ കണ്ടു. അവരെല്ലാം പിരിഞ്ഞുപോയ പ്രിയപ്പെട്ടവരെ ഓർത്തു് കരയുവാനെത്തിയവരാണ്!

മുമ്പിൽ നില്ക്കുന്ന വൃദ്ധയുടെ കണ്ണുനീർ എന്റെ ആത്മാവിലേക്കൊലിച്ചിറങ്ങിച്ചെല്ലുന്നതായി തോന്നി. അതിന്റെ നനവ് എന്റെ മനസ്സിലുണ്ടായിരുന്ന അവ്യക്തമായ ഒരു രൂപത്തിനു ജീവനും മാംസവും നൽകുന്നു. യുഗങ്ങൾക്കുമുമ്പ്, കുരുക്ഷേത്രത്തിലെ യുദ്ധഭൂമിയിൽ, കബന്ധങ്ങൾ അടിഞ്ഞുകിടക്കുന്ന ചോരക്കളത്തിൽ, മരിച്ചുപോയ മക്കളെച്ചൊല്ലി വിലപിച്ചുനിന്ന ആ മാതാവ് ഇതാ എന്റെ മനസ്സിന്റെ കല്ലറയിൽനിന്നും ഇറങ്ങിവന്ന് നഗ്നനേത്രങ്ങൾക്കുമുമ്പിൽ നില്ക്കുന്നു! ചെമ്പിച്ച തലമുടിയും, വാർദ്ധക്യത്തിന്റെ ചുളിവുകളിൽ ദുഃഖത്തിന്റെ ചുടുനീരൊഴുകുന്ന മുഖവുമായി, ഭാരതത്തിലെ ഗാന്ധാരി ഇതാ വന്നുനില്ക്കുന്നു, ലെനിൻഗ്രാഡിലെ വിഷാദപൂർണ്ണമായ ഈ ശ്മശാനത്തിൽ!

അവരുടെ കണ്ണീരിന് മഹത്തായ ഒരു സന്ദേശമുണ്ടെന്ന് എനിക്കു തോന്നി. യുദ്ധത്തിനെതിരായ, ശാശ്വത സമാധാനത്തിന്റേതായ ഒരു സന്ദേശം!

സമ്മർപാലസ്സിലെ രമ്യഹർമ്മ്യങ്ങളിലൂടെയും, കനക വർണ്ണാങ്കിതമായ ശിലാപ്രതിമകളും ജലധാരായന്ത്രങ്ങളും നിറഞ്ഞ, കാതറൈനിന്റെ പൂന്തോട്ടത്തിലൂടെയും ചുററിന ടന്നപ്പോഴും ആ വൃദ്ധയുടെ കരയുന്ന മുഖമാണ് മനസ്സിൽ തറഞ്ഞുനിന്നിരുന്നത്. സമ്മർപാലസ്സിനു ബോംബാക്രമണംകൊണ്ടു നേരിട്ട കേടുപാടുകൾ ഇന്നു കാണാനില്ല. ആ ജലധാരായന്ത്രങ്ങൾ ഇന്നും ആകാശത്തിൽ ജലപുഷ്പങ്ങൾ അർപ്പിച്ചുതന്നെ നിലകൊള്ളുന്നു. ഉദ്യാനത്തിൽ പുഷ്പങ്ങൾ വർണ്ണഭംഗിചേർക്കുന്നു. യുദ്ധത്തിന്റെ നാശനഷ്ടങ്ങൾ പരിഹരിക്കപ്പെട്ടിരിക്കുന്നു. എന്നാൽ ആ വൃദ്ധയുടെ ദുഃഖം ഇന്നും മാറിയിട്ടില്ല. അചേതനമായ ഒരു മാർബിൾകൊട്ടാരമല്ല, ആ വൃദ്ധ. അവർ ഒരു സ്ത്രീയാണ്, മാതാവാണ്. (ലോകത്തെങ്ങുമുള്ള മാതാക്കളുടെ പ്രതീകമാണ്.) ലെനിൻഗ്രാഡിലും ബർലിനിലും മാത്രമല്ല, ഹിരോഷിമയിലും നാഗസാക്കിയിലും, കൊറിയയിലും കോംഗോവിലും, വിയററ്നാമിലും, ഡൊമിനിക്കയിലും, ലോസ് ഏൻജൽസിലും സാൻഫ്രാൻസിസ്കോയിലും ആ മാതാവിന്റെ കണ്ണുനീർ ഒഴുകിപ്പരക്കുന്നു!

പിറേറദിവസം ഞങ്ങൾ ലെനിൻഗ്രാഡിനോടു വിടവാങ്ങി. 'ദസ്വിദാനിയ' റെയിൽവേസ്റ്റേഷനിൽ ഞങ്ങളെ യാത്രയയയ്ക്കാൻ എത്തിയ ആതിഥേയർ അപ്പോഴും പാട്ടുപാടി. താഷ്കെൻറുവിമാനത്താവളത്തിൽ കേട്ട അതേ പാട്ട്.

"ആകാശം നീലനിർമ്മലമായിരിക്കട്ടെ!

സൂര്യൻ തെളിഞ്ഞുപ്രകാശിക്കട്ടെ!

അമ്മയോടൊത്തു ഞാനും ഉണ്ടായിരിക്കട്ടെ........"

ഒരു കവിയുടെ ഭാവനാവിലാസം നെയ്തെടുത്ത കേവലമായ ഒരു ഗാനമല്ലത്. യുദ്ധത്തിന്റെ കരിമേഘങ്ങൾ വിട്ടൊഴിഞ്ഞ, ശാശ്വതസമാധാനത്തിന്റെ കിരണാവലികൾ പ്രഭാമയമാക്കുന്ന അന്തരീക്ഷത്തിൽ പ്രിയപ്പെട്ടതും വിലപ്പെട്ടതുമായ എല്ലാററിന്റേയും ചൂടുപററി ജീവി

ക്കാൻ ആഗ്രഹിക്കുന്ന വിശ്വജനതയുടെ ഉല്ക്കടമായ അഭിലാഷമാണതു്. രണ്ടു ലോകയുദ്ധങ്ങളുടെ കെടുതികൾ സഹിക്കുകയും, മൂന്നാമതൊന്നിന്റെ പേടിസ്വപ്നങ്ങളിൽ കഴിയുകയുംചെയ്യുന്ന ലോകമനസ്സാക്ഷിയുടെ വികാരമാണതു്. ലെനിൻഗ്രാഡിലെ മുത്തശ്ശിയുടെ സന്ദേശം ഈ ഗാനശകലത്തിൽ മുഴങ്ങിനില്ക്കുന്നു. ശാശ്വതസമാധാനത്തിന്റെ വിശ്വസന്ദേശം! ആ സന്ദേശമാണു് സോവിയററുജനത ലോകത്തിനു നൽകുന്നതു്:

ശാന്തി! ശാന്തി! ശാന്തി!

# കമ്മ്യൂണിസത്തിന്റെ തലസ്ഥാനം

മടക്കയാത്രയിൽ മോസ്കോനഗരത്തിൽ മൂന്നുദിവസം മാത്രമേ ഞങ്ങൾ താമസിച്ചുള്ളു. സോവിയററുയൂണിയന്റെ പല ഭാഗങ്ങളും ഇതിനകം കണ്ടുകഴിഞ്ഞിരുന്നതുകൊണ്ട് തലസ്ഥാനനഗരത്തെ അടുത്തറിയാൻ ഈ ദിവസങ്ങൾ തീരെ അപര്യാപ്തമായിരുന്നില്ല. മററു ഭാഗങ്ങളിൽ കാണാൻ കഴിഞ്ഞ ജീവിതസമ്പ്രദായങ്ങൾ കൂടുതൽ മിഴിവോടെ തലസ്ഥാനനഗരിയിൽ അനുഭവപ്പെട്ടു അതു സ്വാഭാവികവുമാണല്ലോ.

മുതലാളിത്തത്തിന്റെ തലസ്ഥാനങ്ങൾ ലോകത്തു് ഒന്നിലധികമുണ്ടു്. എന്നാൽ കമ്മ്യൂണിസത്തിന്റെ തലസ്ഥാനം, അതിന്റെ എല്ലാ അർത്ഥത്തിലും, ഒന്നേയുള്ളു. അതാണു് സോവിയററുതലസ്ഥാനമായ മോസ്കോ. 48 വർഷംമുമ്പു് ലോകത്തിലെ ആദ്യത്തെ സോഷ്യലിസ്റ്റു് രാഷ്ട്രം പിറവിയെടുത്തതിനുശേഷം, ലോകം അതുവരെ കണ്ടിട്ടില്ലാത്ത ഒരു പുതിയ സാമൂഹ്യസംവിധാനത്തിന്റെ ചക്രം തിരിച്ചുപോരുന്ന ഈ വിശ്വനഗരം ആധുനികചരിത്രത്തിലെ ഒരു പ്രതിഭാസമായി വർത്തിക്കുന്നു. മുതലാളിത്തത്തിന്റെ പേടിസ്വപ്നമായ ഈ നഗരം ലോകത്തെങ്ങുമുള്ള അദ്ധ്വാനിക്കുന്ന ജനവിഭാഗങ്ങളുടെ ആശാകേന്ദ്രമാണു്. സാർവ്വദേശീയ കമ്മ്യൂണിസ്റ്റു്പ്രസ്ഥാനത്തി

ന്റെ തലസ്ഥാനവും ഒരർത്ഥത്തിൽ മോസ്ലോതന്നെയാണ്. ഇക്കാര്യത്തിൽ മോസ്കോയുടെ സ്ഥാനം പിടിക്കിംഗിനു കൈവരുത്താൻ ചൈന അടുത്തകാലത്തായി നടത്തിവരുന്ന ശ്രമങ്ങൾ പരാജയപ്പെട്ടുകൊണ്ടിരിക്കയുമാണല്ലൊ.

സോഷ്യലിസം അതിന്റെ എല്ലാ വിശദാംശങ്ങളിലും നടപ്പിൽവരുത്തിക്കഴിഞ്ഞിട്ടുള്ള ഒരു രാജ്യമാണ് സോവിയററുയൂണിയൻ. (ഓരോ ആളിൽനിന്നും അയാളുടെ കഴിവനുസരിച്ചു വാങ്ങുക, ഓരോ ആളിനും അയാളുടെ അദ്ധ്വാനത്തിന്റെ തോതനുസരിച്ചു നൽകുക.") ഫാക്ടറികളും, മില്ലുകളും, ഖനികളും, നിലങ്ങളും ജനങ്ങളുടേതാണ്. സ്റ്റേററിന്റേതാണ്. ഉല്പാദനോപകരണങ്ങൾ സമൂഹത്തിന്റെ പൊതുഉടമയിൽ കൊണ്ടുവന്നിരിക്കുന്നു. കൂട്ടുകൃഷികേന്ദ്രങ്ങളും സഹകരണസംഘങ്ങളും ഉദാഹരണം. ചൂഷണം അപ്രത്യക്ഷമായിരിക്കുന്നു. എല്ലാ പൗരന്മാരും തുല്യരാണ്. സമൂഹത്തിന്റെ പുറംതൊലിയിൽ തൊട്ടുരുമുക മാത്രമല്ല, ജീവിതത്തിന്റെ അഗാധതലങ്ങളിലേയ്ക്കു സമത്വബോധം താണിറങ്ങിച്ചെന്നിരിക്കുന്നു. എല്ലാ തുറകളിലും ഈ തുല്യത ദർശിക്കുവാൻ കഴിയും. 'സഖാവ്" എന്ന പദത്തിന്റെ അർത്ഥവ്യാപ്തിയും പ്രാധാന്യവും സോവിയററുയൂണിയനിൽവച്ചാണ് യഥാർത്ഥത്തിൽ എനിക്കു ബോദ്ധ്യമായതു്. സമത്വാധിഷ്ഠിതസാമൂഹ്യക്രമത്തിന്റെ ഉൾത്തുടിപ്പുകൾ ഏററവും കൂടുതൽ മുഴങ്ങിനില്ക്കുന്ന ഒരു സംബോധനാരൂപം! സഖാവ് എന്ന സംബോധനയ്ക്കുപുറമേ ആക്കും ആരേയും പേരുചൊല്ലിവിളിക്കുന്നതിനും ഒരു തടസ്സവുമില്ല. ഒരു സാധാരണപൗരനു്, ഒരു തൊഴിലാളിയ്ക്കു്, സോവിയററുപ്രധാനമന്ത്രിയെ "അലക്സി കോസീഗിൻ'' എന്നുതന്നെ സംബോധനചെയ്യാം. നേരിട്ടായാലും കത്തിലൂടെയായാലും! (നമ്മുടെ നാട്ടിലെ സ്ഥിതിയോ?) സോഷ്യലിസ്റ്റ്മനസ്സിൽ അപകർഷതാബോധമെന്നൊന്നില്ല. രാജ്യം ഭരിക്കുന്ന മന്ത്രിയും ഫാക്ടറിയിൽ പണിചെയ്യുന്ന തൊഴിലാളിയും തുല്യരാണ്. തൊഴിലിന്റെ മഹത്വം ഏററവും കൂടുതൽ മാനിക്കപ്പെട്ടു. ഒരു വിദ്യാർത്ഥി, താൻ ഒരു തൊഴിലാളിയുടെ മക

നാണെന്നു പറയുന്നതിൽ കാണിക്കുന്ന അഭിമാനവും, അയാൾക്കു് സമൂഹം നൽകുന്ന അംഗീകാരവും നമ്മെ അത്ഭുതപ്പെടുത്തും!

ഉല്പാദനോപകരണങ്ങൾ സമൂഹത്തിന്റെ ഉടമയിൽ കൊണ്ടുവന്നതിന്റെ ഫലമായി ദേശീയ-സാമ്പത്തികവികസനം ഏകീകൃതമായ ഒരു പദ്ധതിയുടെ അടിസ്ഥാനത്തിൽ നടത്താൻ കഴിയുന്നു. ഇതിന്റെ ഫലമായി ഉല്പാദനം വർദ്ധിക്കുകയും, "ഓരോ ആളിനും അയാളുടെ ആവശ്യമനുസരിച്ചു നൽകുക" എന്ന കമ്മ്യൂണിസ്റ്റ് തത്വം നടപ്പാക്കാനുള്ള സാദ്ധ്യത അടുത്തടുത്തുവരികയും ചെയ്തുകൊണ്ടിരിക്കുന്നു. 1980 ആകുമ്പോഴേയ്ക്കും സോവിയറ്റ്യൂണിയനിൽ കമ്മ്യൂണിസം കൈവരുത്താനുള്ള ഭൗതികസാഹചര്യങ്ങൾ പക്വമാകുമെന്നാണു് കരുതപ്പെടുന്നതു്.

സംഘത്തിൽനിന്നു വിട്ടൊഴിഞ്ഞു സന്ദർശനം നടത്തുവാൻ ഏററവും കൂടുതൽ സൗകര്യം എനിക്കു കിട്ടിയതു് മോസ്ക്കോവിൽവെച്ചായിരുന്നു. അതിനു് മോസ്ക്കോയിലെ രണ്ടു മലയാളിസുഹൃത്തുക്കളോടു ഞാൻ കടപ്പെട്ടിരിക്കുന്നു—

—രണ്ടു ഗോവിന്ദൻകുട്ടിമാർ. രണ്ടുപേരും സൗഹൃദകലാശാലയിലെ വിദ്യാർത്ഥികളാണു്. ഒരാൾ ഇരിങ്ങാലക്കുട സ്വദേശിയാണു്—പി. ഗോവിന്ദൻകുട്ടി. അദ്ദേഹം എൻജിനീയറിംഗിൽ അവസാനവർഷമെത്തിയിരിക്കുന്നു. തൃശ്ശൂക്കാരനായ വി. ഗോവിന്ദൻകുട്ടി മെഡിസിൻ പഠിക്കുന്നു. സ്വീകരണയോഗങ്ങളിലൊഴികെ മററു സന്ദർഭങ്ങളിലെല്ലാം ഈ സുഹൃത്തുക്കളായിരുന്നു എന്റെ പ്രധാന വഴികാട്ടികളും ദ്വിഭാഷികളും.

മോസ്ക്കോനഗരത്തിലെ ഒരു പ്രധാനകാഴ്ചവസ്തുവാണു് ഭൂഗർഭത്തിലെ വൈദ്യുതതീവണ്ടി. മെട്രോ എന്നാണു് ഇതിനെ നാട്ടുകാർ വിളിക്കുന്നതു്. നഗരത്തിന്റെ നാനാഭാഗത്തേയ്ക്കും യാത്രചെയ്യുവാൻ ഇതുപകരിക്കുന്നു. റോഡിൽനിന്നും, M എന്ന വലിയ നെററിപ്പട്ടം ചാർത്തിനില്ക്കുന്ന ഒരു കെട്ടിടത്തിലേയ്ക്കു് സുഹൃത്തു് എന്നെ കൂട്ടിക്കൊണ്ടുപോയി. ഭൂഗർഭറെയിൽവേയുടെ, ഉപരിതല

സ്റ്റേഷനാണിത്. ഇവിടെനിന്നാണ് താഴെ ഭൂഗർഭസ്റ്റേഷനിലേയ്ക്ക് ഇറങ്ങിപ്പോകേണ്ടത്. കോൺക്രീററുകൈവരികൾകൊണ്ടു നീളത്തിൽ ഇടനാഴികൾ കെട്ടിയിരിക്കുന്നിടത്തേയ്ക്ക് ഞങ്ങൾ കയറിച്ചെന്നു. യാത്രക്കാർ ഇടനാഴിയുടെ മുൻതൂണിലെ ഒരു ദ്വാരത്തിൽ ഒരു നാണയം (10 കോപ്പെക്സ്) നിക്ഷേപിക്കുന്നു. ഉടൻതന്നെ ആ തൂണിൽ ഒരു ലൈററുതെളിയുകയും ഏതാനും റഷ്യൻഅക്ഷരങ്ങൾ വ്യക്തമാവുകയും ചെയ്യുന്നു. 'നിങ്ങൾക്കു പോകാം' എന്നാണ് അതിൻെറ അർത്ഥം. അതോടൊപ്പം മുമ്പിൽ മുട്ടവേലിപോലെ വിലങ്ങനെയിരിക്കുന്ന ഇരുമ്പുകമ്പി ഘടഘടശബ്ദത്തോടെ ഒരു തല ഉയർത്തി വഴിയൊഴിഞ്ഞുതരുന്നു. ഇടനാഴി അവസാനിക്കുന്നിടത്ത് 'എസ്കലേററർ' സ്ഥാപിച്ചിരിക്കുന്നു. ചലിക്കുന്ന ഈ റബ്ബർകോവേണികളാണ് യാത്രക്കാരെ താഴേയ്ക്കും മുകളിലേയ്ക്കും കൊണ്ടെത്തിക്കുന്നത്. കോവേണിയിൽക്കൂടി നടക്കേണ്ട ആവശ്യമില്ല. അതിൽ കയറിനില്ക്കുകയേ വേണ്ടൂ. നിമിഷങ്ങൾക്കകം എസ്കലേററർ ഞങ്ങളെ താഴെയുള്ള വിശാലമായ പ്ലാററ്ഫാറത്തിൽ കൊണ്ടുചെന്നിറക്കി. ഭൂഗർഭത്തിൽ, ഉപരിതലത്തിൽനിന്നു 200-ൽ അധികം അടി താഴെയാണു നില്ക്കുന്നതെന്നു തോന്നിയില്ല. സ്റ്റേഷൻെറ ചുമരുകൾ വെണ്ണക്കല്ലുകൾ പതിച്ചു മനോഹരമാക്കിയിരിക്കുന്നു. വിപ്ലവകാലത്തും അതിനുശേഷവുമുള്ള ചരിത്രരംഗങ്ങളുടെ ചിത്രീകരണങ്ങൾ ചുമരുകൾക്കു കലാഭംഗി വർദ്ധിപ്പിക്കുന്നു ശുദ്ധവായു നിർബാധം കടന്നുവരുന്നതിനുള്ള ഏർപ്പാടുകളുണ്ട്. മോസ്കോനഗരത്തിനടിയിൽ ഇത്തരം 82 മെട്രോസ്റ്റേഷനുകളുണ്ട്. ലെനിൻഗ്രാഡിൽ 68 എണ്ണവും. മെട്രോയുടെ സഞ്ചാരവൃത്തം വർഷംപ്രതി വർദ്ധിച്ചുവരികയാണ്. ഭൂതലത്തിലെ നഗരവിസ്തൃതി വികസിക്കുന്നതനുസരിച്ചു ഭൂഗർഭത്തിൽ ഗതാഗതമാർഗ്ഗങ്ങളും വലുതായിക്കൊണ്ടിരിക്കുന്നു.

സ്റ്റേഷനിൽ കാത്തുനിന്നു മുഷിയേണ്ട കാര്യമില്ല. തീവണ്ടി ഇരമ്പിക്കുതിച്ചെത്തുന്നു—രണ്ടുമിനിട്ടുകൂടുമ്പോൾ ഓരോന്നുവീതം! തീവണ്ടികളെപ്പോലെതന്നെ ക്രമം പാ

ലിക്കുന്നതിൽ യാത്രക്കാരും ശ്രദ്ധാലുക്കളാണ്. സ്ത്രീകൾക്കും വൃദ്ധന്മാർക്കും ഇരിക്കാനിടം കിട്ടാതെ നിന്നു യാത്രചെയ്യേണ്ട ഗതികേടില്ല. അവർക്കുവേണ്ടി ചെറുപ്പക്കാർ സീററുകൾ ഒഴിഞ്ഞുകൊടുക്കുന്നു. സന്ദർശകർക്ക്—പ്രത്യേകിച്ച് ഇന്ത്യാക്കാർക്ക്—ഈ പരിഗണന ലഭിക്കുന്നുണ്ട്.

നിശ്ചിതമായ ഒരു ചെറിയ ചാർജ്ജിന് എത്രദൂരം വേണമെങ്കിലും സഞ്ചരിക്കാം. മെട്രോയിൽ മാത്രമല്ല നഗരത്തിനുള്ളിൽ ബസ്സിലും ട്രാമിലുമുള്ള ഒരു സോഷ്യലിസ്റ്റ് പ്രത്യേകതയാണിത്. ദൂരമെന്തായാലും ശരി യാത്രക്കൂലി ഒന്നുതന്നെ—തപാൽ സമ്പ്രദായംപോലെ! യാത്രക്കൂലി വാങ്ങാനും ടിക്കററു നൽകാനും ആരുമില്ലെന്നതാണ് മറെറാരു പ്രത്യേകത. മെട്രോയിലാണെങ്കിൽ യാത്രക്കൂലിയുടെകാര്യം ഓർമ്മിപ്പിക്കുവാൻ ഉപരിതലസ്റ്റേഷനിലെ ഇടനാഴിയിൽ ഒരു മുട്ടുവേലിയെങ്കിലുമുണ്ടെന്നുപറയാം. എന്നാൽ ബസ്സിലും ട്രാമിലും ഈ മുട്ടുവേലിയുമില്ല. യാത്രക്കാർ നിശ്ചിതകൂലി (ബസ്സിൽ 5 കോപ്പെക്കു) ഒരു പെട്ടിയിൽ സ്വയമായി നിക്ഷേപിക്കുകയും, അവിടെ വെച്ചിട്ടുള്ള ടിക്കററുചുരുളിൽനിന്ന് ഒരെണ്ണം കീറിയെടുക്കുകയുമാണു ചെയ്യുന്നതു്. ടിക്കററുപരിശോധന എന്ന ഏർപ്പാടുമില്ല. സമൂഹത്തിൻെറ വിശ്വസ്തതയെ നിഷേധിക്കുന്ന 'ടിക്കററില്ലായാത്രക്കാർ' ആരുമില്ലിന്നു്. ഏതാനുംവർഷംമുമ്പുവരെ അത്തരക്കാരായ അപൂർവ്വം ചിലർ ഉണ്ടായിരുന്നുവത്രേ. അവർക്ക് ഒരു പ്രത്യേക ശിക്ഷ നൽകിവന്നിരുന്നു. ടിക്കററില്ലാതെ യാത്രചെയ്ത ആളിൻെറ മേൽവിലാസം, അയാളുടെ ഒരു ഹാസ്യചിത്രത്തോടൊപ്പം ട്രാമിലോ ബസ്സിലോ പതിച്ചുവെയ്ക്കുക. അങ്ങനെ ഒരു നഗരം മുഴുവൻ അയാളുടെ കുററം ക്ഷണത്തിൽ അറിയാനിടവരുത്തുക! ഇത്തരം ശിക്ഷാവിളംബരങ്ങൾ ഇപ്പോൾ നഗരത്തിലെ വാഹനങ്ങളിൽ കാണാനില്ല. എന്നാൽ മററുചില തുറകളിൽ ഈ ശിക്ഷാപദ്ധതി പ്രയോഗത്തിലുള്ളതായി അറിയാൻകഴിഞ്ഞു. മദ്യപിച്ചു വഴക്കുണ്ടാക്കുകയും കുടുംബകലഹം നടത്തുകയും ചെയ്യുന്നവരെ ഇത്തരം ശിക്ഷകൾക്കു വിധേയരാക്കുന്നു. ഓരോ

തെരുവിലും നാട്ടുകാരുടെ ന്യായാധിപസമിതികളുണ്ട്. ഒരു മദ്യപാനിയുടെ ശല്യം അസഹ്യമായിത്തീരുമ്പോൾ, അയാളെ സമിതിയുടെമുമ്പിൽ ഹാജരാക്കുന്നു. സമിതിയാകട്ടെ, ആദ്യം അയാളുടെ കുററത്തെപ്പററി അയാളെ പറഞ്ഞു മനസ്സിലാക്കുകയും ആവർത്തിക്കരുതെന്ന് ഉപദേശിക്കുകയും ചെയ്യുന്നു. എന്നാൽ ആവർത്തിച്ചുള്ള ഉപദേശങ്ങൾകൊണ്ടു ഫലമില്ലെന്നുവരുമ്പോൾ അയാൾക്കു ശിക്ഷനൽകുന്നു. തെരുവിൻെറ പ്രധാനകവലയിൽ ഒരു വലിയ ബോർഡ് സ്ഥാപിക്കുന്നു. അതിൽ വലിയ അക്ഷരത്തിൽ ഇങ്ങനെ എഴുതിവെയ്ക്കും: 'ഇതൊന്നു നോക്കിയിട്ടുപോകൂ.' അതിനടിയിൽ കുററവാളിയുടെ ഹാസ്യചിത്രവും കുററങ്ങളുടെ വിവരങ്ങളും കുറിച്ചുവെച്ചിട്ടുണ്ടാവും!

തിന്മകൾ സമൂഹമദ്ധ്യത്തിൽ തുറന്നുകാട്ടി പരിഹരിക്കുകയെന്നതാണ് ഇത്തരം ശിക്ഷാസമ്പ്രദായങ്ങളുടെ തത്വം. എന്നാൽ തെരുവുകളിൽ പ്രദർശിപ്പിച്ചിട്ടുള്ള ഫോട്ടോകൾ എല്ലാം കുററവാളികളുടെ ചിത്രപ്പരസ്യങ്ങളല്ല; ഏററവും നല്ല തൊഴിലാളികളുടേയും ഏററവും നല്ല പൗരന്മാരുടേയും ചിത്രങ്ങൾ പ്രദർശിപ്പിക്കുകയെന്നതും സോവിയററുസമൂഹത്തിൻെറ ഒരു പ്രത്യേകതയാണ്.

മോസ്കോയുടെ ഹൃദയമാണ് ക്രെംലിൻ. യു. എസ്. എസ്. ആറിൻേറയും റഷ്യൻഫെഡറേഷൻേറയും സുപ്രീം സോവിയററുകളും, സോവിയററുകേന്ദ്രമന്ത്രികാര്യാലയവും ഇതിനുള്ളിലാണ്. സാർവ്വദേശീയരാഷ്ട്രതന്ത്രത്തിൽ സോവിയററുയൂണിയൻെറ പ്രതീകമായി ഉപയോഗിക്കപ്പെടുന്ന ഒരു വാക്കുകൂടിയായിത്തീന്നിട്ടുണ്ട് ക്രെംലിൻ.

സോവിയററുയൂണിയൻെറ ഭരണകേന്ദ്രസ്ഥാനമെന്ന നിലയിൽ ക്രെംലിനു് അമ്പതുവയസ്സുപോലും തികഞ്ഞിട്ടില്ല. എന്നാൽ റഷ്യയുടെ ചരിത്രഗതിക്കു സാക്ഷ്യം വഹിച്ചുപോന്നിട്ടുള്ള ഒരു നീണ്ട ചരിത്രമുണ്ടിതിനു്. ഇവിടത്തെ ഓരോ ഗോപുരവും സൗധവും റഷ്യൻജനതയുടെ ഭൂത-വത്തമാനകാലങ്ങളുടെ പ്രതീകങ്ങളാണ്. പന്ത്രണ്ടാംനൂററാണ്ടിലാണ് ക്രെംലിൻെറ ആദ്യമതിലുകൾ

നിർമ്മിക്കപ്പെട്ടതു്. ഓക്കുമരത്തടികൊണ്ടു നിർമ്മിച്ചവയായിരുന്നു ഈ മതിലുകൾ. ഇടയ്ക്കിടെ ഉണ്ടായിക്കൊണ്ടിരുന്ന ആക്രമണങ്ങളിൽ അവ പലവട്ടം അഗ്നിക്കിരയാവുകയുണ്ടായി. പതിനാലാംനൂററാണ്ടിൽ അവ ശിലകൾകൊണ്ടു് പുനർനിർമ്മിക്കാൻ തുടങ്ങി. എന്നാൽ അതിനു് ഇന്നത്തെ രൂപം കൈവന്നതു് പതിനാറാംനൂററാണ്ടിലത്രേ.

പ്രസിദ്ധമായ റഡ്സ്ക്വയറിലൂടെ ക്രെംലിൻകോട്ടയ്ക്കകത്തു കടന്നുചെന്നപ്പോൾ അത്ഭുതത്തിൻെറ ഒരു ലോകത്തു് എത്തിച്ചേർന്നതുപോലെയാണു തോന്നിയതു്. പോയ നൂററാണ്ടുകൾ ഇഷ്ടികകൾകൊണ്ടു പടുത്തുയർത്തിയ കൂററൻ ഗോപുരങ്ങൾ—ഇവാൻെറ മണിഗോപുരം, സ്പാസ്കി ഗോപുരം, രഹസ്യഗോപുരം മുതലായവ—പഴയ റഷ്യൻ ശില്പികളുടെ ആത്മവീര്യത്തിൻെറ വിളംബരങ്ങളായി നിലകൊള്ളുന്നു. ഓടിട്ട കൊട്ടാരങ്ങൾ തലയിലേററിനില്ക്കുന്ന ഭദ്രാസനപ്പള്ളിയും, അരമനകളും മറെറാരു കാലഘട്ടത്തിൻെറ സൃഷ്ടികളും അനുസ്മരണങ്ങളുമാണു്. ആധുനികസൗധങ്ങളും ക്രെംലിനിലുണ്ടു്. വളരെ വിസ്തൃതമായ ഒരു അത്യാധുനികഹർമ്മ്യമാണു് 'സോവിയററുകോൺഗ്രസ് കൊട്ടാരം.' വിശാലമായ കോൺഗ്രസ്ഹാളിൽ എണ്ണായിരംപേർക്കു് ഇരിപ്പിടങ്ങളുണ്ടു്. ചുകന്ന മേലുറയിട്ട ഓരോ കുഷൻസീററിലും പ്രത്യേകം പ്രത്യേകം ഇയർഫോണുകളുണ്ടു്. വിസ്തൃതമായ പ്രസംഗവേദിയും, കലാഭംഗി നിറഞ്ഞ മണ്ഡപങ്ങളും, ലഘുഭോജനശാലകളും, ആഡംബരത്തോടുകൂടിയ സല്ക്കാരശാലകളും കോൺഗ്രസ്സദനത്തിൻെറ മാററു വർദ്ധിപ്പിക്കുന്നു. സംവിധാനഭംഗി പൂവണിഞ്ഞുനില്ക്കുന്ന ശൈത്യകാലത്തോട്ടം കൊട്ടാരത്തിൻെറ മറെറാരു ബാഹ്യാലങ്കാരണമാണു്.

ക്രെംലിൻ ഗോപുരാഗ്രങ്ങളിൽ കാണുന്ന അരിവാൾ–ചുററികചിഹ്നത്തോടുകൂടിയ നക്ഷത്രങ്ങൾ, പ്രകാശം പൊഴിക്കുന്ന മാണിക്യക്കല്ലുകൾകൊണ്ടു് നിർമ്മിക്കപ്പെട്ടവയാണു്. 1935–വരെ ഈ നക്ഷത്രങ്ങളുടെ സ്ഥാനത്തു്

സാറിസ്റ്റ് ഏകാധിപത്യത്തിന്റെ ചിഹ്നങ്ങളായിരുന്നു — ഇരട്ടത്തലയുള്ള പരുന്തുകൾ. താഴെ ഭരണക്രമം മാറിയപ്പോൾ, ഗോപുരാഗ്രങ്ങളിൽ പരുന്തുകൾ മറയുകയും നക്ഷത്രങ്ങൾ ഉദയംചെയ്യുകയുമുണ്ടായി. ഓരോ നക്ഷത്രത്തിനും ഒന്നരടണ്ണോളം തൂക്കമുണ്ട്. അവയുടെ പ്രകാശരശ്മികൾക്ക് മൂന്നുകിലോമീററിലധികം വ്യാപ്തിയുണ്ട്. ശക്തിയേറിയ വൈദ്യുതദീപങ്ങൾകൊണ്ടാണ് അവയ്ക്കു പ്രകാശം നൽകുന്നതു്. ഇലക്ട്രിക്ക്ജാലകങ്ങൾമുഖേന തണുത്ത കാററു കടത്തിവിട്ട് അവ തണുപ്പിക്കുന്നു.

വിൻറർപാലസ്സിലെ ഹെർമിറേറജ്മ്യൂസിയംപോലെ ക്രെംലിനിലുമുണ്ട് വിലതീരാത്ത ഒരു നിധിപ്പുര — ടവ്വർപാലസ്! സ്വർണ്ണസിംഹാസനങ്ങളും രത്നാഭരണങ്ങളും, നവരത്നഖചിതമായ ഉടവാളുകളും, ചെരുപ്പുകളും മററും ഇവിടെയും കാഴ്ചവസ്തുക്കളായി സൂക്ഷിച്ചുവച്ചിരിക്കുന്നു.

15-ാംനൂററാണ്ടിൽ നിർമ്മിക്കപ്പെട്ട ഒരു പീരങ്കിയും 18-ാംനൂററാണ്ടിൽ വാർത്തുണ്ടാക്കിയ സാർമണിയും ക്രെംലിൻകാഴ്ചവസ്തുക്കളുടെ കൂട്ടത്തിൽ പെടുന്നു. ആന്ദ്രേചൊഹോവ് വാർത്തെടുത്ത പീരങ്കിക്ക് 40 ടൺ ഭാരമുണ്ട്. ഒററവെടിപോലും ഇതു പൊട്ടിച്ചിട്ടില്ലത്രെ. കാഴ്ചവസ്തുവായി മാത്രം സൂക്ഷിക്കപ്പെട്ടുപോന്നതാണിതു്. ഒരു ഗോപുരത്തിന്റേയും മുകളിൽ സ്ഥാനംപിടിക്കാൻ സാർമണിക്കു ഭാഗ്യം സിദ്ധിച്ചിട്ടില്ല. റഷ്യയിൽ നിർമ്മിച്ചിട്ടുള്ളതിൽ വെച്ച് ഏററവും വലിയ ഈ മണിയുടെ ഭാരം 200 ടൺ ആണ്. ഒരിക്കൽ അഗ്നിബാധയിൽപെട്ട് ഇതിന്റെ ഒരു ഭാഗം പൊട്ടിയടൎന്നുപോയി. ആ വിടവിൽ ഒരാൾക്കു നിവൎന്നുനിൽക്കാം. അടൎന്നുമാറിയ ഭാഗവും അടുത്തുതന്നെ വെച്ചിട്ടുണ്ട്. അതിന് 8 ടണ്ണോളം ഭാരമുണ്ട്.

റഷ്യൻ ചരിത്രത്തിന്റെ വിഭിന്നകാലഘട്ടങ്ങൾ വാസ്തുവിദ്യയിലൂടെയും രാജ്യതന്ത്രത്തിലൂടെയും സമ്മേളിച്ചിരിക്കുന്ന ഒരു വർണ്ണശില്പമാണ് ക്രെംലിൻ

ക്രെംലിൻഹർമ്മ്യങ്ങളുടെ കൂട്ടത്തിൽ പ്രധാനപ്പെട്ട മറെറാരു സ്ഥാപനമാണ് സെൻറ്ബേസിൽപള്ളി ഈ പുരാതനദേവാലയം ഇന്നൊരു കാഴ്ചവസ്തു മാത്രമാണ്. ലോകത്തിലെ വിഭിന്നങ്ങളായ ശില്പമാതൃകകൾ ഈ പള്ളിയുടെ നിർമ്മാണത്തിൽ ഉപയോഗപ്പെടുത്തിയിരിക്കുന്നതു കാണാം. ഇത്തരമൊരു സൗധം സോവിയററുയൂണിയനിൽ മറെറങ്ങുമില്ല. അങ്ങനെ ഉണ്ടാകരുതെന്ന് ഇതു പണികഴിപ്പിച്ച ചക്രവർത്തിക്ക നിർബന്ധമുണ്ടായിരുന്നുവത്രേ. പള്ളിയുടെപണി പൂർത്തിയായപ്പോൾത്തന്നെ അതിൻെറ ശില്പിയുടെ കണ്ണുകൾ ചൂഴന്നെടുത്തു, ക്രൂരനായ ഇവാൻ! അത്തരമൊരു ശില്പം മേലിൽ അയാൾ നിർമ്മിക്കരുത്!!

ക്രെംലിൻെറ മുമ്പിൽ, റെഡ്സ്ക്വയറിന്നഭിമുഖമായി ലെനിൻമുസോളിയം സ്ഥിതിചെയ്യുന്നു. എല്ലാദിവസവും മുസോളിയത്തിൻെറ മുമ്പിൽ സന്ദർശകരുടെ വലിയ പ്രവാഹമാണ്. വിപ്ലവാചാര്യനായ ലെനിൻെറ മൃതദേഹം കാണാൻ സോവിയററുയൂണിയൻെറ വിവിധഭാഗങ്ങളിൽനിന്നു ജനങ്ങൾ എത്തിച്ചേരുന്നു. ഞങ്ങൾ റെഡ്സ്ക്വയറിലെത്തിയപ്പോഴേയ്ക്കും ഒരു നീണ്ട ക്യൂ അവിടെ നീണ്ടുനുണ്ടായിരുന്നു ഇന്ത്യക്കാരായ സന്ദർശകർക്ക് സോവിയററുജനത സദയം നൽകുന്ന പരിഗണനമൂലം ഞങ്ങൾക്ക് ക്യൂവിൻെറ പുറകിൽ ഊഴംകാത്തു കഴിയേണ്ടിവന്നില്ല. കറുപ്പുനിറം തോന്നിക്കുന്ന കടുംചുവപ്പുള്ള മാർബിൾശിലകൊണ്ട് ചതുരാകൃതിയിൽ നിർമ്മിച്ച ഒരു ശില്പമാണ് ലെനിൻെറ ശവകുടീരം പ്രവേശനകവാടത്തിൽ പ്രതിമകൾപോലെ നിലയുറപ്പിച്ചിട്ടുള്ള രണ്ടു രക്ഷിഭടന്മാർക്കിടയിലൂടെ ഞങ്ങൾ അകത്തേയ്ക്കു കടന്നു. അവിടെനിന്നു മഞ്ഞവെളിച്ചം ഒഴുകിവീണുകൊണ്ടിരിക്കുന്ന കോവണിയിറങ്ങിച്ചെന്നപ്പോൾ, നിയോൺ ബൾബുകളുടെ വെളിച്ചത്തിൽ, അന്ത്യനിദ്രകൊള്ളുന്ന ലെനിൻ കാഴ്ചയിൽപെട്ടു. രണ്ടുമൂന്നുവർഷം മുമ്പുവരെ ഈ മുസോളിയത്തിൽ സ്റ്റാലിൻെറ മൃതദേഹവും സൂക്ഷിക്കപ്പെട്ടിരുന്നു.

പുറത്തുകടന്നപ്പോൾ, മുസോളിയത്തിൻെറയും ക്രെംലിൻ മതിലിൻെറയും ഇടക്കുള്ള ഇടുങ്ങിയ ഒരു പാർക്കിലേയ്ക്ക് ശ്രീ: ഗോവിന്ദൻകുട്ടി എന്നെ കൂട്ടിക്കൊണ്ടുപോയി. നിരവധി പ്രതിമകൾ അവിടെ നിരന്നുനില്ക്കുന്നുണ്ട്. വിപ്ലവകാലത്തും അതിനുശേഷവും നേതൃത്വപരമായ പങ്കുവഹിച്ച മഹാരഥന്മാരുടെ അർദ്ധകായപ്രതിമകൾ. ഓരോ പ്രതിമയുടേയും താഴെ കറുത്ത മാർബിൾശിലയിൽ വിശദീകരണങ്ങൾ കൊത്തിവെച്ചിട്ടുണ്ട്. ആ പ്രതിമകളുടെ നിര അവസാനിക്കുന്നിടത്ത് തറയിൽ ഇട്ടിരിക്കുന്ന ഒരു കറുത്ത മാർബിൾപലകയിലേയ്ക്ക് സുഹൃത്ത് എൻെറ ശ്രദ്ധ ക്ഷണിച്ചു. അതിൽ ഒരു പേര് കൊത്തിവെച്ചിട്ടുണ്ട്: "ജെ. വി. സ്റ്റാലിൻ." മറെറാന്നുമില്ല. സാധാരണ കാണാറുള്ളതുപോലെ ജീവിതകാലം കുറിക്കുന്ന അക്കങ്ങൾപോലുമില്ല. വെറും പേരുമാത്രം. മുസോളിയത്തിൽ നിന്നു നീക്കംചെയ്യപ്പെട്ട സ്റ്റാലിൻെറ മൃതദേഹം ദഹിപ്പിക്കപ്പെടുകയാണു ചെയ്തതു്. പകരം നിർമ്മിക്കപ്പെട്ട സ്റ്റാലിൻസ്മാരകമാണിതു്. ഒരു ശവകുടീരവുമില്ല. തൊട്ടടുത്തു കാണപ്പെടുന്നതുപോലെ ഒരു അർദ്ധകായപ്രതിമപോലുമില്ല. വെറും ഒരു ശിലാഫലകം മാത്രം! അതുതന്നെയും ചരിത്രത്തിൻെറ ഒരു കൈത്തെററുപോലെ, അശ്രദ്ധമായി ഉപേക്ഷിക്കപ്പെട്ട നിലയിലുമാണു്. സോവിയററുഭരണതന്ത്രത്തിൽ വന്ന ഒരു മാററത്തിൻെറ ഏററവും ക്രൂരമായ വിളംബരമാണിതു്. പക്ഷേ വിഗ്രഹഭഞ്ജനംമൂലം സ്റ്റാലിനെ വിസ്മൃതനാക്കാൻ കഴിയുമോ? ലെനിൻഗ്രാഡിൽ പീററർചക്രവർത്തിയുടെ കല്ലറയിൽ പൂക്കളർപ്പിക്കുന്ന ജനങ്ങൾ ഓർമ്മയിൽവരുന്നു.

സോവിയററുയൂണിയൻെറ രാഷ്ട്രീയതന്ത്രകേന്ദ്രം ക്രെംലിൻ ആയിരിക്കുന്നതുപോലെ അവിടത്തെ കലയുടെയും സാഹിത്യശാസ്ത്രങ്ങളുടേയും ആസ്ഥാനമാണു് മോസ്കോ യൂനിവേഴ്സിററി. വിപ്ലവത്തിനുമുമ്പ് വിദ്യാഭ്യാസത്തിലും ശാസ്ത്രീയപുരോഗതിയിലും പിൻനിരയിലേയ്ക്കു തള്ളപ്പെട്ടിരുന്ന ഒരു രാജ്യം സോഷ്യലിസ്റ്റ്സാമൂഹ്യക്രമത്തിൽ വിദ്യാഭ്യാസത്തിനു മുൻതൂക്കം കല്പിക്കുന്നതു

സ്വാഭാവികമാണല്ലോ. അതിൻെറ ഏററവും വലിയ ഉദാഹരണമാണ് ലെനിൻകുന്നിൽ പരിലസിക്കുന്ന മോസ്കോ യൂനിവേഴ്സിററി. നഗരത്തിലെ ഏററവും കൂടുതൽ ഉയരമുള്ള ഈ കെട്ടിടത്തിനു് 32 നിലകളിലായി 2500 മുറികളും 115 ലിഫ്ററുകളുമുണ്ടു്. ഉള്ളിലെ ഇടനാഴികളുടെ മൊത്തം നീളം 65 മൈലാണു്! 13 ഫാക്കൽട്ടികളും 215 ചെയറുകളുമുള്ള ഈ സർവ്വകലാശാലയിൽ 20000 വിദ്യാർത്ഥികൾ പഠിക്കുന്നു. ഇതിനും പുറമേ 10000 വിദ്യാർത്ഥികൾക്ക് തപാൽവഴിയായും സായാഹ്ന ക്ലാസ്സുകൾവഴിയായും വിദ്യാഭ്യാസം നൽകപ്പെടുന്നു. ഇന്ത്യൻഭാഷകൾക്ക പ്രത്യേകം ചെയർ ഏർപ്പെടുത്തിയിട്ടുണ്ടു്. പ്രൊഫസ്സർമാരും മററദ്ധ്യാപകന്മാരുമായി 4000 പേർ പഠിപ്പിക്കാനുണ്ടു്. 250 ലബോറട്ടറികൾ; 6 ഗവേഷണ കേന്ദ്രങ്ങൾ; 3 കാഴ്ചബംഗ്ലാവുകൾ; 4 വാനനിരീക്ഷണാലയങ്ങൾ; സസ്യശാസ്ത്രപഠനത്തിനുള്ള നിരവധി തോട്ടങ്ങൾ! ഇവയ്ക്കുപുറമേ ഏതാനും സിനിമാശാലകളും നീന്തൽക്കുളങ്ങളുംകൂടിയുണ്ടു്. യൂനിവേഴ്സിററിലൈബ്രറിയിൽ അമ്പതുലക്ഷം പുസ്തകങ്ങളുണ്ടു്.

കമ്മ്യൂണിസത്തിൻെറ സാർവ്വദേശീയകടമ വിദ്യാഭ്യാസമേഖലയിൽ സോവിയററുയൂണിയൻ പ്രാവർത്തികമാക്കിയിരിക്കുന്നതിൻെറ ഉജ്ജ്വലമായ മാതൃകയാണു്, നഗരത്തിൻെറ ബാഹ്യവലയത്തിൽ സ്ഥിതിചെയ്യുന്ന 'പാട്രീസ് ലുമുംബാ സൗഹൃദസർവ്വകലാശാല.' ഏഷ്യ, ആഫ്രിക്ക, ലാററിൻഅമേരിക്ക എന്നീ ഭൂഖണ്ഡങ്ങളിലെ തൊണ്ണൂറോളം രാജ്യങ്ങളിൽനിന്നുള്ള 4000 വിദ്യാർത്ഥികൾ ഇവിടെ ഉന്നതവിദ്യാഭ്യാസം നടത്തുന്നു. 1960–ൽ സ്ഥാപിക്കപ്പെട്ട ഈ പുതിയ യൂനിവേഴ്സിററിയിൽ 48 ചെയറുകൾ ഏർപ്പെടുത്തിയിരിക്കുന്നു. ഇന്ത്യയിൽനിന്നു് പ്രതിവർഷം 40 വിദ്യാർത്ഥികൾവീതം ഈ സർവ്വകലാശാലയിലേയ്ക്കു് അയയ്ക്കപ്പെടുന്നു. ഇന്ത്യാഗവമ്മെൻറാണു് അവരെ തിരഞ്ഞെടുക്കുന്നതു്. ഇവിടെ പഠിക്കുന്ന വിദ്യാർത്ഥികളുടെ എല്ലാ ചെലവുകളും, യാത്രച്ചെലവുൾപ്പെടെ, യൂനിവേഴ്സിററിയാണു് വഹിക്കുന്നതു്. അതായതു്

വിദ്യാഭ്യാസം പൂർണ്ണമായും സൗജന്യമാണ്. ഇതിനുംപുറമേ ഓരോ വിദ്യാർത്ഥിക്കും പ്രതിമാസം 90 റൂബിൾവീതം പോക്കററുമണിയും നൽകപ്പെടുന്നു. (ഉദ്ദേശം 450 ക) പഠനകാലത്ത് ഇവക്കു സോവിയററുയൂണിയനിൽ പര്യടനം നടത്താനും സൗകര്യങ്ങൾ ചെയ്തുകൊടുക്കുന്നു.

എൻജിനീയറിംഗിലായാലും മെഡിസിനിലായാലും അദ്ധ്യയനമാദ്ധ്യമം റഷ്യൻ ആണ്. അതിനാൽ ഈ വിദേശവിദ്യാർത്ഥികൾക്ക് ആദ്യത്തെ ആറുമാസക്കാലം റഷ്യൻ ഭാഷയിൽ സമഗ്രമായ വിജ്ഞാനം നൽകുന്നു. അതിനു ശേഷമാണ് ഐച്ഛികവിഷയങ്ങൾ പഠിപ്പിക്കുന്നത്.

ലോകത്തെങ്ങുമുള്ള വിദ്യാർത്ഥികൾക്കുവേണ്ടി ഒരു യൂനിവേഴ്സിററി സ്ഥാപിക്കുക; എന്നിട്ട് ഓരോ വർഷവും ആയിരക്കണക്കിനു വിദ്യാർത്ഥികളെ അവരുടെ വീട്ടിൽനിന്നു യാത്രക്കൂലിയുംകൊടുത്തു കൊണ്ടുവന്ന് സൗജന്യമായി പഠിപ്പിക്കുക: നാലും അഞ്ചും വർഷങ്ങൾ കഴിയുമ്പോൾ അവരെ ഡാക്ടർമാരും എൻജിനീയർമാരും സാങ്കേതികവിദഗ്ദ്ധന്മാരുമാക്കിത്തീർത്ത് സ്വന്തം നാടുകളിൽ തിരികെ എത്തിച്ചുകൊടുക്കുക!

ഇങ്ങിനെയൊരു രാജ്യം ലോകത്തു മറെറവിടെയെങ്കിലുമുണ്ടോ?

മോസ്കോറേഡിയോവിൽ മലയാളം, ബംഗാളി, തമിഴ് എന്നീ ഇന്ത്യൻഭാഷകളിൽ വിവിധ പരിപാടികൾ പ്രക്ഷേപണംചെയ്യപ്പെടുന്നു. ഓരോ വിഭാഗത്തിൻേറയും ചാർജ്ജുവഹിക്കുന്നത് അതാതു ഭാഷക്കാരായ ഇന്ത്യക്കാർതന്നെയാണ്. മിസ്സിസ് ഉണ്ണികൃഷ്ണനും, ശ്രീ: കെ. ചന്ദ്രശേഖരനുമാണ് മലയാളവിഭാഗത്തിൻെറ ചുമതലക്കാർ. മോസ്കോറേഡിയോവിൽ പ്രഭാഷണം നടത്താൻ എനിക്കു കിട്ടിയ ക്ഷണം ഞാൻ സന്തോഷപൂർവ്വം സ്വീകരിച്ചു.

# ഒരു പഴയ വിരുന്നിന്റെ കഥ

ഇന്ത്യയും സോവിയററുയൂണിയനും തമ്മിലുള്ള സൗഹൃബന്ധങ്ങൾ വർഷംതോറും ശക്തിയാർജ്ജിച്ചു വികസിച്ചുകൊണ്ടിരിക്കുകയാണു്. സമ്പദ്‌വ്യവസ്ഥ, സംസ്കാരം, സാങ്കേതികശാസ്ത്രം, സാർവ്വദേശീയപ്രശ്നങ്ങൾ എന്നിവയുടെ മേഖലകളിൽ രണ്ടു രാജ്യങ്ങളും ഫലപ്രദമായി സഹകരിച്ചുവരുന്നു. സമാധാനം സ്വാതന്ത്ര്യം, ദേശീയ വിമോചനം തുടങ്ങിയ ആശയങ്ങൾ ഇരുജനതകളേയും കൂട്ടിയിണക്കുന്ന കണ്ണികളാണു്. ഇന്ത്യയുടെ അഭിവൃദ്ധിപദ്ധതികളെ അഗാധമായ അനുഭാവത്തോടുകൂടിയാണു് സോവിയററുയൂണിയൻ വീക്ഷിക്കുന്നതു്. സമാധാനപൂർണ്ണമായ സഹവർത്തിത്വത്തിൽ വിശ്വസിക്കുന്ന ഇരുരാജ്യങ്ങളുടെയും സൗഹൃദബന്ധങ്ങൾ ലോകസമാധാനത്തിന്റെ ശക്തമായ ഉറപ്പായി വളർന്നുകൊണ്ടിരിക്കുന്നു. സോവിയററുസഹായത്തോടെ ഇന്ത്യയിൽ നിർമ്മിച്ചുവരുന്ന ഓരോ പുതിയ യന്ത്രവും, റഷ്യൻഭാഷയിൽ പ്രസിദ്ധപ്പെടുത്തുന്ന ഓരോ പുതിയ ഇന്ത്യൻഗ്രന്ഥവും മററു സാംസ്കാരികവിനിമയപരിപാടികളും ഈ സൗഹൃദത്തിന്റെ വളർച്ച കുറിക്കുന്നു.

ഇന്തോ–സോവിയററ് സൗഹാർദ്ദത്തെപ്പററി ജവഹർലാൽനെഹ്റു ഇങ്ങനെ പറയുകയുണ്ടായി, "സോവിയററു

യൂണിയനോടും സോവിയററുജനതയോടും ഇന്ത്യയ്ക്കും ഇന്ത്യൻജനതയ്ക്കുമുള്ള സൗഹൃദം താല്ക്കാലികമായ ചില കൗതുകങ്ങളോ ചില ഗുണങ്ങളോ അടിസ്ഥാനപ്പെടുത്തിയുള്ളതല്ല നേരേമറിച്ച് വളരെ ആഴത്തിൽ വേരോടി ഉറപ്പു നേടിയിട്ടുള്ളതാണത്. തന്മൂലം സന്ദർഭവശാൽ ഉണ്ടായേക്കാവുന്ന അഭിപ്രായഭിന്നതകളെ അതിജീവിക്കാൻ കെൽപ്പുള്ളതാണത്. ഈ സൗഹൃദം എൻെറ നാടിനു ഗുണകരമാണെന്നു ഞാൻ കരുതുന്നു. അതു ലോകത്തിലെ മററുഭാഗങ്ങൾക്കും ഗുണകരമാണെന്നും ഞാൻ വിശ്വസിക്കുന്നു.''

അങ്ങനെ ആഴത്തിൽ വേരോടിയിട്ടുള്ള ഈ സൗഹൃദത്തിൻെറ വികാരോഷ്മളപ്രകടനങ്ങൾ ഇരുരാജ്യങ്ങളിലും കാണാൻ കഴിയും. ഇന്ത്യാക്കാരോട് സോവിയററു ജനതയ്ക്കുള്ള അകമഴിഞ്ഞ സ്നേഹാദരങ്ങൾ അവിടം സന്ദർശിച്ച ഞങ്ങൾക്കു നേരിട്ട് അനുഭവപ്പെടുകയുണ്ടായി. ഇന്തോ-സോവിയററുസൗഹൃദത്തിൻെറ ആഴത്തിലുള്ള വേരോട്ടം കണ്ടെത്തുവാനും ഞങ്ങൾക്കു കഴിഞ്ഞു.

സോവിയററുയൂണിയനിൽ താഷ്ക്കെൻറുമുതൻ ഞങ്ങൾ സന്ദർശിച്ച എല്ലാ സ്ഥലങ്ങളിലും ഇന്ത്യൻ പ്രതിനിധി സംഘത്തിൻെറ ബഹുമാനാർത്ഥം നിരവധി സ്വീകരണ പരിപാടികൾ നടത്തപ്പെടുകയുണ്ടായി. നഗരസഭകളും ട്രേഡുയൂണിയനുകളും സാംസ്കാരികസംഘടനകളും, സമാധാനപ്രസ്ഥാനവും, കൂട്ടുകൃഷികേന്ദ്രങ്ങളും ആയിരുന്നു ആ സ്വീകരണങ്ങളുടെ സംഘാടകർ. അവയെല്ലാം ഹൃദ്യവുമായിരുന്നു. ഇരുരാജ്യങ്ങളും തമ്മിലുള്ള സൗഹാർദ്ദബന്ധങ്ങൾ കൂടുതൽ ദൃഢതരമായിക്കാണാനുള്ള സോവിയററുജനതയുടെ ആഗ്രഹം അവയിലെല്ലാം പ്രകടമായിരുന്നു. എന്നാൽ തലസ്ഥാനനഗരമായ മോസ്ക്കോവിൽ ഞങ്ങൾക്കു നൽകപ്പെട്ട ഒരു സ്വീകരണം പ്രത്യേകം പ്രസ്താവമർഹിക്കുന്നു. സോവിയററ്-ഇന്ത്യാ സാംസ്കാരികസമിതിയുടെ ആഭിമുഖ്യത്തിൽ നടത്തപ്പെടുന്ന ഒരു ടെക്സ്റ്റൈൽമില്ലിലെ തൊഴിലാളികളായിരുന്നു അവിടെ ഞങ്ങളുടെ

ആതിഥേയർ. അവിടെ നടന്ന പ്രസംഗങ്ങൾ ഇന്ത്യയുടെയും റഷ്യയുടെയും പൂർവ്വകാലസൗഹൃദബന്ധങ്ങളിലേയ്ക്കു വെളിച്ചം പായിക്കുന്നവയായിരുന്നു. ഇന്ത്യൻ പ്രതിനിധികളായ ഞങ്ങളെ സ്വീകരിക്കുകയും സൽക്കരിക്കുകയും ചെയ്യുന്നതിലൂടെ, സോവിയററുജനത ഒരു പഴയ കടംവീട്ടുകയാണെന്നാണു് പലരും പ്രസ്താവിച്ചതു്. അവിടത്തെ ഒരു തൊഴിലാളി എഴുതിവായിച്ച ഒരു കവിത ആ പ്രസ്താവനത്തിനു കലാരൂപം നൽകുകയുംചെയ്തു. ആ കവിതയുടെ സാരം ഇങ്ങനെയാണു്.

"മഹത്തായ ഇന്ത്യയിൽനിന്നെത്തിച്ചേർന്നിട്ടുള്ള സമാധാനത്തിന്റെ സന്ദേശവാഹകരേ, നിങ്ങൾക്കു സ്വാഗതം. മഹത്തായ സോവിയററുജനതയുടെ അഭിവാദനങ്ങൾ സ്വീകരിച്ചാലും! നിങ്ങളെ സ്വീകരിക്കുവാൻ ഞങ്ങൾക്കു സന്തോഷമുണ്ടു്. നിങ്ങളെ സല്ക്കരിക്കുന്നതിലൂടെ ഞങ്ങൾ ഒരു പഴയ കടംവീട്ടുന്നതിന്റെ ചാരിതാർത്ഥ്യം വരിക്കുകയാണു്. പണ്ടു് ഞങ്ങളുടെ അഫനാസി നിങ്ങളുടെ വിരുന്നുകാരനായിരുന്നു......"

ഇന്ത്യ സന്ദർശിച്ച ആദ്യത്തെ റഷ്യക്കാരനായിരുന്നു അഫനാസി നികിതിൻ. വോൾഗാതീരത്തു് ത്വേർപട്ടണത്തിൽ വസിച്ചിരുന്ന ഈ സാഹസികസഞ്ചാരി കാസ്പിയൻകടൽകടന്നു് ഇറാനിലൂടെ അറബിക്കടലിലെത്തുകയും, ബോംബേയ്ക്കുസമീപം 'ചാവുൽ' തുറമുഖത്തു് വന്നിറങ്ങുകയുംചെയ്തു. പതിനഞ്ചാംനൂററാണ്ടിന്റെ ഉത്തരാർദ്ധത്തിലായിരുന്നു അഫനാസി ഇന്ത്യയിലെത്തിയതു്. വാസ്ക്കോഡിഗാമ കോഴിക്കോട്ടെത്തുന്നതിനു് ഉദ്ദേശം കാൽശതാബ്ദംമുമ്പു് ഇന്ത്യയിലെത്തിച്ചേർന്ന ആദ്യത്തെ യൂറോപ്യനും അഫനാസിയായിരുന്നു. ഇന്ത്യയിൽ അന്നു് ഭാമിനി–വിജയനഗരസാമ്രാജ്യങ്ങളുടെ വസന്തകാലമായിരുന്നു. റഷ്യൻ ഇതിഹാസപംക്തികളിൽ സ്ഥിരപ്രതിഷ്ഠിതമായിക്കഴിഞ്ഞിട്ടുള്ള അഫനാസിയുടെ ഓർമ്മക്കുറിപ്പുകളിൽ, ഭാമിനി–വിജയനഗരസാമ്രാജ്യങ്ങളുടെ ഭരണവിവരണങ്ങൾ രേഖപ്പെടുത്തിയിട്ടുണ്ടു്.

അഫനാസി നികീതിനെപ്പററി പരാമർശിക്കാത്ത പ്രസംഗങ്ങൾ നന്നേ ചുരുക്കമായിരുന്നു. സ്വീകരണത്തിനു ഞങ്ങളുടെ പ്രതിനിധിസംഘത്തിൽപെട്ട ഏതാനും പേർ മറുപടിപ്രസംഗം നടത്തി. കൂട്ടത്തിൽ ഈ ലേഖകൻ 10 വർഷം മുമ്പെഴുതിയ അഫനാസിയെപ്പററിയുള്ള ഒരു കവിതയുടെ പ്രസക്തഭാഗങ്ങൾ ഇംഗ്ലീഷിൽ ഭാഷാന്തരപ്പെടുത്തി വായിക്കുകയുണ്ടായി. ആ കവിതാശകലം ഹർഷാരവത്തോടെയാണ് സ്വീകരിക്കപ്പെട്ടതു്. അതു് ഇവിടെ ഉദ്ധരിക്കുന്നതിൽ അസാംഗത്യമില്ലെന്നു കരുതുന്നു.

"...മാനുഷൻ മഹത്തായ
ശബ്ദമെന്നുൽഘോഷിച്ച
മാക്സിംഗോർക്കിയെപ്പെററ
സോവ്യററുനാട്ടിൻകയ്യിൽ

സിദ്ധാർത്ഥൻ പഠിപ്പിച്ച
സിദ്ധാന്തമശോകൻെറ
ശ്രദ്ധയിലനുഷ്ഠിച്ച
ഭാരതം കൈവെക്കുമ്പോൾ,

ഈ സുഹൃൽബന്ധത്തിൻെറ
നാന്ദിപാടിയ നാവിൽ
ധീരമാം സ്മരണയിൽ
പുളകംകൊൾവൂ ഞങ്ങൾ.

വോൾഗതൻ തടത്തിൽനി-
ന്നിന്ത്യയിൽ സ്നേഹത്തിൻെറ
പൂക്കണിയുമായെത്തീ
പണ്ടു നീ 'അഫനാസി!'

ഗുഡ്ഹോപ്പുചുററിപ്പോന്ന
ഗാമയിക്കോഴിക്കോട്ടെ
പട്ടണം കാണുംമുമ്പേ
ഭാരതം നീ കണ്ടെത്തി,

സാമ്രാജ്യം കൊതിച്ചല്ല,
കൊള്ളചെയ്യുവാനല്ല,
നീ വന്നു, സൗഹാർദ്ദത്തിൻ
സന്ദേശം പരത്തുവാൻ.

വോൾഗയിലൊരു കൊച്ചു
തോണിയിലാരംഭിച്ച
നാവികകൗതുകത്തിൻ
വീരസാഹസികതേ,

കാസ്പിയൻ കടലിലെ
കൊള്ളക്കാരുടെ ക്രൂരീ-
യാക്രമണത്തെപ്പോലും
നീയതിജീവിച്ചില്ലേ!

നീരിനുവേണ്ടിക്കേഴ-
മിറാനിൻ മരുഭൂവിൻ
മാറിലൂടിഴഞ്ഞെത്തി
നിൻെറ യാത്രതൻ ദാഹം!

അറബിക്കടലിൻെറ
കൈകളിൽ കളിപ്പന്താ-
യലഞ്ഞു കരകാണാ-
താർത്തനായുഴന്നപ്പോഴും,

കൈകാട്ടിവിളിച്ചില്ലേ
'ചാവുല'ത്തുറമുഖം?
കൈകൊട്ടിത്തിമിർത്തില്ലേ
ബാമിനി നിന്നെക്കാൺകെ!

കല്പിലും കല വാർത്ത
സുൽത്താൻെറ ഹർമ്മ്യങ്ങളിൽ,
പുണ്യഹൈന്ദവക്ഷേത്ര
ഗോപുരദ്വാരങ്ങളിൽ,

വിജ്ഞാനമന്വേഷിക്കാ-
നെത്തിയ നിനക്കന്നു
ഹൃദ്യതപകർന്നില്ലേ
ഞങ്ങടെ സംസ്കാരങ്ങൾ.

ശില്പിതൻ പണിപ്പുര
പുഞ്ചിരിചൊരിഞ്ഞപ്പോൾ
വർത്തകർ വിപണിയിൽ
സ്വാഗതം പറഞ്ഞില്ലേ!

ജാതിതൻ ദുരാചാര-
മാറാല നീക്കിക്കൊച്ചു-
ഗ്രാമങ്ങൾപോലും സ്വന്തം
ഭ്രാതാവായ് നിന്നെക്കണ്ടു.

ഹൃദ്യമാം വിരുന്നൂട്ടി
നിന്നെയന്നിവിടത്തെ
കർഷകക്കുടിൽകാക്കമാ-
തിഥ്യമര്യാദകൾ!

ഗംഗയും വോൾഗായുംചേ-
ന്നഞ്ഞൂറുകൊല്ലംമുമ്പു
മഞ്ജുസൗഹൃദത്തിന്റെ
കുഞ്ഞോളം രചിച്ചപ്പോൾ,

നാടിന്റെ പാട്ടായതു
പൊന്തിവന്നിന്നും വീണ്ടും
പാടുന്നു "ഹിന്ദി-റൂസി
ഭായി ഭായി'' ഹാ നമ്മൾ!........

അങ്ങനെ ചരിത്രത്തിൽ അടിയുറച്ച ബന്ധങ്ങളാണു് ഇന്ത്യയ്ക്കും റഷ്യയ്ക്കും തമ്മിലുള്ളതു്. നൂററാണ്ടുകളുടെ പഴക്കമുണ്ടതിനു്. അഫനാസിയുടെ ഇന്ത്യാസന്ദർശനത്തിനു മുമ്പുതന്നെ ഇന്ത്യക്കാരും റഷ്യക്കാരും തമ്മിൽ സുദൃഢമായ വാണിജ്യബന്ധങ്ങൾ സ്ഥാപിക്കപ്പെട്ടിരുന്നു ഈജി

പ്പിലൂടെയും, മദ്ധ്യേഷ്യയിലൂടെയും, ഇറാനിലൂടെയും ഇന്ത്യൻചരക്കുകൾ റഷ്യയിൽ എത്തിക്കൊണ്ടിരുന്ന റഷ്യയുടെ കിഴക്കൻവാണിജ്യത്തിന്റെ കുത്തക അർമേനിയക്കാരോടൊപ്പം പങ്കിട്ടെടുത്തിരുന്നതു് ഇന്ത്യക്കാരായിരുന്നു. 1649-ൽ അസ്ത്രക്കാനിലെ ഇന്ത്യൻവ്യാപാരികൾക്കായി ഒരു പ്രത്യേകജനപദം—ഇന്ത്യൻപറമ്പ് – സ്ഥാപിതമായി. ഇതു പത്തൊൻപതാംനൂറ്റാണ്ടിന്റെ പകുതിവരെ നിലനില്ക്കുകയും ചെയ്തിരുന്നു.

ഇന്ത്യയുമായി നേരിട്ടു നയതന്ത്ര-വാണിജ്യബന്ധങ്ങൾ സ്ഥാപിക്കുവാൻ റഷ്യൻഗവണ്മെൻറ് പല പ്രാവശ്യം ശ്രമിക്കുകയുണ്ടായി. പതിനേഴാംനൂറ്റാണ്ടിൽ ഇതിലേയ്ക്കു് മൂന്നു ദൌത്യസംഘങ്ങൾ നിയോഗിക്കപ്പെട്ടു. പക്ഷേ പല കാരണങ്ങളാലും അവക്കൊന്നും ഇന്ത്യയിൽ എത്തിച്ചേരാൻ സാധിച്ചില്ല. സെമ്യോൺ മലെങ്കിയുടെ നേതൃത്വത്തിൽ നാലാമതൊരു വാണിജ്യദൌത്യസംഘത്തിനു മാത്രമാണു് അക്കാലത്തു് ഇന്ത്യയിലെത്താൻ കഴിഞ്ഞതു്. 1696-ൽ ഇന്ത്യയിലെത്തിയ ഇവർ 2 വർഷക്കാലം ഇന്ത്യയിൽ സഞ്ചാരംനടത്തി. അവക്കു് ഔറംഗസേബ് സമ്മാനിച്ച ഒരു 'ഫർമാൻ' പുരാതനരേഖകൾ സൂക്ഷിക്കുന്ന മോസ്കോ ഗ്രന്ഥപ്പുരയിൽ ഇപ്പോഴും കേടുകൂടാതെ വെച്ചിരിക്കുന്നതു കാണാം.

റഷ്യയുമായി ഇന്ത്യ നടത്തിവന്ന വാണിജ്യം 1740 വരെ അഭിവൃദ്ധികരമായി തുടൎന്നുപോന്നു. ഇന്ത്യൻകച്ചവടക്കാർ റഷ്യയുടെ പുതിയ തലസ്ഥാനമായ സെൻറ് പീറ്റേഴ്സ്ബർഗ്ഗിൽ (ഇന്നത്തെ ലെനിൻഗ്രാഡ്) സ്ഥിരവാസമാക്കുകയും ആർക്കേംഗൽസ്ക് വഴി യൂറോപ്പുമായും സൈബീരിയാവഴി ചൈനയുമായും കച്ചവടം നടത്തിവരികയുംചെയ്തു. മുഗൾസാമ്രാജ്യത്തിന്റെ അധഃപതനത്തെത്തുടൎന്നു് ഇന്ത്യയിലുണ്ടായ അസ്വാസ്ഥ്യങ്ങളുടെ ഫലമായി ഇന്ത്യൻകച്ചവടക്കാരുടെ വാണിജ്യമാർഗ്ഗങ്ങൾ മിക്കവാറും അടഞ്ഞുപോവുകയാണുണ്ടായതു്

ഇന്തോ-റഷ്യൻ സാംസ്കാരികബന്ധങ്ങളുടെ വികസനത്തിൽ ഒരു പ്രധാനപങ്കു വഹിച്ച ആളായിരുന്നു റഷ്യൻ സംഗീതജ്ഞനായ ഗെരാസിംലെബെദേവ്. 1785 മുതൽ പന്ത്രണ്ടുവർഷക്കാലം ഇന്ത്യയിൽ താമസിച്ച് സംസ്കൃതവും, ബംഗാളിയും, ഹിന്ദുസ്ഥാനിയും അഭ്യസിച്ച ഈ റഷ്യൻകലാകാരനാണ് ആദ്യത്തെ ആധുനിക ഇന്ത്യൻതിയേററിനു രൂപംനൽകിയത്. 1801-ൽ അദ്ദേഹം ലണ്ടനിൽനിന്ന് ഒരു ഹിന്ദിവ്യാകരണഗ്രന്ഥം പ്രസിദ്ധീകരിച്ചു. നിരവധി ഇന്ത്യൻ കൈയെഴുത്തുരേഖകളുമായി റഷ്യയിൽ തിരിച്ചെത്തിയ ലെബെദേവ് റഷ്യക്കാർക്ക് ഇന്ത്യൻജനതയെ പരിചയപ്പെടുത്തിക്കൊടുക്കാൻ വേണ്ടിയാണ് ശിഷ്ടായുസ്സ് വിനിയോഗിച്ചത്.

സാംസ്കാരികവിനിമയത്തിൻെറ മുഖ്യോപാധി ഭാഷയും സാഹിത്യവുമാണല്ലോ. രണ്ടു നൂററാണ്ടുകൾക്കുമുമ്പുതന്നെ റഷ്യയിൽ ഭാരതീയഭാഷകളുടെ പഠനം ആരംഭിക്കയുണ്ടായി. 1786-ൽ പ്രസിദ്ധീകരിക്കപ്പെട്ട 'താരതമ്യപഠനനിഘണ്ടു'വിൻ പല ഇന്ത്യൻഭാഷകളുൾപ്പെടെ 149 പൗരസ്ത്യഭാഷകളുടെ വിവരങ്ങൾ അടങ്ങിയിരുന്നു. ലെബെദേവ് സെൻറ് പീറേറഴ്സ്ബർഗ്ഗിൽ സ്ഥാപിച്ച അച്ചടിശാലയിൽനിന്നു സംസ്കൃതഗ്രന്ഥങ്ങളും പ്രസിദ്ധീകരിക്കപ്പെടുകയുണ്ടായി. കഴിഞ്ഞ നൂററാണ്ടിൻെറ ആരംഭംമുതൽ സെൻറ് പീറേറഴ്സ്ബഗ്ഗ്, മോസ്കോ, കസ്സാൻ, കാർക്കോവ് എന്നിവിടങ്ങളിലെ ഉന്നതവിദ്യാഭ്യാസസ്ഥാപനങ്ങളിൽ സംസ്കൃതം, ഹിന്ദി, ബംഗാളി, ഉർദു എന്നീ ഭാഷകൾ പഠിപ്പിക്കാൻ തുടങ്ങിയിരുന്നു.

1917-ലെ ഒക്ടോബർവിപ്ലവത്തിനുശേഷം ഇന്ത്യൻഭാഷകളുടെ ചിട്ടയായ പഠനം ആരംഭിച്ചു. താഷ്കെൻറിലും കീവിലും സ്ഥാപിക്കപ്പെട്ട പൗരസ്ത്യഇൻസ്റ്റിററ്യൂട്ടുകൾ ഈവഴിക്കുള്ള പുതിയ കാൽവെപ്പായിരുന്നു. ഈ സ്ഥാപനങ്ങളിൽ ഭാരതീയഭാഷകളുടെ വലിയതോതിലുള്ള പഠനം ആരംഭിച്ചു. പിന്നീട് മോസ്കോയിലും ലെനിൻഗ്രാഡിലും അത്തരം ഇൻസ്റ്റിററ്യൂട്ടുകൾ സ്ഥാപി

തമായി. ഇപ്പോഠം ഇന്ത്യൻഭാഷകളുടെ പഠനം സാവ്വത്രികമായിത്തീന്നിട്ടുണ്ട്. ഉയന്ന ഇൻസ്റ്റിററ്യൂട്ടുകളിൽ മാത്രമല്ല, സെക്കൻററിസ്കൂളുകളിൽപോലും ഇന്ത്യൻഭാഷകഠം പഠിപ്പിച്ചുവരുന്നു.

റഷ്യൻ ഇൻഡോളജിസ്ററുകഠം ഭാരതീയഭാഷകളുടെ പഠനത്തിനു വലിയ സംഭാവനകഠം നൽകിയിട്ടുണ്ട്. അവർ അനശ്വരങ്ങളായ ഭാരതീയസാംസ്കാരികസൃഷ്ടികളുമായി റഷ്യൻജനങ്ങഠംക്കു സമ്പക്കമുണ്ടാക്കിക്കൊടുത്തു. മഹാഭാരതംപോലെയുള്ള ഇതിഹാസകാവ്യങ്ങളുടെയും പുരാണങ്ങളുടെയും ഭാഗങ്ങളും ഇന്ത്യൻനാടോടിക്കഥകളും അവർ റഷ്യൻഭാഷയിൽ തർജ്ജമചെയ്തു പ്രസിദ്ധീകരിച്ചു. മാത്രമല്ല യൂറോപ്യൻ സാഹിത്യകൃതികഠം അവർ ഇന്ത്യൻഭാഷകളിലേയ്ക്കും വിവത്തനംചെയ്യുകയുണ്ടായി. സുപ്രസിദ്ധ ഇംഗ്ലീഷ്കവി ബൈറൺെറ പല കവിതകളും പെത്രോവ് എന്ന റഷ്യക്കാരനാണ് സംസ്കൃതത്തിലേയ്ക്കു പരിഭാഷപ്പെടുത്തിയിട്ടുള്ളത്.

അടുത്തകാലത്തായി ഇന്ത്യൻസാഹിത്യകൃതികളുടെ പ്രചാരം റഷ്യയിൽ വളരെ വദ്ധിച്ചിട്ടുണ്ട്. ഇന്ത്യൻ എഴുത്തുകാരുടെ കൃതികഠം റഷ്യനിലേയ്ക്കും മററു സോവിയററു ഭാഷകളിലേയ്ക്കും കൂടുതൽകൂടുതൽ പരിഭാഷപ്പെടുത്തിവരുന്നു. തൽഫലമായി സോവിയററുജനതയ്ക്കു് ഇന്ത്യാക്കാരുടെ സാഹിത്യവും ജീവിതവുമായി പരിചയപ്പെടാൻ അവസരം ലഭിക്കുന്നു. അറുപത്തേഴ് ഇന്ത്യൻ ഗ്രന്ഥകാരന്മാരുടെ 460 ഗ്രന്ഥങ്ങഠം ഇതിനകം സോവിയററിലെ 34 ഭാഷകളിലായി പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. എല്ലാററിനുംകൂടി 190 ലക്ഷം കോപ്പികഠം!

മഹാകവി ടാഗോറിൻെറ കൃതികഠംക്കാണ് ഏററവും വലിയ പ്രചാരം. ടാഗോർകൃതികഠംക്ക് 21 ഭാഷകളിലായി 40 ലക്ഷം പ്രതികഠം ഉണ്ടായിട്ടുണ്ട്. ഫണീശ്വർ രേണുവിൻെറ 'മൈലാ ആഞ്ചലും' ഭവാനിഭട്ടാചാര്യയുടെ ''പുലിസവാരിക്കാരനും' തകഴിയുടെ 'ചെമ്മീനും' ശ്രദ്ധാപൂവ്വം വായിക്കപ്പെടുന്നു: മുല്ക്ക് രാജ് ആനന്ദ്, കിഷൻ

ചന്ദർ, അഹമ്മദ്അബ്ബാസ്, ഉപേന്ദ്രനാഥ് തുടങ്ങിയവരുടെ കൃതികൾ സോവിയററുവായനക്കാർക്ക് സുപരിചിതങ്ങളാണ്. വള്ളത്തോൾ, സുമിത്രാനന്ദപാന്ത്, നിരാലാ, മഹാദേവിവർമ്മ തുടങ്ങിയ മഹാകവികൾ സോവിയററു യൂണിയനിൽ പ്രസിദ്ധരാണ്.

ഇന്ത്യൻ സ്വാതന്ത്ര്യസമരത്തിലും റഷ്യയുടെ സ്വാധീനം ഉണ്ടായിട്ടുണ്ട്. മഹാന്മാരായ രണ്ടു റഷ്യാക്കാരുടെ പേരുകൾ കൂട്ടത്തിൽ പ്രാധാന്യമർഹിക്കുന്നു—ലിയോ ടോൾസ്റ്റോയിയും, വി. ഐ. ലെനിനും! ടോൾസ്റ്റോയിയുടെ സ്വാധീനം ആദ്ധ്യാത്മികമായിരുന്നു എന്നു പറയാം. ഗാന്ധിജിയിലൂടെയാണ് അതു് ഇന്ത്യയിലേയ്ക്കു കടന്നുവന്നതു്. എന്നാൽ നെഹ്റുവിലൂടെ പ്രവർത്തിച്ച പ്രത്യയശാസ്ത്രപരമായ സ്വാധീനത്തിൻെറ പ്രഭവകേന്ദ്രം ലെനിൻ ആയിരുന്നു.

ടോൾസ്റ്റോയിയും ഗാന്ധിജിയും തമ്മിലുണ്ടായിരുന്ന ആശയപരമായ അടുപ്പവും കത്തിടപാടുകളും പ്രസിദ്ധമാണല്ലോ. താന്താങ്ങളുടെ നാടുകളിലെ ജനകോടികളുടെ വിചാരവികാരങ്ങൾ പ്രതിദ്ധ്വനിപ്പിച്ചിരുന്ന ചിന്തകരെന്ന നിലയിൽ ടോൾസ്റ്റോയിയുടെയും ഗാന്ധിജിയുടെയും വീക്ഷണഗതികൾക്ക് സാധർമ്മ്യമുണ്ടായിരുന്നു. (ഗാന്ധിജിയുടേ നേതൃത്വത്തിൽ സ്വാതന്ത്ര്യസമരം നടന്നിരുന്നകാലത്തെ ഇന്ത്യയിലെ സ്ഥിതിഗതികൾ, വിപ്ലവത്തിനുമുമ്പത്തെ റഷ്യയിലേതുമായി ഏറെക്കുറെ സാമ്യമുള്ളവയായിരുന്നു) ഗാന്ധിജിയെപ്പററി ടോൾസ്റ്റോയി ഒരിക്കൽ ഇങ്ങനെ പറയുകയുണ്ടായി: "അദ്ദേഹത്തിന് നമ്മളോട്, എന്നോട്, വളരെ അടുപ്പമുണ്ട്." ഗാന്ധിജി ടോൾസ്റ്റോയിയെ തൻെറ മാർഗ്ഗദർശിയായിട്ടാണു കരുതിവന്നതു്. താൻ 'ടോൾസ്റ്റോയിയുടെ ഒരു വലിയ ആരാധകനാണെ'ന്നും, തനിക്ക് 'അദ്ദേഹത്തോടു പല കടപ്പാടുകളുണ്ടെന്നും' ഗാന്ധിജി പ്രഖ്യാപിച്ചിട്ടുണ്ട്. കൊളോണിയൽ അടിമത്തത്തിനെതിരായി സമരംചെയ്യാനാണ് ടോൾസ്റ്റോയി ഇന്ത്യൻജനതയോട് നടത്തിയ ആഹ്വാനത്തിൻെറ സാരം. 'ഇന്ത്യാക്കാരനുള്ള കത്തിൽ' ടോൾസ്റ്റോ

യി പറഞ്ഞിരുന്നരിങ്ങനെയാണ്: 'ഭരണസംബന്ധമായ കോടതികളുടെ അക്രമത്തിൽ, നികുതിപിരിവിൽ അതിലുപരി സൈനികസേവനത്തിൽ സഹകരിക്കാതിരിക്കുക. അപ്പോൾ ആരും നിങ്ങളെ മർദ്ദിക്കുകയില്ല.' കൊളോണിയൽ സ്റ്റേററുസ്ഥാപനങ്ങൾ ബഹിഷ്ക്കരിക്കണമെന്നും, നികുതി കൊടുക്കാതിരിക്കണമെന്നും, ടോൾസ്റ്റോയി ഉപദേശിച്ചു. ഈ ആശയം ഗാന്ധിജി സ്വീകരിച്ചു. അങ്ങനെയാണ് അക്രമരഹിതമായ നിസ്സഹകരണത്തിൻേറയും നിയമലംഘനത്തിൻേറയും ആശയം ഗാന്ധിജിയുടെ മനസ്സിൽ ഉടലെടുത്തത്.

ഒക്ടോബർവിപ്ലവം ലോകത്തെങ്ങുമുള്ള മർദ്ദിതജനതകൾക്ക് ഒരു ദീപശിഖ ആയിരുന്നു. ഇന്ത്യയിലെ മർദ്ദിതജനങ്ങളെ ഒക്ടോബർവിപ്ലവം ഉത്തേജിതരാക്കിയെന്നതിൽ സംശയമില്ല. സാറിസ്റ്റ്ഭരണം അവസാനിപ്പിക്കുകമാത്രമായിരുന്നില്ല ഒക്ടോബർവിപ്ലവത്തിൻെറ ഫലം; തൊഴിലാളിവർഗ്ഗത്തിൻെറ ഭരണം സ്ഥാപിക്കുകയും തൊഴിലാളിവർഗ്ഗത്തേയും അതിൻെറ പാർട്ടിയായ കമ്മ്യൂണിസ്റ്റ്പാർട്ടിയേയും അധികാരത്തിൽ കൊണ്ടുവരികയുംകൂടിയായിരുന്നു.

ജവഹർലാൽനെഹ്റു 1927-ൽ നടത്തിയ മോസ്കോ സന്ദർശനം അദ്ദേഹത്തിൻെറ വീക്ഷണത്തിൽ മൗലികമായ മാററം വരുത്തി. ഈ മാററമാണ്, ഇന്ത്യയുടെ പൂർണ്ണമായ സ്വാതന്ത്ര്യം കോൺഗ്രസ്സിൻെറ ലക്ഷ്യമായി പ്രഖ്യാപിക്കുന്ന പ്രമേയം മദ്രാസ്സമ്മേളനത്തിൽ അവതരിപ്പിക്കാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചത്.

ബ്രസ്സൽസിൽ നടന്ന "മർദ്ദിതജനതകളുടെ കോൺഫറൻസി"ൽ പങ്കെടുത്തശേഷമാണ് നെഹ്റു സോവിയററുയൂണിയനിൽ പര്യടനം നടത്തിയത്. സോഷ്യലിസം നടപ്പാക്കുന്നതിൻെറ വിശദാംശങ്ങളെപ്പററി അന്ന് വ്യക്തമായ ധാരണ അദ്ദേഹത്തിനുണ്ടായിരുന്നില്ല. എങ്കിലും അതിൻെറ പ്രധാന വശങ്ങൾ അദ്ദേഹത്തെ വശീകരിച്ചു. സ്വാതന്ത്ര്യമെന്നാൽ വെറും രാഷ്ട്രീയസ്വാതന്ത്ര്യം മാത്രമ

ല്ലെന്നു് അദ്ദേഹം മനസ്സിലാക്കി. സോവിയററുയൂണിയ നിലെ സ്ഥിതിഗതികൾ നേരിൽകണ്ടു മനസ്സിലാക്കിയ പ്പോൾ നെഹ്റുവിൻെറ സാമ്പത്തികാശയങ്ങൾ വ്യക്ത മായ സോഷ്യലിസ്ററുരീതി കൈക്കൊള്ളാൻ തുടങ്ങി. സ്വതന്ത്രഇന്ത്യ അംഗീകരിച്ചിട്ടുള്ള സാമ്പത്തികാസൂത്രണ ത്തിൻെറയും സോഷ്യലിസ്റ്റ് ലക്ഷ്യത്തിൻെറയും പ്രേരക ശക്തി നെഹ്റുവിലൂടെ പ്രവർത്തിച്ച പ്രത്യയശാസ്ത്രപരമാ യ സ്വാധീനമാണെന്നു കാണാൻ വിഷമമില്ല.

ഇന്ത്യയും സോവിയററുയൂണിയനും തമ്മിലുള്ള സൌഹൃ ദബന്ധം സമാധാനപൂർണ്ണമായ സഹവർത്തിത്വത്തിൽനിന്നു ഫലപ്രദമായ സാമ്പത്തികസഹകരണത്തിലേക്കു വളൎന്ന ത്തിയതു് 1955-ൽ ആണു്. ഇരുരാജ്യങ്ങളും തമ്മിൽ ഒരു സാമ്പത്തിക-സാങ്കേതിക കരാറിൽ ഒപ്പുവെച്ചു. അതനു സരിച്ചാണു് പൊതുമേഖലയിലെ ആദ്യത്തെ ഉരുക്കുനി ർമ്മാണശാല ഉടലെടുത്തതു്. കുത്തബ്മിനാറിനേക്കാൾ പൊക്കംകൂടിയ പുകക്കുഴലുമായി ഭിലായിയിൽ തലയെ ടുത്തുനിൽക്കുന്ന സ്റ്റീൽപ്ലാൻറ് ഇന്ത്യയുടെ വ്യവസായവല്ക്ക രണത്തിലെ നാഴികക്കല്ലാണു്. ഇന്ത്യാ-സോവിയററു് സഹകരണത്തിൻെറ ഉജ്ജ്വലമായ പ്രതീകവുമാണതു്. സോവിയററുസഹായം ഭിലായിമുതൽ ബൊക്കാറോ വരെ ഇന്നു് എത്തിച്ചേൎന്നിരിക്കുന്നു. ഭിലായിക്കും ബൊക്കാ റോയ്ക്കുമിടയിൽ നാല്പതോളം ഉല്പാദനസംരംഭങ്ങൾ സോ വിയററുസഹായത്തോടെ ഇന്ത്യയിൽ രൂപംകൊണ്ടിട്ടുണ്ടു്.

സോവിയററുയൂണിയനിൽനിന്നും ലഭിക്കുന്ന സാമ്പ ത്തികസഹായത്തിനു് ദൂരവ്യാപകമായ പ്രാധാന്യമുണ്ടു്. ഇന്ത്യക്കു് ഒരു വ്യാവസായികാടിത്തറ ഉറപ്പിക്കുന്നതിനാ വശ്യമായ ഉരുക്കു്-എണ്ണ-ഘനയന്ത്രവ്യവസായങ്ങളിലാ ണു് സോവിയററുയൂണിയൻ സഹായമെത്തിച്ചിട്ടുള്ളതു്. രാഷ്ട്രീയമായ ചരടുകളൊന്നും ഈ സഹായത്തിൻെറ പുറ കിലില്ലെന്നതും പ്രധാനപ്പെട്ട വസ്തുതയാണു്. സാമ്പത്തി കസഹകരണരംഗത്തു് ഇന്ത്യയോടു വിലപേശൽ നടത്തു ന്നതിൽ മിതത്വം ദീക്ഷിക്കുവാൻ മററു രാഷ്ട്രങ്ങളെ നിർ

ബന്ധിതരാക്കുവാൻ പോരുന്നതരത്തിലുള്ളവയാണ് സോവിയററുവ്യവസ്ഥകൾ. ഒരു യഥാത്ഥമിത്രമെന്ന നിലയിൽതന്നെയാണ് ഇന്ത്യയെ സോവിയററുയൂണിയൻ വീക്ഷിക്കുന്നത്. ഇന്ത്യക്കും അതേ മനോഭാവമാണുള്ളത്. ശ്രീ: കെ. പി. എസ്. മേനോൻ എഴുതിയതുപോലെ, "ഇന്ത്യൻജനത സോവിയററുയൂണിയനിൽ കാണുന്നത് ഒരു സുഹൃത്തിനെയാണ്—സൗഹൃദമല്ലാതെ മറെറാന്നും ആവശ്യപ്പെടാത്ത ഒരു ഉത്തമസുഹൃത്തിനെ. ഇക്കാര്യത്തിൽ അമേരിക്ക സോവിയററുയൂണിയനുമായി വേറിട്ടുനില്ക്കുന്നു. അമേരിക്കയും സുഹൃത്തുതന്നെ. പക്ഷേ അസൂയാലുവായ ഒരു സുഹൃത്താണ്; ഉരുക്കിന്റെ കരുക്കിട്ടുപിടിച്ച് ഇന്ത്യയെ തന്നോടു കെട്ടിവരിഞ്ഞുനിത്താൻ വ്യഗ്രത കാണിക്കുന്ന സ്വാത്ഥമോഹിയായ ഒരു കാമുകനാണ്. എന്നാൽ ഈ ആയസാലിംഗനത്തിൽ സ്വയം അമന്നു നിന്നുകൊടുക്കാൻ ഇന്ത്യ സന്നദ്ധയല്ല."

സോവിയററു കമ്മ്യൂണിസ്റ്റ്പാർട്ടിയുടെ ഇരുപതാം കോൺഗ്രസ്സ് ഇൻഡോ-സോവിയററ് സൗഹൃദം ശക്തിപ്പെടുത്തുവാൻ സഹായിക്കുകയുണ്ടായി. വ്യത്യസ്തസാമൂഹ്യക്രമങ്ങളോട് സമാധാനപരമായ സഹവത്തിത്വം പുലത്തുകയെന്നത് സോവിയററുവിദേശനയത്തിന്റെ അന്തസ്സത്തയായി പ്രഖ്യാപിക്കപ്പെട്ടു. യുദ്ധം അനിവാര്യമല്ലെന്നും, സാമൂഹ്യപരിവത്തനത്തിനു ബലപ്രയോഗം അനുപേക്ഷണീയമല്ലെന്നും, സോഷ്യലിസത്തിലേയ്ക്കുള്ള പാതകളും സോഷ്യലിസംതന്നേയും വിവിധരൂപങ്ങളിലാകാമെന്നും ക്രൂഷ്ചോവ് പ്രഖ്യാപിച്ചു. ഈ പ്രഖ്യാപനങ്ങളെല്ലാം ഇന്ത്യയ്ക്കു സ്വീകാര്യമായിരുന്നു. തൽഫലമായി ഇന്ത്യ സോവിയററുയൂണിയനുമായി ഒരുപടികൂടി അടുക്കുകയും ചെയ്തു. കാഷ്മീർപ്രശ്നത്തിന്മേൽ സോവിയററുയൂണിയൻ സ്വീകരിച്ചുപോന്നിട്ടുള്ള നിലപാട് പ്രത്യേക പ്രാധാന്യമർഹിക്കുന്നു. കാഷ്മീർ ഇന്ത്യയുടെ അവിഭാജ്യഘടകമെന്ന് ഉറപ്പിച്ചു പ്രഖ്യാപിച്ചിട്ടുള്ള സോവിയററുയൂണിയനെ ഇക്കാര്യത്തിൽ ഇന്ത്യയ്ക്കു പൂണ്ണമായി വിശ്വസിക്കാമെന്ന് സമീപകാലചരിത്രം തെളിയിച്ചിട്ടുണ്ട്.

ഇന്ത്യാ-ചൈനാ അതിർത്തിസംഘട്ടനം സോവിയററു യൂണിയൻെറ ഇന്ത്യയോടുള്ള സൗഹൃദവേഴ്ചയെ നേരിട്ട ഒരു അഗ്നിപരീക്ഷണമായിരുന്നു. "സുഹൃൽരാജ്യ"മായ ഇന്ത്യക്കെതിരായി "സഹോദരരാജ്യ"മായ ചൈനയുടെ ഭാഗം ചേർന്നുനിൽക്കാൻ അവർ ഒരുങ്ങിയില്ല. തർക്കങ്ങൾ ഇന്ത്യയും ചൈനയും സമാധാനപരമായ മാർഗ്ഗങ്ങളിലൂടെ പരിഹരിച്ചുകാണണമെന്ന ആഗ്രഹം പ്രകടിപ്പിക്കുകയാണു ചെയ്തതു്. ഒരു കമ്മ്യൂണിസ്റ്റുരാജ്യവും കമ്മ്യൂണിസ്റ്റല്ലാത്ത മറെറാരുരാജ്യവും തമ്മിലുള്ള തർക്കത്തിൽ തികച്ചും നിഷ്പക്ഷമായ ഒരു നിലപാടു് സോവിയററുയൂണിയൻ സ്വീകരിക്കുന്നതു് ഇതാദ്യമാണു്. ഇന്ത്യയെസംബന്ധിച്ചിടത്തോളം ഇതിനു വളരെ പ്രാധാന്യമുണ്ടു്, കൗടില്യൻെറ സിദ്ധാന്തം തെററല്ലെന്നു തെളിയിക്കപ്പെട്ട ഒരു സംഭവവുമായിരുന്നു അതു്. "ഒരു രാജ്യത്തിൻെറ ശത്രു, അതിൻെറ അതിർത്തിരാജ്യമാണു്, മിത്രമാകട്ടെ അതിർത്തിരാജ്യത്തിൻെറ അതിർത്തിരാജ്യവും.'

മോസ്കോവിലെ മുൻചൊന്ന സ്വീകരണയോഗത്തിൽ ആലപിക്കപ്പെട്ട ഒരു റഷ്യൻ ഗാനശകലം ഇപ്പോഴും എൻെറ കാതുകളിൽ മുഴങ്ങിനിൽക്കുന്നു.

'വിഷാദ മരുതേ
വിട ചൊല്ലരുതേ
വീണ്ടും തമ്മിൽ കാണാം.
വിടരും ഭാവിവിലാസശാന്തിയിൽ
വീണ്ടും നമ്മൾ കാണും....'

# അതിർത്തിഗാന്ധിയുമായി

## ഒരു കൂടിക്കാഴ്ച

കാബൂളിൽ വിമാനമിറങ്ങിയപ്പോഴം, അംബാസഡർ ശ്രീ: താപ്പറും ഇന്ത്യൻഎംബസിയിലെ മററുദ്യോഗസ്ഥന്മാരും ഞങ്ങളെ കാത്തുനില്ക്കുന്നുണ്ടായിരുന്നു. നേരത്തേയുള്ള വാഗ്ദാനമനുസരിച്ച് അവർ ഞങ്ങളെ കൂട്ടിക്കൊണ്ടുപോയി, അതിർത്തിഗാന്ധിയുടെ വസതിയിലേയ്ക്കു്. ഒരു പുണ്യസങ്കേതത്തിലേയ്ക്കു തീർത്ഥയാത്ര നടത്തുന്നതിലുംകവിഞ്ഞ ഒരു അനുഭൂതിയായിരുന്നു ഞങ്ങൾക്കു്. ഞങ്ങളുടെക്കൂട്ടത്തിലെ പ്രായംകൂടിയ ചിലക്കു്, തങ്ങളുടെ പഴയ നേതാവിനെയും സഹപ്രവർത്തകനേയും വർഷങ്ങൾക്കുശേഷം വീണ്ടുമൊരിക്കൽ കാണാൻ കിട്ടിയ അപൂർവ്വാവസരമായിരുന്നു അതു്. ചെറുപ്പക്കാർക്കാകട്ടെ, തങ്ങൾ ഒരിക്കലും കണ്ടിട്ടില്ലാത്ത ആ ഇതിഹാസപുരുഷനുമായി തൊട്ടുരുമ്മിനില്ക്കാൻ അനായാസേന ലഭിച്ച ഒരു വിശിഷ്ടസന്ദർഭവും.

ഇരുവശവും ചോലമരങ്ങൾ വരിയിട്ടുനില്ക്കുന്ന രാജപാതയിലൂടെ ഞങ്ങളുടെ ബസ്സ് മുന്നോട്ടുനീങ്ങി. (ബസ്സിനു വേഗത മതിയാകുന്നില്ലെന്നു തോന്നി.)

ഇന്ത്യയ്ക്കു് ഒരുകാലത്തും മറക്കാൻകഴിയാത്ത സ്വാതന്ത്ര്യയോദ്ധാവാണു് ഖാൻഅബ്ദുൾഗാഫർഖാൻ. അദ്ദേഹം പങ്കെടുത്തിട്ടില്ലാത്ത ഒരു സ്വാതന്ത്ര്യപ്രയാണവും ഇന്ത്യയിൽ നടന്നിട്ടില്ല. എല്ലാ പ്രസ്ഥാനങ്ങളിലും മുൻനിരയിൽത്തന്നെ അദ്ദേഹം നിലയുറപ്പിച്ചുനിന്നിരുന്നു. ഗാന്ധിജിയുടെ അഹിംസാസിദ്ധാന്തത്തിൽ ഉറച്ച വിശ്വാസം പുലർത്തിയിരുന്ന പടയാളികളിൽ അഗ്രഗണ്യനായിരുന്നു ഖാൻസാഹിബ്ബ്. സ്വാതന്ത്ര്യത്തിനുവേണ്ടിനടന്ന സമരങ്ങളിൽ തന്റെ യൗവ്വനകാലം മുഴുവൻ അദ്ദേഹം വിനിയോഗിച്ചു. പഠാണികളുടെ പ്രിയപ്പെട്ട നേതാവാണു് അബ്ദുൾഗാഫർഖാൻ. അദ്ദേഹത്തെ പഠാണികൾ സ്നേഹപൂർവ്വം വിളിക്കുന്നതു് ബാച്ചാഖാൻ (ബാദ്ശാഖാൻ) എന്നാണു്. ഇന്ത്യാക്കാർ അതിർത്തിഗാന്ധിയായി അംഗീകരിച്ച ആ മനുഷ്യനെ ലോകത്തെങ്ങുമുള്ള സ്വാതന്ത്ര്യേച്ഛുക്കൾ മഹായോദ്ധാവായി ബഹുമാനിക്കുന്നു. എല്ലാ തുറകളിലും അദ്ദേഹം ബ്രിട്ടീഷുകാരോടു പോരാടി. ഖാൻസാഹിബ് തന്റെ രാഷ്ട്രീയജീവിതം ആരംഭിച്ചതു് 1921-ലെ റൗലററ്ആക്ടു് മുതല്ക്കാണു്. അന്നുമുതൽ ആ ജീവിതം ഇന്ത്യൻ സ്വാതന്ത്ര്യസമരവുമായി അനന്യത പ്രാപിച്ചുകൊണ്ടാണു് മുന്നോട്ടു നീങ്ങിയതു്. ഇന്ത്യയിലെ നിരവധി ജയിലുകളിൽ അദ്ദേഹം വർഷങ്ങൾ കഴിച്ചുകൂട്ടിയിട്ടുണ്ടു്. ഉന്നതരായ എല്ലാ ഇന്ത്യൻനേതാക്കന്മാരുമായും അദ്ദേഹത്തിനു് ഉററബന്ധമുണ്ടായിരുന്നു. യൗവ്വനകാലം മുഴുവൻ സ്വാതന്ത്ര്യസമരത്തിൽ ആഹുതിചെയ്ത ഖാൻസാഹിബ്ബ് വാർദ്ധക്യകാലവും സ്വാതന്ത്ര്യത്തിനുവേണ്ടി വിനിയോഗിച്ചുകൊണ്ടിരിക്കുന്നു.

ഇന്ത്യ 1947-ൽ സ്വതന്ത്രയായി. എന്നാൽ ബാച്ചാഖാന്റെ ചിരകാലസ്വപ്നങ്ങൾ അററുവീഴുകയായിരുന്നു. ഒരു അവിഭക്തഭാരതത്തിനുവേണ്ടിയാണു് അദ്ദേഹം എക്കാലവും നിലയുറപ്പിച്ചു പൊരുതിവന്നതു്. പക്ഷേ ഭാരതം വെട്ടിമുറിക്കപ്പെട്ടു ഇന്ത്യയും പാകിസ്ഥാനും നിലവിൽ വന്നു—വക്കിൽ ചോരയൊഴുക്കിക്കൊണ്ടു്. സ്വതന്ത്രഇന്ത്യയിലേയും പാകിസ്ഥാനിലേയും നേതാക്കന്മാർ ഭരണാധി

കാരികളായി, അടപ്പോൾ ഖാൻസാഹിബിനെ എതിരേററതു് കാരാഗൃഹമായിരുന്നു. പാകിസ്ഥാന്റെ ക്രൂരമായ മർദ്ദനത്തിനു് ആ സ്വാതന്ത്ര്യയോദ്ധാവു് ഇരയായിത്തീന്നു. മർദ്ദനത്തിന്റെ സകല ആയുധങ്ങളും ആ വയോധികന്റെ അവശശരീരത്തിൽ പ്രയോഗിക്കപ്പെട്ടു. ഒരു ധീര നേതാവാണു് ഗാഫർഖാൻ എന്നു ബ്രിട്ടീഷ് ഗവമെൻറുപോലും പ്രഖ്യാപിച്ചിട്ടുണ്ടു്. എന്നാൽ പാകിസ്ഥാൻ അദ്ദേഹത്തെ സ്വരാജ്യവഞ്ചകനായി ചിത്രീകരിക്കയും ജയിലിലടയ്ക്കുകയുമാണു ചെയ്തതു്; എല്ലാവിധ മർദ്ദനങ്ങളും അദ്ദേഹത്തിന്റെമേൽ നടത്തുകയാണു ചെയ്തതു്.

പാകിസ്ഥാൻ നിലവിൽ വന്നപ്പോൾ 'രാജ്യദ്രോഹി'യായ ഗാഫർഖാൻ ചെയ്ത പ്രസ്താവന ഇപ്രകാരമായിരുന്നു.

''പാകിസ്ഥാൻ വന്നുകഴിഞ്ഞു. കോൺഗ്രസ്സും മുസ്ലിംലീഗും വിഭജനത്തെ അംഗീകരിച്ചു. ആ സ്ഥിതിക്കു് ഞാനും എന്റെ സഹപ്രവത്തകരും 'ഖുദായി ഖിദ്മത്തു്ഗാർ' എന്ന നിലയിൽ, യാതൊരു ഓഹരിയും ചോദിക്കാതെ തന്നെ രാജ്യത്തിനും ജനങ്ങൾക്കും സേവനമർപ്പിക്കാനാഗ്രഹിക്കുന്നു. എന്റെ സംഘടനയിലുള്ളവർ പാകിസ്ഥാനോടും ഇവിടത്തെ പൗരന്മാരോടും കൂറുള്ളവരായി വത്തിക്കുന്നതാണു്. ഈ രാജ്യം കെട്ടിപ്പടുക്കുകയും അഭിവൃദ്ധിപ്പെടുത്തുകയും ചെയ്യുവാനുള്ള എല്ലാ പരിശ്രമങ്ങളിലും ഞങ്ങൾ പരിപൂർണ്ണമായ പങ്കു വഹിക്കുന്നതാണു്.''

ഈ പ്രസ്താവന വിശ്വസിക്കാൻ പാകിസ്ഥാൻഗവണ്മെൻറ് കൂട്ടാക്കിയില്ല. ഇതൊരു തന്ത്രമായിട്ടാണു് അവർ കരുതിയതു്. പാകിസ്ഥാനോടു കൂറുള്ള ഒരാളായി ഗാഫർഖാനെ കണക്കാക്കുവാൻ അവർ സന്നദ്ധരായില്ല. സ്വാതന്ത്ര്യസമരത്തിൻ ഗാഫർഖാനും കൂട്ടരും കോൺഗ്രസ്സുമായാണു സഹകരിച്ചുപോന്നതു്. കോൺഗ്രസ്സിന്റെ കൊടിക്കീഴിലാണു പ്രവത്തിച്ചതു്. കോൺഗ്രസ്സിൽതന്നെ ഉറച്ചുനിന്നുകൊണ്ടു് മുസ്ലിംലീഗുമായി മത്സരിക്കുകയും ചെയ്തിരുന്നു.

ഇന്ത്യയുടെ അതിർത്തിഗാന്ധിയോടും പഠാണികളോടും പാകിസ്ഥാൻ കാട്ടിയിട്ടുള്ള അക്രമങ്ങൾക്കു കണക്കില്ല. പഠാണികളുടെ പ്രിയപ്പെട്ട ബാച്ചാഖാനെ 1948 ലാണ് പാകിസ്ഥാൻഗവണ്മെൻറ് ആദ്യം അറസ്റ്റ്ചെയ്തതു്. അന്ന് അദ്ദേഹത്തിൻെറപേരിൽ ഒരു കുററവും ചുമത്തിയിരുന്നില്ല. അവർ അദ്ദേഹത്തെ ജയിലിലടച്ചു. സർവ്വവിധത്തിലുമുള്ള കഠിനദ്രോഹങ്ങളേൽപ്പിച്ചു. കടുത്ത മർദ്ദനംമൂലം അദ്ദേഹത്തിനു രോഗംബാധിച്ചു. പക്ഷേ മരുന്നുകൊടുക്കാൻപോലും പാക്ഗവണ്മെൻറ് വിസമ്മതിക്കുകയാണുണ്ടായതു്. മററുള്ളവരുമായിചേർന്നു് പ്രാർത്ഥന നടത്താൻപോലും അദ്ദേഹത്തിനു സൗകര്യം നൽകിയിരുന്നില്ല. സാധാരണ ജയിൽപുള്ളികൾക്കു് കൊടുക്കുന്ന ഭക്ഷണത്തിലും താണതരം ആഹാരമാണു് ഖാൻസാഹിബിനു നൽകപ്പെട്ടിരുന്നതു്.

തന്നെ കുരുതൽതടങ്കലിൽവെച്ചിരിക്കുന്നതിനെതിരായി ഖാൻസാഹിബ് പാക്ഗവണ്മെൻറിനോടു പ്രതിഷേധിച്ചു. തടങ്കലിൻെറ കാരണം തൻെറ 'കൂറില്ലായ്മ' യാണെങ്കിൽ, ഒരു പരസ്യവിചാരണയ്ക്കു തന്നെ വിധേയനാക്കണമെന്നു് അദ്ദേഹം ആവശ്യപ്പെട്ടു. അതൊന്നും പാകിസ്ഥാൻഗവണ്മെൻറു് ചെവിക്കൊണ്ടില്ല. അവർ അദ്ദേഹത്തിനു ദ്രോഹമേൽപ്പിച്ചുകൊണ്ടുതന്നെയിരുന്നു.

പതിനേഴവർഷക്കാലം ഗാഫർഖാൻ പാകിസ്ഥാൻ ജയിലിൽ കഴിച്ചുകൂട്ടി. ഇതിനിടയിൽ അദ്ദേഹത്തിൻെറ സഹപ്രവർത്തകരിൽ പലരും ജയിലറകളിൽക്കിടന്നുതന്നെ അന്ത്യശ്വാസം വലിച്ചു. അതിർത്തിസംസ്ഥാനത്തിലെ കാൺഗ്രസ്ഗവണ്മെൻറിൽ വിദ്യാഭ്യാസമന്ത്രിയായിരുന്ന ഖാസി അത്താഉല്ലാഖാനും മററനേകം പഠാണികളും തടവിൽകിടന്നു മരിച്ചു. പുറത്തു വന്നവരാകട്ടെ, പുതിയ പുതിയ രോഗങ്ങൾ പിടിപെട്ടു് പകുതി മരിച്ചനിലയിലായിരുന്നു. നിരവധിപേർക്കു കാഴ്ചശക്തി നഷ്ടപ്പെട്ടുപോയിരുന്നു.

അതിത്തിസംസ്ഥാനത്തിലെ ലീഗ്ഗവണ്മെൻറ് പഠാൻകാരുടെനേക്ക് അഴിച്ചുവിട്ട മർദ്ദനമുറകരം ചെങ്കിസ് ഖാനെ വെല്ലുന്ന തരത്തിലായിരുന്നു. 'ബാബഡാ' എന്ന സ്ഥലത്തു തികച്ചും സമാധാനപരമായി നടന്ന ഒരു പൊതുസമ്മേളനത്തിലേയ്ക്കു വെടിവയ്പുനടത്തി. ആയിരത്തിൽ പരം പഠാൻകാർ ആ യോഗസ്ഥലത്തു മരിച്ചുവീണു. അവരിൽ അറുപതുപേർ സ്ത്രീകളായിരുന്നു. 'സദ്ദാപി' എന്ന മറെറാരു സ്ഥലത്തു് അനേകം നിരപരാധികരം കുരുതികഴിക്കപ്പെട്ടു. അവിടെ പഠാൻകാരുടെ വീടുകരം പട്ടാളക്കാർ കൊള്ളയടിക്കുകയും തീവെച്ചുനശിപ്പിക്കുകയും ചെയ്തു. ഗ്രാമങ്ങളിൽ ബോംബുവർഷിക്കുകയുമുണ്ടായി. 'ചാർസദ്ദാ'യിൽ നടന്ന വെടിവെയ്പിനെ, ജാലിയൻ വാലാബാഗുമായി താരതമ്യപ്പെടുത്തിയാണ് ചില പത്രങ്ങരം റിപ്പോർട്ടുചെയ്തതു്. കുഞ്ഞുങ്ങളെ മടിയിൽ വെച്ചിരുന്ന അമ്മമാർപോലും വെടിയേററു മരിച്ചു. ശിരസ്സിൽ ഖുറാൻ ഗ്രന്ഥങ്ങരംവെച്ചുകൊണ്ടാണ് ജനക്കൂട്ടം സമ്മേളനത്തിൽ പങ്കെടുത്തുകൊണ്ടിരുന്നതു്. നിരപരാധികളെ കൊല്ലരുതെന്നും, അകാരണമായി തുറുങ്കിലടയ്ക്കപ്പെട്ട പഠാൻകാരോട് ദയ കാണിക്കണമെന്നും ഗവണ്മെൻറിനോട് അഭ്യർത്ഥിക്കാൻവേണ്ടിയാണ് സമ്മേളനം ചേന്നതു്. പക്ഷേ പട്ടാളം വെടിവയ്ക്കുകയാണു ചെയ്തതു്. അമ്മമാർ മരിച്ചുവീണു. പിഞ്ചുപൈതങ്ങളെ പട്ടാളക്കാർ ചവിട്ടിമെതിച്ചു. വിശുദ്ധഗ്രന്ഥത്തിൻെറ താളുകരം ചോരപ്പുഴയിൽ ഒഴുകിനടന്നു!

ഈ സംഭവങ്ങളെപ്പററി പാകിസ്ഥാൻ ആഭ്യന്തരമന്ത്രി അന്നു പ്രസ്താവിച്ചതു് ഇങ്ങനെയായിരുന്നു.

"അതിത്തിസംസ്ഥാനത്തിൽ അബ്ദുൽഖയ്യൂംഖാൻ അധികാരമേറെറടുത്തപ്പോരം യാതൊരെതിർപ്പിനേയും അദ്ദേഹം നോക്കിനിന്നില്ല. എതിർപ്പുകളെ, അവ ആരിൽ നിന്നുണ്ടായാലും, അദ്ദേഹം കഠിനമായി ചെറുത്തുപോന്നിട്ടുണ്ട്. ബാബഡായിലേയും ചാർസദ്ദായിലേയും കൊലയ്ക്കുത്തരവാദികരം അവിടത്തുകാർതന്നെയാണ്."

ഒരു ഗ്രാമത്തിൽനിന്നു കുറെ പഠാൻകാരെ അറസ്റ്റ് ചെയ്തു് ആദ്യം ആവുന്നത്ര ദേഹോപദ്രവമേൽപ്പിച്ചു. പിന്നീട് അവരെ നഗ്നരാക്കി നിർത്തി കൊരടാവുകൊണ്ടു് വീണ്ടും അടിച്ചു. അതിനുശേഷം തല കീഴോട്ടാക്കി കെട്ടിത്തൂക്കി മുളകു ചുട്ട പുക ഏൽപ്പിച്ചു. അതുകൊണ്ടും മതിയാകാതെ കുതിരകളുടെ വാലുകളിൽ കെട്ടിയിട്ടു് നിരത്തുകളിലൂടെ വലിച്ചിഴച്ചു. അവസാനം ഇരുട്ടുനിറഞ്ഞ തടവറകളിൽ അടച്ചിട്ടു.

ഒരു ഖുദായി ഖിദ്മത്ത്ഗാർ ഖുറാൻ വായിക്കുന്നതു കണ്ടാൽ പാകിസ്ഥാൻപട്ടാളക്കാരൻ അയാളുടെ നെഞ്ചിൽ ഒരു വലിയ കല്ലുകയററിവെച്ചുകൊണ്ടു പറയും: "ഖുറാനുമായി നിനക്കെന്താണു ബന്ധം? നീ ഹിന്ദുകോൺഗ്രസ്സിനെയല്ലേ അനുകൂലിക്കുന്നതു്? നിനക്കു് പരിശുദ്ധ ഖുറാൻ പാരായണം ചെയ്യാനവകാശമില്ല."

പാകിസ്ഥാൻഗവണ്മെൻറു് നിലവിൽ വന്നപ്പോൾ ആദ്യമായി ചെയ്തതു് ഖാൻസാഹിബിൻെറ ഖുദായി ഖിദ്മത്ത്ഗാർകേന്ദ്രം നശിപ്പിക്കയായിരുന്നു. ഗാന്ധിജിയുടെ നിർദ്ദേശമനുസരിച്ചു് ബ്രിട്ടീഷ്ഭരണകാലത്തു് ബാച്ചാഖാൻ നിർമ്മിച്ചതായിരുന്നു ഈ കേന്ദ്രം. അതിർത്തിഗാന്ധിയുടെ സബർമതി ആയിരുന്ന ഇവിടെ ഗാന്ധിജി, നെഹ്റു, മൗലാനാആസാദ്, രാജേന്ദ്രപ്രസാദ്, മൗലാനാ ഹിഫ്സുൽറഹ്മാൻ മുതലായവരെല്ലാം വന്നുംപോയും നിന്നിരുന്നു. ഇവിടെവെച്ചായിരുന്നു, സ്വാതന്ത്ര്യസമരകാലത്തു് ഖുദായി ഖിദ്മത്ത്ഗാർക്കു് പരിശീലനം നൽകിയിരുന്നതു്. ഖിദ്മത്ത്ഗാർകേന്ദ്രം നശിപ്പിച്ചതുകൊണ്ടുമാത്രം പാകിസ്ഥാൻ തൃപ്തിപ്പെട്ടില്ല. അവർ ഖാൻസാഹിബിൻേറയും മററു നേതാക്കളുടേയും സകല സ്വത്തുക്കളും പിടിച്ചെടുത്തു; വീടുകൾ മുദ്രവെച്ചു. നിരവധി നേതാക്കൾ ഇന്നും ജയിലറകളിൽ മരണം കാത്തുകഴിയുകയാണു്.

ഇതാ, ഗാഫർഖാൻതന്നെ വെളിപ്പെടുത്തിയ ഒരു സംഭവം;

''ഞങ്ങളേയും ഞങ്ങളുടെ മുഴുവൻ കുടുംബാംഗങ്ങളേയും തടവിലാക്കി, ഞങ്ങളുടെ സ്വത്തുക്കളെല്ലാം പിടിച്ചെടുത്തു. കൂട്ടത്തിൽ എന്റെ മകൻ അബ്ദുൾ വലീഖാന്റെ കഷ്ടിച്ച് ഒരുവയസ്സുമാത്രം പ്രായമായ കുഞ്ഞിനെ കിടത്തിയിരുന്ന തൊട്ടിൽപോലും പോലീസ് എടുത്തുകൊണ്ടുപോയി. കുഞ്ഞിനു രോഗമായിരുന്നു. തൊട്ടിൽ കൊണ്ടുപോകരുതെന്ന് വലീഖാന്റെ ഭാര്യ പറഞ്ഞു. പക്ഷെ കുഞ്ഞിനെ താഴെ വലിച്ചിട്ടിട്ട് അക്രമികൾ തൊട്ടിൽ കൊണ്ടുപോവുകയാണു ചെയ്തത്.''

മർദ്ദനങ്ങളുടേയും ദേഹോപദ്രവങ്ങളുടേയും പതിനേഴു വർഷങ്ങൾ കടന്ന് ഗഫാർഖാൻ ജയിലിനുപുറത്തു വന്നിരിക്കയാണ്. ചികിത്സാർത്ഥം അദ്ദേഹം ഇന്ത്യയിലേക്കു വരാനാണത്രേ ആഗ്രഹിച്ചത്. പാകിസ്ഥാൻ അതിന് അനുവദിച്ചില്ല. അവസാനം അഫ്ഗാനിസ്ഥാനിലേക്കു പോകാൻ അവർ സമ്മതംമൂളി...

കാബൂൾനഗരത്തിന്റെ ബാഹ്യവലയത്തിനകത്തൊരു ചെറിയ കെട്ടിടത്തിന്റെ ഗേററിൽ ഞങ്ങളുടെ ബസ്സ് ചെന്നുനിന്നു. മതിലിനുള്ളിൽ മുററത്തേക്കു കടന്നപ്പോൾ വരാന്തയിൽനിന്ന് ഒരു ദീർഘകായൻ മെല്ലെ ഇറങ്ങിവരുന്നതുകണ്ടു. രണ്ടുപേർ അദ്ദേഹത്തെ പടിയിറങ്ങാൻ സഹായിക്കുന്നുണ്ട്. 'ഖാൻസാഹിബ്!' ആരോ വിളിച്ചുപറഞ്ഞു. ഞങ്ങൾ വേഗം അദ്ദേഹത്തിന്റെ അടുത്തെത്തി. വാർദ്ധക്യത്തിന്റെ ചുളിവുകൾവീണ മുഖം. കുററിച്ച താടിരോമങ്ങൾ നരച്ചിട്ടുണ്ട്. ഏതാണ്ട് നരച്ച നിറമുള്ള പരുക്കൻ ഖാദികൊണ്ടുണ്ടാക്കിയ പൈജാമായും ഷർട്ടുമാണു വേഷം. അവ മുഷിഞ്ഞിട്ടുള്ളതുപോലെ തോന്നി. ശരിക്കു നടക്കുവാൻ കഴിയുന്നില്ല. അത്രയ്ക്ക് അവശനായിരിക്കുന്നു. അവശത മറന്നെന്നവണ്ണം അദ്ദേഹം ഞങ്ങളെ ഓരോരുത്തരെയായി മാറോടുചേർത്തു കെട്ടിപ്പിടിക്കാൻതുടങ്ങി, സ്നേഹവാത്സല്യങ്ങളുടെ വികാരോഷ്മളമായ ആലിംഗനങ്ങൾ! ഓരോരുത്തരെ ആശ്ലേഷിക്കുമ്പോഴും ഖാൻസാഹിബ് എന്തോ പറയുന്നുണ്ടായിരുന്നു.

ഗദ്ഗദംമൂലം വാക്കുകൾ വ്യക്തമായിരുന്നില്ല. അദ്ദേഹത്തിന്റെ കുഴിഞ്ഞുതാണ കണ്ണുകളിൽനിന്നും അശ്രുക്കൾ ഒഴുകുന്നുണ്ടായിരുന്നു. ഒരു ജീവിതകാലം മുഴുവൻ മർദ്ദനവും ജയിൽവാസവും അനുഭവിച്ചുകഴിഞ്ഞ വിപ്ലവകാരിയായ വൃദ്ധൻ സ്നേഹത്തിന്റെ മുമ്പിൽ സാഹോദര്യത്തെ കെട്ടിപ്പുണർന്നുകൊണ്ടു കരയുന്നു! ആ കണ്ണുനീർത്തുള്ളികൾ ഞങ്ങൾ ഓരോരുത്തരുടേയും നെഞ്ചിൽ അടന്നുവീണുകൊണ്ടിരുന്നു. വിശകലനാതീതമായ ആ വികാരപ്രകടനത്തിൽ ഞങ്ങളാകെ തളർന്നുപോയി. ഞങ്ങളുടെ കൂട്ടത്തിൽപെട്ട ചുരുക്കംചിലരെയൊഴികെ ബഹുഭൂരിപക്ഷം പേരേയും അദ്ദേഹം അതിനുമുമ്പ് ഒരിക്കൽപോലും കണ്ടിട്ടില്ല. ഞങ്ങളെപ്പററി അറിയുകയുമില്ല. ഒന്നുമാത്രമേ അദ്ദേഹത്തിനറിയാവൂ. ഞങ്ങൾ ഇന്ത്യാക്കാരാണെന്നുമാത്രം. ഇന്ത്യാക്കാരെ കാണുമ്പോൾ അദ്ദേഹം കരഞ്ഞുപോകുന്നു. ഒരു ശിശുവിനെപ്പോലെയാണ് വൃദ്ധനായ ഖാൻസാഹിബ്. ഞങ്ങളുടെ കണ്ണുകൾ നിറഞ്ഞുപോയി.

മൂകരായി ഞങ്ങൾ അദ്ദേഹത്തെ അനുഗമിച്ചു—അടുത്തുള്ള മറെറാരു കെട്ടിടത്തിന്റെ പൂമുഖത്തേയ്ക്ക്. തന്റെ ചുററും ഇരിക്കാൻ ഞങ്ങളോട് അദ്ദേഹം പറഞ്ഞു. വീണ്ടും മൂകമായ നിമിഷങ്ങൾ കടന്നുപോയി. വിങ്ങിപ്പൊട്ടാൻ തുടങ്ങുന്ന വിഷാദത്തിന്റെ വാചാലമായ മൂകത!

കണ്ണുകൾ തുടച്ചുണക്കിക്കൊണ്ട് ശ്രീ: അക്ബർ അലിഖാൻ സംസാരിക്കാൻ ശ്രമിച്ചു. അതിന്റെ ചുരുക്കമിതായിരുന്നു. ''അങ്ങയെ കാണാൻ കഴിഞ്ഞതിൽ ഞങ്ങൾക്ക് അളവററ സന്തോഷമുണ്ട്. എന്നാൽ അങ്ങ് ഇന്ത്യയിൽ ഞങ്ങളുടെ കൂട്ടത്തിൽ ഇല്ലല്ലോ എന്നതിൽ അതീവ ദുഃഖമാണുള്ളത്. അങ്ങ് ഇന്ത്യയിലേക്കു വരണം. ഞങ്ങൾ അപേക്ഷിക്കുന്നു. ഞങ്ങൾ ഇവിടെത്തിയിട്ടുള്ള നൂറോളംപേരുടെ മാത്രമല്ല, മുഴുവൻ ഇന്ത്യാക്കാരുടേയും ആഗ്രഹമാണത്. അങ്ങ് തീർച്ചയായും വരണം........''

ശ്രീ: രമേശ്ചന്ദ്രയും ഈ അഭ്യർത്ഥന ആവർത്തിച്ചു.

മറുപടിപറയാൻ അദ്ദേഹം ബുദ്ധിമുട്ടുന്നതുപോലെ തോന്നി. ഉൽക്കടമായ ഒരു വികാരവിക്ഷോഭം വീണ്ടും അദ്ദേഹത്തെ കീഴടക്കിയതുപോലെ. തെല്ലുകഴിഞ്ഞു് അദ്ദേഹം പറഞ്ഞു:

"നിങ്ങളെ കാണാനിടവന്നതിൽ എനിക്കു സന്തോഷമാണുള്ളതു്. കഴിഞ്ഞ പതിനഴുവർഷങ്ങളായി ഞാൻ ഇന്ത്യാക്കാരെ കണ്ടിട്ടില്ല. ഇപ്പോഴും ആരാളും ഇന്ത്യാക്കാരെ ചുററും കാണുന്നതിൽ ഞാൻ സന്തോഷിക്കുന്നു. നിങ്ങൾ സ്വതന്ത്രഇന്ത്യയിലെ പൗരന്മാരാണ്. ഒരു വലിയ ലോകസമ്മേളനത്തിൽ ഇന്ത്യയെ പ്രതിനിധീകരിച്ചു് തിരിച്ചെത്തിയവരാണു്. നിങ്ങൾ സ്വാതന്ത്ര്യത്തിന്റെ ഫലം അനുഭവിക്കുന്നു. സ്വാതന്ത്ര്യസമരത്തിൽ ഞാനും പങ്കെടുത്തിരുന്നു. ഗാന്ധിജിയോടൊപ്പം പ്രവർത്തിച്ചിട്ടുണ്ടു്; ജയിൽവാസമനുഭവിച്ചിട്ടുണ്ടു്. എന്നാൽ എനിക്കു സ്വാതന്ത്ര്യം കിട്ടിയില്ല. ഇന്ത്യ വിഭജിക്കപ്പെടരുതെന്നാണു് ഞാൻ പറഞ്ഞിരുന്നതു്. അതിനുവേണ്ടി നിലകൊള്ളുകയും പ്രവർത്തിക്കുകയും ചെയ്തു. എന്റെ അഭിപ്രായം ഞാൻ ഗാന്ധിജിയോടു പറഞ്ഞിരുന്നു. ഇന്ത്യ വിഭജിക്കപ്പെടുകയില്ലെന്നു്, ഗാന്ധിജി എന്നെ ആശ്വസിപ്പിക്കാറുണ്ടായിരുന്നു. അഥവാ അങ്ങനെ സംഭവിക്കുമെന്നു തോന്നിയാൽ അതിനെതിരേ യുദ്ധം നടത്താൻ എന്നോടൊപ്പം നിൽക്കാമെന്നു് ഗാന്ധിജി എനിക്കുറപ്പുതന്നിരുന്നു. എന്നാൽ വിഭജനത്തെ കാൺഗ്രസ്സും ലീഗും അംഗീകരിച്ചു. ഗാന്ധിജി എന്നോടു്......" അദ്ദേഹം അർദ്ധോക്തിയിൽ വിരമിച്ചു. തെല്ലുകഴിഞ്ഞു് വീണ്ടും തുടർന്നു.

"ജിന്നയും ഇംഗ്ലിഷുകാരും ഞങ്ങൾക്കു എന്തും അനുവദിച്ചുതരാൻ ഒരുക്കമായിരുന്നു. രണ്ടുകൂട്ടരുടേയും ഔദാര്യങ്ങൾ ഞങ്ങൾ തിരസ്കരിച്ചു. പഠാണികളായ ഞങ്ങൾ കാൺഗ്രസ്സ്നേതൃത്വത്തിൻകീഴിൽതന്നെ ഉറച്ചുനിന്നു. ഞങ്ങൾ കാൺഗ്രസ്സിനെ ഒരിക്കലും ഉപേക്ഷിച്ചിട്ടില്ല. എന്നാൽ സ്വാതന്ത്ര്യപ്രാപ്തിയോടുകൂടി കാൺഗ്രസ്സ് ഞങ്ങ

ളെ ഉപേക്ഷിക്കയാണു ചെയ്തതു്........ഇന്ത്യ എന്നെ കൈവെടിയുകയായിരുന്നു. ഇന്ത്യയുടെ മുമ്പിൽ, കാൺഗ്രസ്സിന്റെ മുമ്പിൽ ഞാൻ പാകിസ്ഥാൻകാരനായിത്തീന്നു, മുസ്ലീം ആയിത്തീന്നു. പാകിസ്ഥാന്റെ ദൃഷ്ടിയിൽ ഞാൻ ഇന്ത്യക്കാരനാണു്, ഹിന്ദുവാണു്. ഫലത്തിൽ ഞാൻ എന്തുമല്ലാതായി. പാകിസ്ഥാന്റെ തടവുപുള്ളിയായി........ഇപ്പോഴം നിങ്ങൾ പറയുന്നു ഞാൻ ഇന്ത്യയിലേക്കു വരണമെന്നു്.....എനിക്കതിനു കഴിയുമോ?

ഞങ്ങൾ യാത്രപറഞ്ഞപ്പോഴം ഖാൻസാഹിബ്ബിന്റെ കണ്ണുകൾ കരകവിഞ്ഞൊഴുകി.

മടക്കയാത്രയിൽ എന്റെ മനസ്സുനിറയെ ആ കൂടിക്കാഴ്ചയുടെ വികാരഭരിതമായ ഓമ്മകളായിരുന്നു. ഖാൻസാഹിബ് പറഞ്ഞതു് എത്ര ശരിയാണു്. ഇന്ത്യ, തന്റെ അതിത്തിഗാന്ധിയെ ഉപേക്ഷിക്കയായിരുന്നു. മൗലാനാ ആസാദിന്റെ വാക്കുകൾ ഓർത്തുപോകുന്നു.

"അബ്ദുൾഗഫർഖാനും അദ്ദേഹത്തിന്റെ പാട്ടിയും എപ്പോഴം കോൺഗ്രസ്സുമായി സഹകരിച്ചും ലീഗിനെ എതിത്തും കഴിഞ്ഞുപോന്നവരാണു. മുസ്ലിംലീഗു് ഖാൻസഹോദരന്മാരുടെ ബദ്ധശത്രുവായിരുന്നു. ലീഗു് എതിത്തിരുന്നിട്ടം അതിത്തിസംസ്ഥാനത്തിൽ കോൺഗ്രസ്സു് ഗവമ്മെൻറു് രൂപീകരിക്കാൻ കഴിഞ്ഞവരാണു് ഖാൻസഹോദരന്മാർ. വിഭജനംനിമിത്തം ഖാൻസഹോദരന്മാക്കും കോൺഗ്രസ്സിനും വിഷമാവസ്ഥ നേരിട്ടു. വാസ്തവത്തിൽ ഖാൻസഹോദരന്മാരേയും അവരുടെ പാർട്ടിയേയും ലീഗിന്റെ കാരുണ്യത്തിനു വിട്ടുകൊടുക്കേണ്ടിവരികയാണു് ഉണ്ടായതു്."

തങ്ങളുടെകൂടെ സുധീരം നിലയുറപ്പിച്ചു പടപൊരുതിവന്ന പാഠാൻകാരെ ഒരു അക്രമിഗവമ്മെൻറിന്റെ കാരുണ്യത്തിനുമുമ്പിൽ നിസ്സഹായരാക്കി വലിച്ചെറിഞ്ഞുകൊടുക്കുകയായിരുന്നു, കോൺഗ്രസ്സു് എന്നതു് ചരി

ത്രുവസ്തുതയാണ്. ആ കൃതഘ്നതയുടെ പാപഭാരം കോൺഗ്രസ്സ് ഇനിയും ഇറക്കിവെച്ചിട്ടില്ല.

ഡൽഹിയിൽ തിരിച്ചെത്തിയപ്പോഠ കേട്ട ഒരു വാത്ത അല്പം ആശ്വാസകരമായിത്തോന്നി—ഗാഫർഖാനെ ഇന്ത്യയിലേക്കു കൊണ്ടുവരാൻ ശ്രമങ്ങഠ നടക്കുന്നുണ്ട്.

*　　*　　*　　*

ഡൽഹിമുതൽ ഹെൽസിങ്കിവരെ നടത്തിയ പര്യടനം എന്നെ സംബന്ധിച്ചിടത്തോളം പലതുകൊണ്ടും വിലപ്പെട്ടതാണ്. ഒരു ലോകസമ്മേളനത്തിലെ പ്രതിനിധികളിലൊരാളായിരുന്നു ഈ ചെറിയ ഞാൻ. ലോകത്തിലെ ഏറ്റവും വലിയ രാജ്യം സന്ദർശിക്കാൻ കഴിഞ്ഞു; ഏഴെട്ടു വിശ്വനഗരങ്ങളിൽ താമസിക്കാനും സാധിച്ചു, ഒട്ടേറെ കാര്യങ്ങഠ പഠിക്കാനുണ്ടായിരുന്നു. എന്നാൽ മുഴുവനും അറിയാൻ കഴിഞ്ഞിട്ടില്ല. അതിനു വേണ്ടത്ര സമയം കിട്ടിയില്ല. എങ്കിലും അറിഞ്ഞിടത്തോളവും അനുഭവിച്ചിടത്തോളവും, ഒരു നേട്ടമായി ഞാൻ കണക്കാക്കുന്നു. അതിന് ഞാൻ എൻെറ സുഹൃത്തുക്കളോടും സഹപ്രവത്തകരോടും കടപ്പെട്ടിരിക്കുന്നു. നിരവധി മുഖങ്ങഠ എൻെറ മനസ്സിൽ തെളിഞ്ഞുനിൽക്കുന്നുണ്ട്. അവരുടെ മുമ്പിൽ ഞാൻ കൃതജ്ഞതാപൂർവ്വം ശിരസ്സുകുനിക്കട്ടെ. കൂട്ടത്തിൽ എടുത്തു പറയേണ്ട ചില പേരുകളുണ്ട്—ശ്രീ: വി ആർ. കൃഷ്ണയ്യർ, സുബ്രഹ്മണ്യശമ്മ, ആൻറണിതോമസ്സ്, നാരായണൻനായർ, കാമ്പിശ്ശേരിൽ കരുണാകരൻ, കെ. എസ്. ആനന്ദൻ, അടൂർ സുരേന്ദ്രൻ.